# തിരഞ്ഞെടുത്ത

# കവിതകൾ

ഗ്രന്ഥകർത്താവ്:

**കെ. എം. പണിക്കർ**






പ്രസാധകന്മാർ:

**മംഗളോദയം (പ്രൈവററ്) ലിമിററഡ്,**

തൃശ്ശിവപേരൂർ.

**1956/1132**

വില: മൂന്നുറുപ്പിക.

# വിഷയവിവരം

## I ഭാവഗീതങ്ങൾ

## II ശൃംഗാരകവിതകൾ



## III തർജ്ജമകൾ



## IV പരിഹാസകവിതകൾ



## V പലവക





# അവതാരിക

സർദാർ പണിക്കർ മലയാളസാഹിത്യത്തിലെ ഒരു സ്ഥാപനമാണു്; പോരാ, മഹാസ്ഥാപനമാണു്—തികഞ്ഞ വ്യക്തിത്വത്തോടുകൂടിയ ഒരു മഹാസ്ഥാപനം. ഒരു കാലത്തിന്റേയോ ദേശത്തിന്റേയോ പ്രസ്ഥാനത്തിന്റേയോ നിർണ്ണീതവലയത്തിൽ തങ്ങിനില്ക്കാത്ത കവിത്വശക്തികൊണ്ടു് അനുഗൃഹീതരായവർ അംഗുലീപരിമിതമാണു് മലയാളക്കരയിൽ. അതിനു കാരണവുമുണ്ടു്. കവിത്വനിദാനങ്ങളായി പണ്ടുള്ളവർ പറഞ്ഞുവെച്ച ശക്തിന്നിപുണതാഭ്യാസാദികളിൽ ചിലതു മാത്രമേ പലക്കും നമ്മുടെ നാട്ടിൽ കൈവന്നിട്ടുള്ളു. ലോകാവേക്ഷണം തുടങ്ങി മററു പലതുമുള്ളവക്കാകട്ടെ, കവിത്വത്തിനു് അത്യന്താപേക്ഷിതങ്ങളായ ശക്ത്യാദികൾ ഇല്ലാതേയും പോകും. അഥവാ ഉണ്ടെങ്കിൽത്തന്നെ മഹാസത്വന്മാരല്ലാത്തവക്കു് എല്ലാമൊരുപോലെ പുലത്താൻ കഴിയാതെയും വ

രം. അതുകൊണ്ടാണല്ലോ അന്താരാഷ്ട്രീയമായ വിഖ്യാതി നേടിയ പലരും കവികളോ കലാകാരന്മാരോ ആവാതെപോയതും, കവികളും കലാകാരന്മാരുമായ പലർക്കും അന്താരാഷ്ട്രീയവിഖ്യാതി നേടാൻ കഴിയാതെ വന്നതും. രണ്ടുമൊരുപോലെ സാധിച്ച മഹാസത്വനാണ് സർദാർ കെ. എം. പണിക്കർ. അന്താരാഷ്ട്രീയമണ്ഡലത്തിലെന്നതുപോലെ സാഹിത്യാദി കലാമണ്ഡലങ്ങളിലും ഒരു മഹാസ്ഥാപനമായി അദ്ദേഹം എഴുന്നുനില്ക്കുന്നതിന്റെയും രഹസ്യം മറെറാന്നുമല്ല.

സർദാറിന്റെ സാഹിത്യസേവനചരിത്രം, തന്മൂലം, മലയാളസാഹിത്യത്തിന്റെ മധ്യകാലഘട്ടംമുതൽ അത്യന്തഭവിഷ്യത്തുവരെയുള്ള ചരിത്രമായി പരിണമിക്കുന്നു. ചമ്പുമുതൽ ചൈനീസ് നാടകവിവർത്തനംവരെ നീണ്ടും, ആട്ടക്കഥമുതൽ ഭാവഗീതങ്ങൾവരെ ആണ്ടും, ഭാണംമുതൽ നോവൽവരെ നിവർന്നുപരന്നും, ഭക്തിമുതൽ പച്ചശൃംഗാരവും പരിഹാസവുംവരെ വൈചിത്ര്യം പൂണ്ടും ലസിക്കുന്ന ആ സാരസ്വതത്തിന്റെ ഉച്ചണ്ഡമെങ്കിലും ഉന്നിദ്രകോമളമായ ആകർഷകത്വം ആരേയും അത്ഭുതസ്തബ്ധമാക്കും. ഗംഭീരോദാരമായ ആ സാഗരവിസ്തൃതിയിലേയ്ക്ക് ഇറങ്ങിച്ചെല്ലാനല്ല ആർക്കുമത്ര വൈഷമ്യമോ വൈമനസ്യമോ വരുന്നത്, ഇറങ്ങിയാൽ കയറിപ്പോരാനാണ്. ‘ദുർജ്ജന്തുവിഹീനമായ ആ ദുർല്ലഭതീർത്ഥഹ്രദ’ത്തിൽ പ്രതിഭാവിലാസത്തിന്റെ വൈവിധ്യവും വൈചിത്ര്യവും കെട്ടിപ്പടുത്തിട്ടുള്ള ശ്ലക്ഷ്ണസോപാനങ്ങളിലൂടെ അനുവാചകർക്ക് തെ

ല്ലൊരു ഉല്ലാസയാത്ര നടത്തുന്നതിനു് അകമ്പടിയാകട്ടെ ഈ അവതാരിക.

## രചനാസൌഷ്ഠവം

രചനാസൌഷ്ഠവമാണു് സർദാർകവിതകളുടെ വിജയവൈജയന്തി. ഗാനാത്മകമായ ഭാഷാവൃത്തത്തിലും കെട്ടുറപ്പുള്ള സംസ്കൃതച്ഛന്ദസ്സിലും സമാനപ്രവണതയോടെ രചനാഭംഗി വരുത്താൻ കഴിഞ്ഞിട്ടുള്ളവർ ചുരുക്കമാണു്.



"കാർ തിങ്ങീടും മലകളുടെയും
മർമ്മരംകൊണ്ടു കാതിൽ
താർതേൻ ചേർക്കും നദികളുടെയും
കാകലിപ്രൌഢിയാലേ
വേർകൊണ്ടീടും വാവപനസകേ-
രാദിവൃക്ഷങ്ങടേയും
നേർ കണ്ടീടാനവനിയിലൊരേ-
ടത്തുമില്ലെന്നു നൂനം"

(ഭൂപസന്ദേശം)

"കന്നൽക്കണ്ണി,യഴിഞ്ഞു വീണടിതൊടും
വാർകുന്തൽ കെട്ടാതെയും
ബിംബോഷ്ഠങ്ങൾ വിറച്ചുമസ്തനതടം
തെല്ലുച്ചലിച്ചും സ്വയം

തിണ്ണം കോപവുമീർഷ്യയും വളരവേ
വീഴുന്നൊരശ്രുക്കളാ-
ലെണ്ണുന്നോ ദയിതാപരാധമഖിലം
നീ തോഴി പാഴ്ച്ചലയായ്."

(ചാടുക്തിമുക്താവലി)

"തരളഷഡ്പദലാളിതകൈശികം
കനകഭൂഷകൾപൂണ്ട കളേബരം
രുചിരവക്ത്രവിലാസഗുണോജ്ജ്വലം
തരുണിതൻ വരവെത്ര മനോഹരം!"

(ഹൈദർ നായിക്കൻ)

"കല്യേ, ഞാനിന്നു കുളിക്കുന്നതില്ല: മ-
ദ്വല്ലഭൻ ചെയ്തൊരാലിംഗനങ്ങൾ
നീരിൽ കലർന്നിയലിഞ്ഞുപോയെങ്കിലോ;
നേരിലനാദരവായിത്തീരും.

എന്തിനു തോഴി, വിതിക്കുന്നതിന്നേഷു,
ബന്ധിക്കവേണ്ടെൻറ വാർമുടിയെ.

അംഗജകോമളനിന്നലെ ലാളിച്ച-
തങ്ങനെതന്നെ കിടന്നിടട്ടെ."

(ബാലികാമതം)

അധികം ഉദ്ധരിക്കുന്നില്ല; സ്ഥാലീപുലാകന്യായേന ചിലതു് ഉദാഹരിച്ചെന്നേയുള്ളൂ.

'ലളിതകോമളകാന്തപദാവലീവിരചിത'മായതുമാത്രമാണ് രചനാസൌഷ്ഠവമുള്ളതെന്ന ധാരണ പൊതുവേയുണ്ട്. ജയദേവവാണിയുടെ ആ മാതൃക എത്രകണ്ടു മുഷിപ്പനാണെന്നു തെല്ലാലോചിച്ചാൽ മനസ്സിലാകും. സന്ദർഭാനുഗുണമായി ശബ്ദവൈചിത്ര്യം നിബന്ധിക്കുന്നതിലാണ് രചനാശില്പത്തിന്റെ വിജയരഹസ്യം. ഈ കവിതാസമാഹാരം മുഴുവൻ ഏതാദൃശശില്പഭംഗിക്കു സാക്ഷ്യം വഹിക്കുന്നു. മലയാളത്തിൽ പിറന്ന മഹാകവികളിൽ പലരുടേയും ശബ്ദവിന്യാസരീതി സർദാർകവിതകളിൽ മാറി മാറി വരുന്ന കാഴ്ച കാണാം. കഥകളിയുടെ കാഠിന്യവും ചമ്പുവിന്റെ ഗാംഭീര്യവും ഗാഥയുടെ ശാലീനതയും തുള്ളൽക്കവിതകളുടെ ഒഴുക്കും വള്ളത്തോൾക്കവിതയുടെ മിനുമിനുപ്പും ആശാൻ കവിതയ്ക്കുള്ള കെട്ടുറപ്പും അതാതിടങ്ങളിൽ വിഷയഭേദമനുസരിച്ചു ഭാവുകർക്കു കാണാം. ഇവയെല്ലാം ചേർന്ന ഒരു വ്യക്തിത്വം ഈ പ്രസ്ഥാനങ്ങളിലെല്ലാം കയ്വെച്ച കവിക്ക് ഇല്ലാതെ വന്നാലാണ് അത്ഭുതം.

## ആർജ്ജവവും ലാളിത്യവും

രചനാസൌഷ്ഠവംകൊണ്ടുമാത്രം കാര്യമായില്ല; ആർജ്ജവലാളിത്യങ്ങളില്ലാത്ത രചനാസൌഷ്ഠവം കാവ്യത്തിനു മിഥ്യാസൌന്ദര്യമേ വരുത്തൂ. രണ്ടും പരസ്പരാപേക്ഷകങ്ങളായിക്കാണാം ഉത്തമകാവ്യങ്ങളിൽ. വിചാരങ്ങൾക്കു വക്രഗതി വരുമ്പോൾ മാത്രമാണല്ലോ, രചനാശില്പ

ത്തിനു് അങ്ങിങ്ങു കരുക്ക വീഴുന്നതു്. കരുക്ക വീഴുന്തോറും ശില്പത്തിനു കൃത്രിമത്വം കൂടും. ആ കൃത്രിമത്വത്തെ ഒന്നുകിൽ ദുർഗ്രഹത്വമായോ അല്ലെങ്കിൽ പ്രൌഢതയായോ വെള്ളയടിച്ചു കാണാനും കാട്ടാനും ആയിരിക്കും തല്പരന്മാരുടേയും തദാരാധകരുടേയും വെമ്പൽ. കാവ്യലോകത്തിൽ നാമിന്നു കാണുന്ന ദുർഗ്രഹത്വമുദ്രയ്ക്കും പ്രൌഢതാബിരുദത്തിനും പിന്നിൽ വിചാരത്തിന്റെ അഗാധതയെക്കാളേറെ അതിന്റെ അസ്പഷ്ടതയോ ആത്മാർത്ഥതയില്ലായ്മയോ ആയിരിക്കും ഒളിഞ്ഞിരിക്കുന്നതു്. അല്ലെങ്കിൽ പിന്നെ ഉള്ളിൽ തട്ടുന്ന ആശയത്തിനു പുറത്തിറങ്ങി നടക്കാൻ, അവൾ തികച്ചും കുലീനയായെങ്കിൽ, എന്തിനാണു് കൃത്രിമത്വത്തിന്റെ വട്ടക്കുട? നിർമ്മോകലളിതമായ നിചോളത്തിലൂടെ കവിഭാവന പദവിന്യാസം ചെയ്യുന്നതു കാണാൻ തികച്ചും കൌതുകമുണ്ടു്. നിചോളാന്തർല്ലീനമായ രമണീയത നഗ്നസൌന്ദര്യത്തേക്കാൾ കാണികൾക്കു കൂടുതൽ ഉത്തേജകമായിരിക്കും; സംശയമില്ല. പണ്ടുമിന്നും മലയാളക്കരയിൽ പിറന്നിട്ടുള്ള പല കവികളുടേയും കവിത, ജനസാമാന്യത്തിന്റെ മുമ്പിൽ വലിയ ഒരു 'പ്രശ്ന'മോ 'പ്രഹേളിക'യോ ആയിത്തീരുന്നതു്, അതിന്റെ രചയിതാക്കൾക്കു വിചാരനൈർമ്മല്യം പുലർത്താൻ നിവൃത്തിയില്ലാത്തതുകൊണ്ടു മാത്രമാണു്. സുന്ദരവും നിർമ്മലവുമായ ചിന്തയ്ക്കു് ആ ഗുണങ്ങളോടുകൂടിയ ശാബ്ദപ്രതീകമേ സ്വാഭാവികമായി ഉണ്ടാകൂ. ഭാരവിയുടേയും ശ്രീഹർഷന്റേയും ഗൌരവഗാംഭീര്യങ്ങളേക്കാൾ കാളിദാസന്റെ ആർജ്ജവലാളിത്യങ്ങൾ എന്നുമിന്നും സഹൃദയലോകം കൊണ്ടാടുന്നതു നാം കാണുന്നുണ്ടല്ലോ.

സർദാർ പണിക്കരുടെ 'ചിന്താതരംഗിണി'യിലേക്കു് ഒന്നു കണ്ണോടിക്കുക: ആഴമേറിയ ഒരു പുഴയാണതു്. ചുഴിയും നുരയും പതയും അതിലുണ്ടു്. ചാഞ്ചാടി മറിയുന്ന അലകളുടെ അടിയിലെന്തെല്ലാമായിരിക്കുമെന്നോർത്തു് അകലെനിന്നു് ആരും ഭയപ്പെടരുതെന്നേ ഉള്ളൂ. അങ്ങോട്ടൊന്നു് എത്തിനോക്കിയാൽ മതി, എല്ലാം തെളിഞ്ഞ കണ്ണാടിയിലെന്നപോലെ കാണാറാകും. ഈ സമാഹാരത്തിലെ ഏററവും ചിന്താഗൌരവമുള്ള ആ കവിതപോലും അനുവാചകനു് അത്യന്തലളിതമായും അകൃത്രിമസുന്ദരമായും ആണു് അനുഭവപ്പെടുക. 'സന്ധ്യാരാഗ'ത്തിലെ ഗീതകങ്ങളും ഇതുപോലെ ഭാവഗാംഭീര്യത്തിൽ ഉജ്ജ്വലമാണെങ്കിലും അഴകിലും ലാളിത്യത്തിലും അതുല്യമാണെന്നു കാണാം. 'കുമാരസംഭവ'ത്തിൻേറയും 'ഒമർഖയ്യാ'മിൻേറയും തർജ്ജമകളിലാണു് സവിശേഷമായി ഈ ഗുണങ്ങൾ കാണുന്നതു്. മറെറാരു ഭാഷയിൽ ഒരു മഹാകവി ആവിഷ്കരിക്കുന്ന ആശയം എത്രയും ലളിതമാവട്ടെ, വളച്ച്യെത്താത്ത നമ്മുടെ മൊഴിയിലേക്കു് അതു പകത്തുമ്പോൾ സുലഭമായും ആ 'പകപ്പിൽ' അക്ഷരവീഴ്ചയും പദസ്ഖലനവും ആശയക്കുഴപ്പവും പററിപ്പോകും. സ്വതന്ത്രകവിതാരചനയേക്കാൾ പ്രയാസമാണു് ഉൽകൃഷ്ട കാവ്യവിവത്തനമെന്നു് ആക്കുമറിയാമല്ലോ. എ. ആർ. തമ്പുരാൻെറ 'കുമാരസംഭവ'വിവത്തനം നമ്മുടെ കാതിൽ മുഴങ്ങിക്കഴിഞ്ഞതാണു്. ആ കാതിൽ മറെറാരു തർജ്ജമ വന്നലയ്ക്കുമ്പോൾ വല്ലാത്ത കരസുഖമേ നമുക്കുണ്ടാകൂ. പരിചയംകൊണ്ടുള്ള കുറാണതിനു ഹേതു. സർദാറിൻെറ

തർജ്ജമ വായിക്കുമ്പോൾ മലയാളം മാത്രമറിയാവുന്ന ഒരാൾക്കു് കാളിദാസശൈലി കൈരളീയമായിരുന്നോ എന്നുതന്നെ തോന്നിപ്പോകും. തമ്പുരാന്റെ തർജ്ജമ സംസ്കൃതാഭിജ്ഞർക്കു സുഗമവും സുന്ദരവുമായിത്തോന്നും; സർദാറിന്റെ തർജ്ജമ മലയാളികൾക്കു സ്വീയവും വശ്യവുമാണെന്നു് അനുഭവപ്പെടും. ഖാമറിന്റെ കാവ്യചഷകത്തിൽ നിന്നു പകർന്നതാണു 'രസികരസായന'ത്തിന്റെ കഥയും തഥൈവ. ഏഴെട്ടു തർജ്ജമ മലയാളത്തിൽതന്നെ നമുക്കതിനു ലഭിച്ചിട്ടുണ്ടു്. പണിക്കരുടേതു സർവോൽകൃഷ്ടമെന്നു പറയുന്നില്ല; പക്ഷേ മൂലഗ്രന്ഥകാരനും വിവർത്തകനും അനുഭൂതിവിഷയത്തിൽ സാത്മ്യം വന്നവരെന്നു് ആ തർജ്ജമയുടെ പേരു് (രസികരസായനം) കേൾക്കുമ്പോഴും, തുടർന്നു ഛന്ദസ്സു്, പദം, ശൈലി, ആശയാവിഷ്കരണം എന്നിങ്ങനെ പലതിനോടും അടുത്തു പെരുമാറി ആ രസായനത്തിന്റെ ഒടുവിലത്തെ ബിന്ദു സ്വാദിക്കുമ്പോഴും നാം തലകുലുക്കി സമ്മതിക്കും.

## നമ്മുടെ ഒമാർഖയ്യാം

അതേ, അങ്ങനെതന്നെയാണു് സർദാറിനേയും നമുക്കു് ഒടുവിൽ ഒരു കവിയെന്ന നിലക്കു വിളിക്കാൻ തോന്നുക. അദ്ദേഹം അറിഞ്ഞോ അറിയാതെയോ ആയിരിക്കും ആ പാരസീകരസികമഹാകവിയുടെ കാവ്യത്തിൽ കൈവെച്ചതു്. പക്ഷേ സർദാർ പണിക്കരുടെ 'രസികത്വം' നിറഞ്ഞ സ്വായത്തകവിതകൾ അദ്ദേഹത്തെ ന

മ്മുടെ ഒമർഖയ്യാമാകുന്നു. പണ്ടുമിന്നും മലയാളികളായ സഹൃദയർ പണിക്കരുടെ കവിതയെന്നു പറയുമ്പോൾ പെട്ടെന്നോർക്കുക 'ബാലികാമത'വും 'ചാടൂക്തിമുക്താവലി'യും അതുപോലെ ശൃംഗാരരസരമണീയമായ മററു ഖണ്ഡകവനങ്ങളുമാണു്. രസരാജനായ ശൃംഗാരത്തോടു സ്വതേ സഹൃദയൎക്കുള്ള പ്രതിപത്തിമാത്രമാണോ അതിന്നു കാരണം? ശൃംഗാരത്തെ അതിൻെറ അത്യൽകൃഷ്ടാവസ്ഥമുതൽ അത്യന്തനീചമായ നിലവരെ പഴയകാലംമുതൽ ഇക്കാലംവരേയും നമ്മുടെ കവികൾ കൈകാൎയ്യം ചെയ്തു നമ്മെ രസിപ്പിക്കയും മുഷിപ്പിക്കയും ചെയ്തിട്ടുണ്ടു്. മണിപ്രവാളകവികൾ ഭോഗലാലസരാണു്; ചെറുശ്ശേരി തനി നാടനാണു്; എഴുത്തച്ഛൻ ഗംഭീരാദാരനാണു്. നമ്പ്യാൎക്കു ചിരിച്ചും ചിരിപ്പിച്ചും ശൃംഗരിക്കാനേ അറിയൂ; വെണ്മണിയും മററും പഴയ മണിപ്രവാളകവികളുടെ പുതിയ പതിപ്പാണു്; ആശാൻ അലൌകികാഗ്നിയിൽ നീററിയെടുത്തു ശൃംഗാരത്തെ സാൎവ്വലൌകികസ്നേഹത്തിൻെറ അപരപൎയ്യായമായി മാററി. ചങ്ങമ്പുഴയും കൂട്ടരും ശാലീനവും കൂടുതൽ സ്ത്രൈണവുമായി ശൃംഗാരത്തെ വെളിപ്പെടുത്തി. സർദാറിൻെറ വീക്ഷണം ഈ വകയിലൊന്നും പെടുന്നില്ല—എല്ലാററിലും പെട്ടതായി തോന്നുകയും ചെയ്യും. ശൃംഗാരത്തെ രസരാജനായി അദ്ദേഹം കാണുന്നുണ്ടു്. പക്ഷേ ആ രസരാജനെ പകുപ്പമതിയായ ഒരാൾ സ്വജീവിതത്തിലെന്നതുപോലെ പരമലക്ഷ്യമാക്കാതെ കേവലതത്വത്തിലേയ്ക്കുള്ള മാൎഗ്ഗമായി സമരസപ്പെടുത്തിയാണു് കൈകാൎയ്യം ചെയ്തതു്. 'ബാലികാമ

* *

തം'തന്നെ ഉദാഹരണം. ഉണർവ്വിലൂടെ ഉന്നതതയിലെത്തി, ഉദാസീനത കൈവന്ന വിരക്തിയിൽ നിലീനമാകുന്ന അലൌകികപ്രേമത്തിന്റെ പരിണാമചരിത്രമാണ് 'ബാലികാമത'ത്തിലൂടെ കവി തന്മയത്വത്തോടെ ആവിഷ്ക്കരിക്കുന്നതു്. ഓരോ ഘട്ടത്തിലും കവി അതാതിന്റെ പരിപൂർണ്ണതയിൽ മുഴുകി അലിഞ്ഞുചേരുന്നു. അപ്പോഴെല്ലാം നാം ധരിച്ചുവശാകുന്നു, കവി അതിലാണു്, അതിൽത്തന്നെയാണു്, താദാത്മ്യം പ്രാപിച്ചതു്; ഇനി മേലോട്ടു്, അതുവിട്ടൊന്നു് ഉണ്ടാവാനോ വഴിയില്ലെന്നും. സർദാർകവിതകളിലെ ഭാഗികമായ ശൃംഗാരരസപ്രകാശം കണ്ടു് അദ്ദേഹത്തെ ഒരു മണിപ്രവാളകവിയോ, ചെറുശ്ശേരിയോ, വെണ്മണിയോ ആയി മാത്രം കരുതാനിടയുണ്ടു്. അദ്ദേഹത്തെ അറിയണമായി കാണണമെങ്കിൽ ആ കവിതകളെ ഏകഘടകമായി വീക്ഷിച്ചു പഠിക്കണം.

'ബാലികാമത'വും 'ചാട്ടുകന്തിമുക്താവലി'യും 'പ്രേമഗീതി'യുമാണു് ഈ സമാഹാരത്തിൽ 'ശൃംഗാരകവിതകളെ'ന്ന പേരിൽ ചേർത്തിട്ടുള്ളതു്. ഭാവഗീതങ്ങളിൽ പലതും പണ്ഡിതരുടെ ഉത്കൃഷ്ടശൃംഗാരരസപ്രതിപത്തിക്ക നിദർശകങ്ങളാണു്. ആ കൂട്ടത്തിൽ നമ്മെ കൂടുതൽ ആകർഷിക്കുന്നതു 'സന്ധ്യാരാഗ'മാണു്. സാഗരതരംഗോപമമായി താണുയർന്നു വിലയംപൂണ്ടും വീണ്ടുമുയർന്നു താണും ചാഞ്ചാടുന്ന ഭാവശകലങ്ങൾ സൂക്ഷിക്കാൻ പാശ്ചാത്യകവികൾ കണ്ടുപിടിച്ച മുഗ്ദ്ധമഞ്ജുഷികകളാണല്ലോ

ഗീതകങ്ങൾ. 'സന്ധ്യാരാഗം' നിബന്ധിച്ചിരിക്കുന്നതു ഗീതകങ്ങളിലാണ്. ഭാഷാന്തരവും സമുചിതമായിട്ടുമുണ്ട്..... "പത്നീപ്രണയമധികപുണ്യത്തിനാലേ ലഭിക്കൂ." എന്നിങ്ങനെ ഭവഭൂതി പറഞ്ഞുവെച്ച ആദർശപ്രണയത്തെയാണ് കവി 'സന്ധ്യാരാഗ'ത്തിൽ ഭംഗ്യന്തരേണ ആവിഷ്കരിച്ചിരിക്കുന്നതു്. ആ ഗീതകതരംഗങ്ങളോരോന്നും അലയടിച്ചുയരുന്നതു സ്വാതന്ത്ര്യസുഭഗവും നാകലോകസമാനവുമായ പ്രേമഹർമ്മ്യത്തെ കെട്ടിപ്പടുക്കാൻ മാത്രമാണ്. ഓരോ ഗീതകത്തിന്റെയും ഒടുവിലുള്ള ഈരടികൾ പ്രത്യേകമെടുത്തു നോക്കുക. തെരുത്തുയർന്നു ശിഥിലിതമായി വീഴുന്ന ഭാവത്തിന്റെ അന്തസ്സത്ത മുത്തുമണികൾപോലെ ഓരോ ഈരടിയിലും മിന്നിത്തിളങ്ങുന്ന കാഴ്ചയാണ് നാം കാണുന്നതു്. ഗീതകകലാശില്പത്തിൽ കവി അറിഞ്ഞോ അറിയാതെയോ നിബന്ധിച്ചിരിക്കുന്ന ആ ചാതുര്യം ചിന്താബന്ധുരംതന്നെ. മാത്രമല്ല, അവയുടെ സമാഹാരം കവിക്കു രസരാജനെ സംബന്ധിച്ചുള്ള അഭിപ്രായത്തിന്റെ ഒരു മനോജ്ഞരത്നഹാരമായും പരിണമിക്കുന്നു. ഇതാ, ഞാൻ ആ മനോജ്ഞഹാരം ഇങ്ങനെയൊന്നു കൊരുത്തു കാണിക്കട്ടെ:

"എൻപ്രേമം സൂര്യരശ്മിപോൽ നിന്നെ ചുറ്റീടില്ല-
മെമ്പാടും പ്രദീപ്തമാം സ്വാതന്ത്ര്യം നൽകട്ടെ തേ."
"എന്തുപോലുള്ളൂ ലോകം സന്ദീപ്തമാക്കാൻ പ്രേമ-
ചിന്തപോലെന്തുള്ളൂ ഹോ നാകത്തെ നിർമ്മിപ്പാനും."
"നിർണ്ണയം നിഷ്കളങ്കപ്രണയം ജീവിതത്തെ
പൂർണ്ണമാം സ്വാതന്ത്ര്യത്തിൽത്തന്നെയാനയിക്കുന്നു."

"ചത്തടങ്ങൊരു കാലമോർത്തു മുൻപുണ്ടായൊരാ
വാർത്തയിൽ സുഖിക്കുന്ന ജീവിതം മിഥ്യാസ്വപ്നം."

"നൂനമീ സൂര്യരശ്മി ചേരുകിലെത്ര സാര-
ഹീനമാം കുപ്പിക്കല്ലും ശോഭിച്ചു കാണിക്കുന്നു."

"സല്ലാപസൂനത്തിനു സൌന്ദര്യം നൽകീടുന്ന
പല്ലവപത്രാദികൾതാനല്ലോ വെറും മൌനം."

"കോമളേ മമ ചിത്തകന്ദരം നിറയാൻ നിൻ
പ്രേമത്തിന്നണുപോരുമെന്നതിലെന്താശ്ചര്യം."

*   *   *   *

ഇക്കാര്യത്തിൽ പണിക്കരുടെ ആദർശം ഔത്തരാഹരായ ചണ്ഡീദാസും ജയദേവനും, പാരസീകനായ ഒമാറും ആയിരിക്കണം. ഛായാവാദം, മിസ്റ്റിസിസം, സൂഫിസം തുടങ്ങി പല പേരിലും അറിയപ്പെടുന്ന ധ്വന്യാത്മക കാവ്യമാർഗ്ഗങ്ങളിലൂടെ ശൃംഗാരത്തെ ആത്യന്തികലക്ഷ്യമാക്കാതെ കേവലമാർഗ്ഗമായി കയ്കാര്യം ചെയ്ത ആ മഹാകവികളുടെ മലയാളപ്രതീകമാണ് സർദാർ പണിക്കരെന്നു പലപ്പോഴും എനിക്കു തോന്നീട്ടുണ്ട്. ശൃംഗാരം ശൃംഗാരമല്ലെന്നോ ശൃംഗാരമായിരിക്കരുതെന്നോ ഉള്ള നാട്യം പണിക്കരുടെ സരസ്വതിക്കില്ല. അവൾ ശൃംഗരിക്കുമ്പോൾ ശൃംഗാരദേവതതന്നെ. പക്ഷേ അവളുടെ ആ വിലാസലാസ്യം കണ്ട് അവൾ എന്നും അങ്ങിനെതന്നെയായിരിക്കുമെന്നോ, അതല്ലാതെ അവൾക്കു മറ്റൊരു പരിണാമം വരില്ലെന്നോ സംശയിക്കുന്നവർക്കാണ് ഞാൻ തല്ക്കാലം താക്കീതു നല്കുന്നത്.

**മറുപുറം**

ശൃംഗാരത്തിൻെറ ആത്യന്തികലക്ഷ്യം നിർവേദമാണെങ്കിൽ അതിൻെറ മറുപുറം ഭക്തിയാണ്. ഒന്നുകിൽ ശൃംഗാരത്തിലൂടെ അല്ലെങ്കിൽ ഭക്തിയിലൂടെ ആയിരിക്കും നിർവേദത്തിലെത്തുക. രണ്ടും സമാന്തരംതന്നെ; ഒന്നു മറേറതിൻെറ മറുപുറമാകുമ്പോൾ അങ്ങിനെ വരാനേ തരമുള്ളു. ശൃംഗാരം നിർവേദത്തിലെത്തി നിത്യവൈരാഗ്യത്തിലേയ്ക്കു ലയിച്ചുചേർന്നില്ലെങ്കിൽ ഭക്തിയിലേയ്ക്കായിരിക്കും അതിൻെറ പകർച്ച; അതുപോലെത്തന്നെ ഭക്തി നിർവേദത്തിലെത്തിയാലും. നിർവേദത്തിൽനിന്ന് ഒരു തലനാരിഴ അങ്ങോട്ടോ ഇങ്ങോട്ടോ തെററിയാൽ, നിത്യവൈരാഗ്യത്തിലേയ്ക്കു നീളാതെ തെററിയാൽ, ഒന്നുകിൽ ഭക്തിയിൽ അല്ലെങ്കിൽ ശൃംഗാരത്തിൽ എന്നു ചുരുക്കം.

പണിക്കരുടെ കവിത നിത്യവൈരാഗ്യത്തോളം പോയെത്തിയിട്ടില്ല. അതു് ഈ ലോകജീവിതനാണ്യത്തിൻെറ ഇരുപുറങ്ങളിലുമായി മാറി മാറി വിളയാടുകയാണ്.

"കാണേണമെൻമുന്നിലോമനക്കണ്ണനെ
കാരുണ്യശാലിയാം കാർവ്വർണ്ണനെ."

(കവിതാകൌതുകം)

എന്നും,

"സ്വാപത്തിങ്കലുമീശ! നിൻെറ ചരണം
　　പ്രത്യക്ഷമാകട്ടെ മേ!
ശ്രീപത്മാധവ! നീയൊഴിഞ്ഞു ഭുവനേ
　　മററാരെനിക്കാശ്രയം."

(അമൃതലഹരി)

എന്നും ഒരൊന്നാന്തരം സഗുണോപാസകനായ ഭക്തശ്രേഷ്ഠനെയാണു് പന്നിക്കരിൽ നാം പലപ്പോഴും കാണുന്നതു്. പക്ഷേ ഈ ഭക്തി അന്ധവിശ്വാസജടിലമോ അന്തസ്സത്താശൂന്യമോ അല്ലതാനും. കവിയുടെ 'യമരാജധാനീസന്ദർശനം നമുക്കു് ഉള്ളിൽത്തിങ്ങുന്ന ചിരിയോടൊപ്പം കവിയുടെ തള്ളിക്കയറിവരുന്ന മനുഷ്യസ്നേഹത്തോടുള്ള ബഹുമാനത്തോടെയല്ലാതെ ഒരാവൃത്തി വായിച്ചു തീർക്കാൻ സാദ്ധ്യമല്ല. യമരാജധാനിയിലെ ദണ്ഡനീതികൾ മനുഷ്യസ്നേഹപരമാണു്. അവിടെയാകട്ടെ,

"ക്ഷുത്തിനാൽ ദാരിദ്ര്യത്തിൻ ശക്തിയാൽ താപ
　　　　　　　　　　　　　　(ത്തിനാൽ
മർത്ത്യർ ചെയ്തീടുന്നതാം കുററങ്ങൾ മഹാമതേ
പാപമായ് ഗണിപ്പീല, ശിക്ഷയുമവക്കില്ല
കേവലം നരലോകനീതിതാനവയെല്ലാം."

കവിക്കു് ഒന്നുകൂടി ആ സ്ഥലത്തു് അവസരം നോക്കി ചെല്ലണമെന്നാണു് ആശ. അതുകൊണ്ടു യാത്രചൊല്ലാതെ തന്നെ തിരിച്ചുപോന്നു. എങ്ങോട്ടു്? ഈ ലോകത്തിലേക്കു്— ധനരക്ഷയ്ക്കായ്മാത്രം ദണ്ഡനീതികൾ പുലർത്തുന്ന

ഈ നാട്ടിലേയ്ക്കു്! സഗുണോപാസകനായി, ശ്രീകൃഷ്ണഭക്ത നായി നാമെല്ലം മുമ്പു കണ്ട കവി ഇതാ ഇന്നത്തെ മത്ത്യ നീതികളെ പുല്ലോളം ബഹുമാനിക്കാത്ത സുധീരനായ ഒരു മനുഷ്യസ്നേഹിയായ് രൂപം മാറുന്നു അഥവാ രൂപം മാറുന്നുവെന്നല്ലാ ഞാൻ പറയേണ്ടതു്; രൂപം മാറുന്നതാ യി തോന്നുന്നുവെന്നാണു്. ഒരു നല്ല മനുഷ്യന്റെ—യഥാ ത്ഥഭക്തന്റെ—സാക്ഷാദ്രൂപമാണിതു്; എന്തിനുമുപരി യായി മനുഷ്യത്വത്തെ മാനിക്കുക. ദൈവികത്വമെന്ന തു് ആ തികഞ്ഞ മനുഷ്യത്വമല്ലാതെ മറെറാന്നുമല്ല. അ തുകൊണ്ടാണല്ലോ ലണ്ടൻ നദീതീരത്തും കുട്ടനാട്ടിലെ പുല മാടത്തിലും ദില്ലിയിലെ ചാന്ദനി ചൌക്കിയിലും ഷാങ്ങ് ഹായിലും മററും കണ്ട ആ വൃദ്ധപാന്ഥനെ—വിവിധഭാ വാക്രാന്തനായി ഭയാനകസ്വരൂപനായി കണ്ടിരുന്ന ആ മനുഷ്യനെ... കവി, ഒടുവിൽ 'ചീക്കിങ്ങിൻപുരദ്വാര ത്തിൽ തല ചൊക്കി'ക്കൊണ്ടു് 'ശോഷിച്ച കരങ്ങളിൽ തോക്കുമായ് ജയശ്രീയെത്തഴുകും പ്രതാപത്തിൽ' കണ്ടു സംതൃപ്തിയടയുന്നതും. കഷ്ടപ്പെടുന്ന മൂകലക്ഷങ്ങളുടെ യാതനാശതങ്ങളിൽ മുഴുകി ഒടുവിൽ വെറിയടങ്ങിയുനി ല്ക്കുന്ന മനുഷ്യത്വത്തിന്റെ പ്രതീകമാണു് ആ വൃദ്ധപാ ന്ഥൻ. കവിയുടെ വേണുഗോപാലനും മറെറാരാളല്ല! അതെ, ഈ ഭക്തി സർവ്വതോമുഖമായി ജയിപ്പൂതാക!!

## മനുഷ്യത്വത്തിന്റെ മറെറാരു മാനദണ്ഡം

ചിരിക്കാനറിയുക, ചിരിപ്പിക്കാൻ കഴിയുക; മററു ള്ളവരെ മുറിപ്പെടുത്താതെ ഇതു രണ്ടും സാധിക്കുക—'മനു

ഷ്യതപ’ത്തിന്റെ മറെറാരു മാനദണ്ഡമായിക്കരുതാം ആ കഴിവിനെ. സർദാർ പണിക്കരുടെ ശൃംഗാരാത്മകകവിതകൾക്കൊപ്പമോ അതിലേറെയോ പ്രചാരമുണ്ടു് അദ്ദേഹത്തിന്റെ പരിഹാസകവിതകൾക്കു്. ‘പങ്കീപരിണയം’ മലയാളകാവ്യലോകത്തിലെ ഒരൊന്നാംകിട ക്ലാസിക്കൽ പരിഹാസകാവ്യമായിത്തീന്നിട്ടുണ്ടു്, അതെഴുതിത്തീൎത്ത നാളുമുതൽ. അതിലെ ഒരു ശ്ലോകമെങ്കിലും അറിയാത്ത മലയാളികൾ ഈയടുത്തകാലംവരെ സുദുല്ലഭമായിരുന്നു. അതെഴുതിയ കാലത്തു കേരളക്കരയിൽ ഉണ്ടായിരുന്ന മിക്ക മഹാന്മാരേയും പണിക്കർ തന്റെ കുശാഗ്രസൂക്ഷ്മമാണെങ്കിലും ക്ഷുരകഷണമ്രപ്രവാഹം കലന്ന തുലികത്തുമ്പുകൊണ്ടു വരച്ചിട്ടുള്ള ചിത്രങ്ങളുടെ മിഴിവു ഭാഷാസാഹിത്യത്തിലെ അപൂവ്വദൃശ്യങ്ങളിലൊന്നായിത്തീന്നിട്ടുണ്ടു്. ഒരു സഞ്ജയനും ഈ. വി. ക്കും തോന്നാത്ത തരത്തിൽ അക്ഷുണ്ണമായ പരിഹാസകവനസരണിയാണു് പണിക്കരുടെ ‘പങ്കീപരിണയം’ വെട്ടിത്തുറന്നിട്ടുള്ളതു്.

മറെറാരു നേരമ്പോക്കു കേൾക്കണ്ടേ? അഞ്ചാറുശതകങ്ങൾക്കു മുമ്പു പരമരസികനായ ഒരു കേരളീയകവി അദ്ദേഹത്തിന്റെ വിരഹിണിയായ പ്രണയിനിക്കു സന്ദേശം കൊണ്ടുപോവാൻ തിരഞ്ഞെടുത്തയാൾ ഒരു രാജകുമാരനായിരുന്നു! ആ സന്ദേശകാവ്യത്തിന്റെ കത്താവു് ആരായിരുന്നാലും അന്നത്തെ നാട്ടുരാജാക്കന്മാരുടെ ഉപദേഷ്ടാവോ നരേന്ദ്രമണ്ഡലത്തിന്റെ കാര്യദശിയോ ആയിരുന്നിരിക്കാനിടയില്ല. ഇതാ, ഈ ഇരുപതാം ശതക

ത്തിൽ, നാട്ടുരാജാക്കന്മാരുടെ വെൺകൊററക്കുടക്കീഴിൽ അനേകകോടി ജനങ്ങൾ നമ്മുടെ ഭാരതത്തിൽ രാജഭീതിയോ രാജഭക്തിയോ കൊണ്ടു കഴിഞ്ഞുകൂടിയ നാളിൽ, ഒരു നാട്ടുരാജ്യത്തിലെ പ്രജയായ നമ്മുടെ കവി അദ്ദേഹത്തിന്റെ പ്രണയിനിക്കു സന്ദേശഹരനായി തിരഞ്ഞെടുത്തതു് ഉത്കൃഷ്ടവംശ്യനായ ഒരു രാജകുമാരനെത്തന്നെ! കേരളസംസ്ഥാനത്തിനു രൂപം നല്കിയ ആ പേനത്തുമ്പു് ഇന്നാണു് അങ്ങനെയൊരു സാഹസം ചെയ്തതു് എന്നിരിക്കട്ടെ, അതിലാരും അത്ഭുതപ്പെടുകയോ രസിക്കയോ ചെയ്തെന്നു വരില്ല. ഈ 'ഭൂപസന്ദേശ'ത്തിലൊളിഞ്ഞ നർമ്മബോധം 'ഉണ്ണുനീലിസന്ദേശ'കാരനെക്കൊണ്ടും അടിയറവു പറയിച്ചു കഴിഞ്ഞു. മൂന്നാലു ശതകം കഴിയുമ്പോൾ 'ഭൂപസന്ദേശ'വും 'ഉണ്ണുനീലിസന്ദേശ'വും സർദാറിന്റേതായി ഗവേഷകർ മുദ്രകുത്തുന്ന നേരമ്പോക്കു നമുക്കിപ്പോഴേ ഭാവനയിൽ കണ്ടു രസിക്കാം.

വിശേഷിച്ചും മറെറാരു രഹസ്യംകൂടി ഇവിടെ ഊന്നിപ്പറയേണ്ടതുണ്ടു്. ഫലിതത്തിനും പരിഹാസത്തിനും പണ്ടേ മുതൽ പേരെടുത്തിട്ടുള്ള മലയാളസാഹിത്യത്തിൽ നർമ്മാത്മക സാഹിത്യം വിലപ്പോകാൻ തെല്ലൊരു വിഷമവുംകൂടിയുണ്ടെന്നോർക്കണം. കൊല്ലക്കുടിയിൽ സൂചി വില്ക്കാൻ നല്ല ചങ്കൂറമുള്ളവക്കേ സാധിക്കൂ. ഈ പശ്ചാത്തലത്തിൽ വെച്ചുനോക്കുമ്പോൾ എന്തുകൊണ്ടു സർദാർ ഈ കാവ്യസരണിയിൽ കുറേക്കൂടി സഞ്ചരിച്ചില്ല, സഞ്ചരിക്കുന്നില്ല, എന്ന പശ്ചാത്താപമേ അസ്മാദൃശർക്കു തോന്നുന്നുള്ളു. ഗൌരവമുള്ളവക്കു ചിരിക്കാനും ചിരിപ്പിക്കാനും കഴി

* *

യുമെങ്കിൽ ആ കഴിവിൽ ആൎക്കുതന്നെ അസൂയയുണ്ടാകില്ല?

തികവുററ മലയാളി

ദേശാന്തരങ്ങളിൽ ജീവിച്ചും, ജീവിതാനുഭവങ്ങളുടെ വൈചിത്ര്യങ്ങളിൽ തഴകിയും, വിശ്വപൌരത്വത്തിൻെറ ഉത്തുംഗമേഖലകളിൽ വിഹരിച്ചും കഴിയുന്ന സർദാർ അദ്ദേഹത്തിൻെറ പ്രാണപ്രേഷ്ഠപ്രണയിനിയായ കവിതാകാമിനിയുടെ അടുക്കൽ നില്ക്കുമ്പോൾ തികവുററ ഒരു കേരളീയനായി മാറുന്നു—ശുദ്ധമലയാളിയായിത്തീരുന്നു. തറവാടിത്തം കലൎന്ന ഈ മലയാളിത്തം പണിക്കരുടെ മിക്ക കവിതകളിലും ഉടനീളം കാണാം. മലയാളത്തിലെ ഒന്നാംകിട നോവലുകളിൽ ഒന്നായ 'കേരളസിംഹ'ത്തിൻെറ കൎത്താവു് ഒരു മലയാളിയാണെന്നു് അഭിമാനംകൊള്ളുന്ന കഥ നില്ക്കട്ടെ; കേരളത്തെപ്പററി പറയുമ്പോൾ ദേശാഭിമാനംകൊണ്ടു മതിമറന്നുപോകുന്ന അനേകംഘട്ടങ്ങൾ പണിക്കരുടെ കാവ്യങ്ങളിൽ കണ്ടെത്താം.

"ഓരോ കല്ലും മണലുമവിടെ-
പ്പുണ്യമുള്ളോന്നു, നല്ലോ-
രാറും കാടും ഗിരികളുമെനി-
ക്കോക്ക തീൎത്ഥങ്ങളത്രേ;
നേരേ ചൊല്ലാമവിടെ വളരു-
ന്നോരു ജന്തുക്കളും ഹൃ-
ത്താരിൽക്കാണ്മൂ ന്നവര! മമ കൂ-
ടപ്പിറപ്പെന്നതന്നെ."

(പ്രേമസന്ദേശം)

സന്ദേശഹരനായ ആ രാജകുമാരനുപോലും ആ 'കൂടപ്പിറപ്പെ'ന്നുള്ള പദം പുളകമുണ്ടാക്കിയിരിക്കണം. ഹൈദർനായിക്കനിലേയും ഭൂപസന്ദേശത്തിലേയും കേരള വർണ്ണനത്തിലെ ഓരോ പദവും കവിയുടെ മാതൃഭൂഭക്തിക്കു നികഷോപലമാണു്. വിദേശവാസംകൊണ്ടും വിവിധ കാര്യവ്യഗ്രതകൊണ്ടും പെററമ്മയോടു കൂറുകാട്ടാത്ത മററുള്ളവക്കു് ഉൽകൃഷ്ടപാഠമാണു് പണിക്കരുടെ ഈ അന്തസ്സുററ മലയാളിത്തം.

ആ മലയാളിത്തമാണു് ഇന്നു വിശ്വപൌരത്വമായി വളൎന്നു് ഒരു മഹാസ്ഥാപനമായതു്. കേരളത്തിനെന്നപോലെ കൈരളിക്കും ആ ഔന്നത്യത്തിൽ അഭിമാനിക്കാനുള്ള വക കിട്ടി. ജീവിതത്തെ ഉന്നതതലത്തിലിരുന്നു സമഗ്രമായി വീക്ഷിക്കാനുള്ള കഴിവാണല്ലോ ഒരു കവിക്കു വേണ്ടതു്. ആ കഴിവു തികച്ചുമുള്ള ഒരാളുടെ നേട്ടങ്ങളിൽ ചിലതു തിരഞ്ഞെടുത്തു സമാഹരിക്കാനും, ആ സമാഹാരത്തിന്റെ മുന്നിൽ അകമ്പടി നില്ക്കാനും കഴിഞ്ഞതിൽ ഞാനത്യന്തം അഭിമാനംകൊള്ളുന്നു. ആ അഭിമാനത്തിൽനിന്നു പോന്നുവന്ന അഹങ്കാരം ഇതിനെ ഒരവതാരികയെന്നു വിളിക്കുമെങ്കിൽ അഭിജ്ഞന്മാർ ഇതൊരാത്മാവതരണമായി ഗണിക്കട്ടെ.

മദിരാശി സർവ്വകലാശാല,
19—10—1955.

ഡോ: എസ്സ്. കെ. നായർ.

# വേണുഗോപാലൻ

കാണേണമെൻകണ്ണിലോമനക്കണ്ണനെ,-
ക്കാരുണ്യരാശിയാം കാർവണ്ണനെ,

പീലികൾ ചാർത്തിയ വാർമുടിയുള്ളോനെ,-
ച്ചേലിൽ കിരീടം ധരിച്ചവനെ,

വായ്പുററ നെററിമേൽ തൊട്ടോരു പൊട്ടൊട്ടു
വേർപ്പിനാൽ മാഞ്ഞു വിളങ്ങുവോനെ,

പാടലപേലവദന്താംബരങ്ങളി-
ലോടക്കുഴൽ ചേർത്തു നില്ക്കുവോനെ,

ലോകത്തിനാനന്ദമേകുന്ന ഗാനങ്ങൾ
തൂകിപ്പല കേളി ചെയ്യുവോനെ,

തൂമന്ദഹാസമാം പീയൂഷമാരി പെ-
യ്താമോദമുള്ളിൽ വളർത്തുവോനെ,

കേവലമോഹനശീലനെ, ത്രൈലോക്യ-
കേന്ദ്രമാം നാഥനെ, മാധവനെ,

കാണണമെൻകണ്ണിലോമനക്കണ്ണനെ,-
ക്കാരുണ്യരാശിയാം കാർവണ്ണനെ!

കാലിപ്പൊടി പുരണ്ടൊട്ടു മലിനമാം
കോലത്തെക്കാണേണം തമ്പുരാനേ!

വാടാത്ത പുഷ്പങ്ങൾ കോർത്തു ധരിക്കുന്ന
മാലയെക്കാണേണം തമ്പുരാനേ!

കൌസ്തുഭശോഭയാൽ കണ്ണിണ മഞ്ചുന്ന
മാറിടം കാണേണം തമ്പുരാനേ!

വെണ്ണനിറഞ്ഞുള്ളോരോമനക്കുമ്പയെ-
ക്കണ്ണാലെക്കാണേണം തമ്പുരാനേ!

കാണേണമെൻകണ്ണിലോമനക്കണ്ണനെ,-
ക്കാരുണ്യശാലിയാം കാർവർണ്ണനെ!

മഞ്ജുളവൃന്ദാവനത്തിന്റെ മന്നോൻ
മഞ്ഞപ്പട്ടാടയുടുത്തുള്ളോനെ,

കാളിയൻതൻ പത്തി നർത്തനരംഗമായ്
ലീലചെയ്തുള്ള തൃപ്പാദങ്ങളിൽ

പൊന്നിൻചിലമ്പിട്ടു തൻവലംകാൽ പൊക്കി
മുന്നിൽ പിണച്ചുതാൻ നില്ക്കുവോനെ,

ഊതും കുഴലിന്റെ പൂതമാം നാദത്താ-
ലോടിയണഞ്ഞുള്ള പൈക്കിടാക്കൾ,

തള്ളകളാശ്ചര്യഭാവത്താൽ നോക്കവേ
വെള്ളംപോൽത്തിക്കിത്തിരക്കുന്നുള്ളോനെ,

ആനായപ്പെണ്ണുങ്ങൾക്കാരോമലായോനെ,
ആമ്നായക്കാതലാമാണ്ടവനെ,

ബ്രഹ്മാദിദേവർക്കും പൂജ്യനായുള്ളോനെ,
കല്മഷഹീനനെ, ഗോപാലനെ,

കാണേണമെൻമുന്നിലോമനക്കണ്ണനെ,-
കാരുണ്യശാലിയാം കാർവണ്ണനെ!



# ഒരു ദുർമ്മരണം

[ഒരു കാലത്തു യൂറോപ്പിലെ പല രാജാക്കന്മാരുടേയും സ്നേഹിതയായിരുന്ന ലിലി ല റോഷു (Lily Le-Roche) എന്ന സ്ത്രീയുടെ ദുർമ്മരണത്തെപ്പററി എഴുതിയതു്.]

പല നാളൊരുമിച്ചു നാം പഠിച്ചു
ബലമാം സ്നേഹവുമുള്ളിലങ്കുരിച്ചു
അലസാക്ഷി, നിനക്കു കഷ്ടമിന്നീ
നില വന്നെന്നതു ദുഃഖമേററിടുന്നു.

ചെറുതന്നയി നീ, നിനക്കു ചേരും
കറയററുള്ളോരു ശീലവും നടപ്പും,
നറുതേനൊഴുകുന്ന ചൊല്ലു,മാർത്തൻ
കരളാഹന്ത! കവർന്നിടാതെയുള്ളൂ?

വിനയം, മധുരോക്തി, മുഗ്ദ്ധഭാവം,
ജനചിത്താംബുജരഞ്ജനസ്വഭാവം,
അനുകമ്പ,യനുദ്ധതത്വമേവം
കനകാംഗീമണി നീ ജയിച്ചു മുന്നം.

പലരും പ്രിയമോടുരച്ചു, “കാണ്മാ-
നലകിൽക്കന്യകളീവിധത്തിലുണ്ടോ?
നലമാർന്നൊരു ശീലശുദ്ധിയാൽ നി-
സ്തുലതാനീച്ചെറുപൈത”ലെന്നുതന്നെ.

കളവാണി, വളർന്നു നീ ക്രമത്താൽ
ലളിതാമോദസുയൌവനത്തൊടൊപ്പം:
ഒളി കൂടി തവാംഗമൊന്നുകൂടി-
ത്തെളിവാർന്നൂ ലത പൂക്കളാൽക്കണക്കെ.

പുതുയൌവനഭംഗിയാൽ തിളങ്ങീ
മൃദുഹാസം, രസചന്ദ്രരശ്മിപോലെ;
നിതരാം കളിയാടി നിൻകടക്കൺ-
ഗതിയിൽ പഞ്ചശരന്റെ ശക്തിഭേദം.

ഉടയും നടയും ക്രമേണ മാറീ;
വടിവിൽ ഭാഷണഭംഗി ചേർന്നു വാക്കിൽ;
സ്ഫുടമായൊരു മാറ്റമാർക്കുമപ്പോൾ
ചടുലാപാംഗി തെളിഞ്ഞു കാണുമാറായ്.

വിലയേറിന വേഷഭൂഷണങ്ങൾ
ചില നാളായ് തവ മെയ്യലങ്കരിച്ചു;
നലമാർന്നൊരു യൌവനദ്രുമത്തിൻ
മലർ പൊന്നൊന്നു ഹസിച്ചുരച്ചു ലോകം.

അറുപട്ടിണിയിൽ പുലർന്ന പെണ്ണി-
ന്നരുസമ്പന്നപദത്തിലെത്തിയല്ലോ;
വിരുതീയലരമ്പനെത്രമാത്രം
തരുണിക്കൊട്ടൊരു ത്രപമോടി ചേർന്നാൽ!

കുസുമായുധമന്ത്രവിദ്യയെല്ലാ-
ററിനുമാചാര്യപദത്തിനർഹയെന്നായ്
തവ കീർത്തി പരന്നു ഭുവിലെങ്ങും
വിഷപുഷ്പങ്ങളുതിർത്ത സൌരഭംപോൽ.

സുഭഗേ, ധനമെത്ര നിൻെറ കാല്ക്കൽ
പ്രഭവിഷ്ണുക്കളണച്ചു വിത്തപന്മാർ;
ശുഭജീവിതമെത്ര പാഴിലാക്കി
വിഫലാശാഹതരാം ദരിദ്രവർഗ്ഗം!

കനകോജ്ജ്വലമായ ഹർമ്മ്യമമ്പോ-
ടനവദ്യം സുമവാടി കോശഗേഹം
ഘനകേശിനി, വാഹനങ്ങൾ ഏറും
ധനസമ്പത്തുകളെത്ര ചേർന്നു നിന്നിൽ!

ഒരു നോക്കിനു ചെമ്പകാംഗിയെന്നും
തരുവാൻ കാത്തു പടിക്കൽ വാണുപോലും
നരപാലകരാഢ്യവിപ്രർ പൊന്നും
പൊരുളും വായ്ച്ചൊരു വൻപ്രഭുക്കൾ മററും.

* * * *

കനകപ്രഭ മഞ്ഞളിച്ചൊളിക്കും
തനുവിൻ മോടി വളർത്തുവാൻ നികാമം
പൊടിവിദ്യകൾ പുഷ്പസായകന്നും
കിടയാത്തുള്ളവ കാട്ടിയെത്രയെല്ലാം!

സ്വയമുള്ളതിലൊന്നിരട്ടി കണ്ടു
നയനാബ്ജത്തിനു കാളിമാവിശേഷം
ചൊടിയന്നു നിസർഗ്ഗപാടലം, ചെൺ-
കൊടി, ബന്ധൂകസുമത്തിനൊത്തു മാറി.

അതിദുർല്ലഭപുഷ്പസഞ്ചയത്തിൻ
നറുസൌഗന്ധികസത്തെടുത്തതെങ്കിൽ
മൃഗനാഭി കലർത്തിയുള്ള നാനാ-
തനുലേപങ്ങൾ നിനക്കു മാറുകൂട്ടി.

പല നാടുകൾ കപ്പമേന്തി നിന്നു
തവ മേനിസ്തുതിമോടി ചേർത്തുകൊൾവാൻ:
മൃഗനാഭി ഹിമാചലം വഹിച്ചു;
ഘനസാരം ഗൂർജ്ജരാഷ്ട്രഭൂമിതാനും!

മലയാചലമൂർദ്ധ്നി ചന്ദനങ്ങൾ
ജലധിസ്സുള്ളിലനർഘരത്നജാലം
ലലനേ, തവ മേനി ചേരിൽമാത്രം
ഫലമാം ജീവിതമെന്നുറച്ചുപോലും.

പുതുചന്ദ്രികയെത്രയാണു ചാലി-
ച്ചതു നിൻ പുഞ്ചിരിയൊന്നു തീർത്തുകൊൾവാൻ
ജ്വലദക്ഷി രചിച്ചുകൊള്ളുവാനോ
പല നക്ഷത്രശതങ്ങൾ വേണ്ടിവന്നു.

അധരം മധുരസ്മിതപ്രഫുല്ലം
വിധുവിൻ കാന്തി കവർന്ന വക്ത്രബിംബം
സുധയോടെതിർനിന്ന ചാടുവാക്യം
ബത നീ കാമനസായകാസ്ത്രമായി!

തവ കാലടിയിങ്കലിട്ട ലാക്ഷാ-
ദ്രവമോ കാമുകർതന്റെ രക്തമെന്നായ്
കവിവർഗ്ഗം—അഹോ, നിരങ്കുശന്മാ-
രവർ—ഉൽപ്രേക്ഷയിലുച്ചമായ്പ്പറഞ്ഞു.

*        *        *        *

തവ യൌവനമൊട്ടു വാടിയിന്ന-
ക്കഥ ഞാനെന്തിനു വിസ്തരിച്ചിടുന്നു?
അതിമോഹനരൂപവും ഹരിപ്പാൻ
ജരയാം രാക്ഷസി കാത്തുനില്പതില്ലേ?

ഒരു രാത്രിയിലും സ്വനീവി, തൻകൈ-
ത്തളിരാൽത്തന്നെയഴിച്ചതില്ലയെന്നായ്
അഭിമാനമിയന്നിരുന്ന നീയോ
ക്ഷണനത്തിനു മുതിർന്നിടേണ്ടിവന്നു!

നരപാലകർതൻെറ പള്ളിനീരാ-
ട്ടിനു തീർത്ഥക്കുളമായിരുന്നതിങ്കൽ
വഴിപോക്കർ കുളിച്ചു ചേറിളക്കി-
പ്പല ദുർഗ്ഗന്ധമുയർത്തിടുന്നതാക്കി.

വരഹംസഗണം ഭജിച്ചു വാണു-
ള്ളൊരു സൗവർണ്ണസരോരുഹം ക്രമത്താൽ
കുമലീമസഭുക്തി ചെയ്തിടുന്നാ-
ഗ്ഗൃഹകാകർക്കു വിലാസരംഗമായി.



* * * *

കഴിയുന്നിതു കാലം; ആയതുണ്ടോ
വഴിയിൽത്തങ്ങി വസിപ്പു തെല്ലുപോലും?
അതിനൊത്തു വിപര്യയം ഭവിച്ചു
ബത, നിൻ നിസ്തുലദേഹചാരുതയ്ക്കും.

പഥികാളികളും ക്രമേണയന്നാ-
പ്പടിവാതില്ക്കകമേ കടന്നിടാതായ്;
പവനെന്നതു പോട്ടെ, കൊച്ചുവെള്ളി-
പ്പണവും ദുർല്ലഭമെന്നു വന്നുചേർന്നു.

നവരോചിതമായ സർവ്വസമ്പ-
ദ്വിഭവാഢ്യം മണിമേട വിററുപോയീ;
വയർതന്നനിവാര്യമാജ്ഞമൂലം
പണയപ്പെട്ടിതു രത്നഭൂഷണങ്ങൾ.

ചെറുമൂഷികകന്യ മൂഷികസ്ത്രീ-
പദമായ് പിന്നെയുമെത്തിയെന്നപോലെ
എവിടുന്നു തുടങ്ങി, നീയതേ പാഴ്-
ക്കുഴിയിൽത്താൻ നിപതിച്ചു നിർവിശങ്കം.

അഹ! തെറ്റു പറഞ്ഞു, നീ ജനിച്ചു-
ള്ളതു ചെറ്റപ്പുരതന്നിലായിരിക്കാം;
അതിലെന്തതിശുദ്ധചര്യയാലാ-
ക്കുടിലോ ദേവഗൃഹത്തിനൊത്തിരുന്നു.



* * * *

അചിരേണ നിനക്കു വന്നുചേർന്നു
കൊടുദാരിദ്ര്യപിശാചദാസ്യഭാവം;
തെരുവാടി വലഞ്ഞു ഭിക്ഷ വാങ്ങും
നിലയായ് നിൻസ്ഥിതി ഗർഹണീയമായി.

അകളങ്കിതർ, നിൻപിതാക്കൾ കാണ്മാ-
നിടയായില്ലിതു രണ്ടുമൊന്നുപോലെ:
അതിദുർല്ലഭമുഗ്രവിത്തമത്ത-
സ്ഥിതിയും, കഷ്ടതയിൽ പതിച്ചതും നീ.

തവ കാമുകർ, നിന്നപാംഗനീലോ-
പലലാഭത്തിനു ജീവനും ത്യജിപ്പാൻ
മടിവിട്ടവരിന്നു വാഴ്കയാം പൊൻ-
മണിസൌധങ്ങളിലിഷ്ടമാം പ്രകാരം.

അധരാമൃതസാരയാചകന്മാ-
രസുവും നിൻപണയത്തിൽ വെച്ചിരുന്നോർ
ഒരു ചില്ലിയിരന്നു നീ നടക്കെ-
പ്പുരുസമ്പന്നർ തിരിഞ്ഞുനോക്കിടാതായ്.

സുഖലോലുപർ നിന്റെ പട്ടുമെത്ത-
പ്പുറമേറിസ്സരസം ശയിച്ചിരുന്നോർ
മഴയേറ്റു വിറച്ചു നീ ചുരുണ്ട-
ക്കുടിലിൽച്ചായ്‌വതറിഞ്ഞിരിക്കയില്ല.

പരിരംഭണമൊന്നിനായി, നിൻമാ-
റിടമശ്ര്വാഭരണങ്ങളാൽ നിറച്ചോർ
അവനീശ്വരർ ഭോഗലോലുപന്മാർ
തവ ദുഃഖങ്ങളറിഞ്ഞിരിക്കയില്ല.

ബഹുവിസ്തരമെന്തിനിന്നു? തെണ്ടി-
ത്തിരിയാനായ് തവ ദുർവ്വിധിപ്രമേയം!
അതുമിന്നു കഴിഞ്ഞു; വീണു നീയീ
വഴിയിൽത്തന്നെ മരിച്ചു പട്ടിപോലെ.

* * *

സമദൃഷ്ടിയൊടിജ്ജഗത്തിലുള്ളോ-
രസമത്വങ്ങൾ നികത്തിടുന്ന ദേവൻ
യമധർമ്മനഹോ നിനക്കെഴുന്നാ-
ക്കൊടുദുഃഖങ്ങളുമിന്നു വീണ്ടെടുത്തു.

പരമാരുടെ ദിവ്യസന്നിധാനേ
മഹിമാനം സകലം നശിച്ചിടുന്നു
ധന,മീശത, വൻപ്രഭുത്വ,മാഢ്യ-
സ്ഥിതിയെന്നുള്ളതു സർവ്വമസ്തമിപ്പൂ.

ദുരിതങ്ങളൊടുങ്ങിടുന്നു, നല്ലോ-
രുപഭോഗങ്ങളുമായപോലെതന്നെ
ഭഗവാൻ ശമനന്റെ കൈകളാലാ-
യുചിതാലിംഗനമന്ത്യവേളയിങ്കൽ!

പല കൈകൾ വരിഞ്ഞു നിന്നെയാശ്ലേ-
ഷണഭേദങ്ങളിലംബുജാക്ഷി, മുന്നം;
അവതൻ സുഖമെങ്ങു, മൃത്യുതന്നീ-
ച്ചരമാശ്ലേഷണസൗഖ്യമെങ്ങു പാർത്താൽ?

ഇതിനോടവസാനമായി കഷ്ട-
സ്ഥിതിയെല്ലാമിനിമേൽ വിരാമമായീ;
അവയോ ക്ഷണസൗഖ്യദായകങ്ങൾ;
പരശാന്തിക്കു കൃതാന്തനേ പ്രമാണം.

*           *           *

തവ പാപഫലങ്ങൾ തീർന്നു നീയേ-
റ്റൊരു ദുഃഖങ്ങളുമിന്നഹോ ശമിച്ചു;
മരണത്തിലെഴും സമത്വഭാവം
കലുഷാത്മാവിനു ശാന്തി ചേർത്തിടാം തേ.

അഥവാ, ശരി,യാരറിഞ്ഞു ലോകേ
വിധി ചെയ്യും പരിണാമഭേദമെല്ലാം?
ഒരു വേള ഭവൽച്ചരിത്രമിന്നീ-
യുലകത്തിന്നു നിദർശനത്തിനാവാം.

ബഹുദുശ്ചരിതത്തിൽനിന്നെഴുന്നോ-
രഘജാലം തവ സങ്കടാശ്രുവാലേ
കഴുകിപ്പരിശുദ്ധചിത്തയായി-
പ്പരിനിർവ്വാണമണഞ്ഞതായുമാവാം.



മദകാമവിമോഹമത്സരങ്ങൾ-
ക്കിരയായ് ദുഷ്കൃതി ചെയ്തു നീയനേകം;
ഉപശാന്തി വരുത്തി നീയതിന്നീ-
യുലകിൽത്താൻ നരകം ഭുജിക്കമൂലം.

കരുണാകരനാം ജഗന്നിവാസൻ
പതിതോദ്ധാരകദീക്ഷിതൈകചിത്തൻ
പുരുസങ്കടതീർത്ഥനീരിലാറാ-
ടിയ നിന്നിൽ കനിയാതിരിക്കയില്ല.

തവ ശാന്തി വരട്ടെ, നിൻെറയാത്മാ-
വിനു നിർവ്വാണപദം ലഭിച്ചിടട്ടേ!
വഴി തെററിയലഞ്ഞു വീടണഞ്ഞോ-
രജപോതത്തെ വെടിഞ്ഞിടില്ല ഗോപൻ.

# സന്ധ്യാരാഗം

I

കാത്തു ഞാനൊരു നാളിൽ,
സുന്ദരി, മഹർഷിമാർ
പാർത്തലമണഞ്ഞു ഭൂ-
വാസികൾക്കാശിസ്സേകി



ചേലെഴും വരങ്ങളെ-
ക്കൊടുത്തു സൌഖ്യം ചേർത്തു
ഭൂലോകം വൈകുണ്ഠമാ-
യാക്കി മാററിയതായി.

ചോദിച്ചിതവരില-
ന്നേകനെന്നോ“ടിഷ്ട-
മോതുക, തരുന്നു ഞാൻ
നൽവരം വീതശങ്കം.”

ഒട്ടു ഞാൻ ചിന്തിച്ചിട്ടു
    ദിവ്യനാം മുനിയോടു
പുഷ്ടമോദേന ചൊന്നു
    സ്പഷ്ടമാം മൊഴിയേവം:—

"തരിക ഭഗവാനേ,
    നരജീവിതമെന്നും
പരിപാവനമാക്ക-
    മെന്തുതാൻ; അതുതാൻ മേ.

ആഗ്രഹിപ്പില്ല വിത്ത,-
    മാഗ്രഹിപ്പില്ല കീർത്തി,
ആഗ്രഹിപ്പില്ല തെല്ലും
    പ്രതാപപ്രാബല്യങ്ങൾ."

യതിയും ചൊന്നാൻ: "വത്സ,
    നീ വരിച്ചതു നല്കീ
പതിദേവതയായ
    പത്നിതൻ പ്രിയനാം നീ."

## II

അന്ധനാം പ്രാണേശ്വരൻ-
    തന്നോടു സമമാവാൻ
ബന്ധിച്ചു കണ്ണു രണ്ടും
    ഗാന്ധാരി പതിവ്രത.

എത്ര പേരിതുപോലെ
സ്വന്തമാമച്ഛിലിഷ്ട-
പ്പെട്ടുള്ള ജനങ്ങളെ
വാക്കുവാൻ തുനിയുന്നു!

പ്രേമമൊന്നൊക്കമെന്ന
ചിന്തയാൽ, രണ്ടാൾക്കുള്ളോ-
രാത്മാവിൻ പ്രത്യേകത
ശൂന്യമാക്കുവാൻ നോക്കും,

അന്യോന്യമൊത്തിണങ്ങി-
പ്പൂർണ്ണത ചേർത്തീടുന്ന
ധന്യപ്രേമമേ ദിവ്യ-
മെന്നുള്ളതറിയാതെ.

തന്നുടെ ധർമ്മം വെള്ളം
കൈവിടുന്നില്ല, പാലിൽ
ചേർന്നു നല്കീടുന്നു
രണ്ടിനും ഗുണോൽക്കർഷം.

പാലിനെ സ്വന്തരൂപ-
മാക്കുവാൻ മോരോർക്കുന്നു;
ബാലിശപ്രണയത്തിൻ
പാഴ്‌വഴിയിതുതന്നെ.

എൻപ്രേമം സൂൎയ്യരശ്മി-
ചോൽ നിന്നെച്ചുററീടില്ല-
മെമ്പാടും പ്രദീപ്തമാം
സ്വാതന്ത്ര്യം നല്കട്ടെ തേ!

III

ഈ വെറുംമൺപാത്രത്തിൽ
സ്നേഹത്തെ നിറച്ചു നീ
കേവലം കത്തിച്ചപ്പോ-
ളെത്രയ്ക്കു ശോഭ ചേർന്നു!

പാത്രമോ നിറം പക-
ൎന്നെന്നതു പോട്ടെ; ചുററു-
പാടുമുള്ളവസ്ഥയ്ക്കു-
മെത്രയ്ക്കു മാററം വന്നു!

മുൻപിരുട്ടടഞ്ഞതി-
ഘോരരൂപങ്ങളാം തിങ്ങി
വൻഭീതി വളൎത്തി വാ-
ണുള്ളതാമകമെല്ലാം

മേദുരോദാരഭംഗി
ചേൎന്നു കാണായിതിപ്പോ-
ളേതൊരു ദേവേന്ദ്രനും
വാഴുവാൻ തക്കതായി.

ശോഭനേ! നവജ്യോത്സ്‌നാ
ഗൌരമാം തവ മുഖ-
മാഭ ക്കൂട്ടീടുന്നൊരാ
സ്നേഹദീപത്തിൻ ചാരേ,

ശുഭജീവിതകാവ്യ-
പാഠത്തിലേകാഗ്രമാം
മനതാരോടുകൂടി
നിത്യവും വാഴട്ടെ ഞാൻ

എന്തുപോലുള്ള ലോകം
സന്ദീപ്തമാക്കാൻ പ്രേമ-
ചിന്തപോലെന്തുള്ളഹോ,
നാകത്തെ നിർമ്മിപ്പാനും!

IV

തൻകരങ്ങളാൽ ഭൂവേ
വലയംചെയ്തീടിലും
സംഗമററകന്നുതാ-
നാകാശം വർത്തിക്കുന്നു.

ഉന്നതാദർശം ചേർന്ന
നിന്നുടെയനുരാഗ-
മെന്നെയാവരിക്കില്ല-
മിന്നഹോ ബന്ധിപ്പീലാ.

അന്യോന്യമറിയുന്നു
സന്തതമന്തർഗ്ഗത-
മൊന്നുപോൽ സുഖദുഃഖ-
ഭാവവും പകുക്കുന്നു.

എങ്കിലും പാരതന്ത്ര്യ-
ക്ലേശമില്ലാതെ ധന്യേ,
മംഗളകരം സൌഖ്യ-
മിന്നറിയുന്നുവല്ലോ.

ത്വൽപ്രേമദീപമെന്റെ
ചിത്തമുജ്ജ്വലിപ്പിപ്പൂ;
ത്വൽച്ചിന്ത ചേർപ്പതെന്നിൽ
ജീവിതചമൽക്കാരം!

മുന്നമജ്ഞാതമായ
സുന്ദരവികാരത്താ-
ലാ[illegible]ം പരിദീപ്തം
പരിതഃസ്ഥലവും [illegible]

നിർണ്ണയം നിഷ്കളങ്ക-
പ്രണയം ജീവിതത്തെ.
പൂർണ്ണമാം സ്വാതന്ത്ര്യത്തിൽ-
ത്തന്നെയാനയിക്കുന്നു!

## V

ഓൎമ്മയാം പുരോഹിതൻ
വൎത്തമാനത്തെക്കൊന്നു
ഹോമിപ്പൂ ഭൂതകാല-
ദേവിതൻ പ്രസാദാൎത്ഥം;

ഭാവിയെ മഹാഘോര-
രൂപിണിയായിക്കാട്ടി,
ഹാ, വളൎത്തുന്നു ഭീതി
ചിത്തത്തിലെല്ലാനാളും.

പ്രേമജീവിതം നിത്യ-
സുന്ദരം ഭുജിക്കുമീ
മാമകമനോവൃത്തി
വൎത്തമാനത്തിൽമാത്രം.

സ്വൈരമായ് ചരിക്കുന്നി,-
തോൎമ്മയാം ദുൎമ്മാന്ത്രിക-
ഘോരാഭിചാരവിദ്യ
വ്യൎത്ഥമെന്നാകെക്കാട്ടി.

ഭൂതഭാവികളില്ലാ-
തുള്ളതാം പ്രണയത്തിൻ
പൂതരൂപത്തെക്കാട്ടി-
ത്തന്നു നീ,യതുമൂലം

ഭീതിയില്ലിവനൊരു
ലേശവുമുലകത്തി-
ലേതുമേ, സ്മരണയ്ക്കു
കീഴ്‌വഴങ്ങാതേ വാഴാം.

ചത്തടഞ്ഞൊരു കാല-
മോർത്തു മുൻപുണ്ടായൊരാ
വാർത്തയിൽ സുഖിക്കുന്ന
ജീവിതം മിഥ്യാസ്വപ്നം.



## VI

അവ്യക്തമപൂർണ്ണമാം
വാക്കുകളുൾക്കൊള്ളുമോ,
ദിവ്യാനുരാഗത്തിന്റെ-
യർത്ഥലേശത്തെ പ്രിയേ?

വാഴ്ത്തുവതെങ്ങനെ ഞാൻ,
വാക്കിനാൽ പ്രണയത്തെ,
വ്യാപ്തിയാലുലകാകെ
നിറയും തേജസ്സിനെ?

ഭാഷയോ മനോഭാവം
കാട്ടുവാൻപോലും പോരാ;
ഭാവമോ പ്രണയത്തി-
ന്നംശകപ്രതിബിംബം.

എന്തിനായ് പിന്നെ പ്രേമ-
    വർണ്ണനയ്ക്കൊരുങ്ങുന്നു
ഹന്ത തൂലികേ; നിന്റെ
    യത്നമോ, ഫലഹീനം!

എങ്കിലുമഭംഗുര-
    മംഗളമഹാളക്തി-
യെങ്കൽ നീയുളവാക്കി
    നിർമ്മലപ്രണയത്താൽ;

ഇന്നതിൻ ശതാംശകം-
    പോലുമെൻവചസ്സിങ്കൽ
ചേർന്നീടിൽ ധന്യധന്യ-
    മാകുമെൻപാഴ്വാക്കുകൾ.

നൂനമീ സൂര്യരശ്മി
    ചേരുകിലെത്ര സാര-
ഹീനമാം കുപ്പിക്കല്ലും
    ശോഭിച്ചു കാണാകുന്നു.

## VII

പലനാൾ പ്രാർത്ഥിച്ചതിൻ
    ഫലമായ് ലഭിച്ചോരീ
പ്രണയസമാഗമ-
    വേളയിലഹോ, കഷ്ടം,

ഉരിയാടുവാനേതു-
മരുതാതായിപ്പോയി
തരുണീമണി,യുള്ളിൽ
നിറയും പ്രേമത്താലേ!

കണ്ണുകൾ മഞ്ചിപ്പോയി
നിൻപ്രഭാപൂരംമൂലം;
ഒന്നു നോക്കുവാൻപോലു-
മാളായില്ലിവൻ കഷ്ടം!

നിന്നുപോയ് നിശ്ചേഷ്ടനായ്;
നിന്നുടെ സാന്നിധ്യത്തിൽ
വന്നതുകൊണ്ടുതന്നെ
സംതൃപ്തിയടഞ്ഞു ഞാൻ.

അഥവാ സുഖസാന്ദ്ര-
മേകതാനത ചേരും
പ്രഥമപ്രണയത്തി-
ന്നേകാഗ്രക്ഷണികയിൽ

വാക്കുകൊണ്ടെന്താം ഫലം?
സർവ്വാതിരിക്തശർമ്മ-
പ്രാപ്തിയെ സ്തുതിപ്പാനി-
ന്നതിനാൽ മതിയാമോ?

സല്ലാപസൂനത്തിനു
　　സൌന്ദര്യം നല്കീടുന്ന
പല്ലവപത്രാദികൾ-
　　താനല്ലോ വെറുംമൌനം.

## VIII

തൻതല ചൂടീടുന്ന
　　മഞ്ഞുതുള്ളിയിൽ വീണു
ചന്തത്തിൽ നിഴലിക്കും
　　രശ്മിയൊന്നിനാൽമാത്രം

പുല്ക്കൊടിയുദാസീന-
　　ഭാവത്തിലളക്കുന്നി-
തക്കനെ, കർമ്മസാക്ഷി-
　　യാകിയ ഭഗവാനെ.

എങ്കിലും ഹിമബിന്ദു
　　സൂക്ഷ്മമാം സൂര്യരൂപം
തങ്കലേ പ്രതിബിംബ-
　　ഭാവത്താൽ കൊള്ളുന്നല്ലോ.

എന്നതുപോലെ, നിൻെറ
　　ദിവ്യാനുരാഗത്തിൻെറ
പൂർണ്ണമാം മഹിമാന-
　　മെൻതുച്ഛഹൃദയത്തിൽ

കൊള്ളുവാനാളല്ലെന്നു-
വന്നാലുമതിൻ രൂപം
വല്ലഭേ, സൂക്ഷ്മമായി
പ്രതിബിംബിപ്പൂ നൂനം.

പുല്ലിലെ ഹിമബിന്ദു
ഹീരമായ് മാറിശ്ശോഭ-
കൊള്ളുവാനിതിൽ ചേരു-
മേകരശ്മിതാൻ പോരും.

ഓമലേ, മമ ചിത്ത-
കന്ദരം നിറയാൻ നിൻ-
പ്രേമത്തിന്നണു പോരു-
മെന്നതിലെന്താശ്ചര്യം?

## IX

വാനിതിൽ സംഖ്യവിട്ട
നക്ഷത്രമാലകൊണ്ടു
ഭാനുവിൻ നാമജപം
ചെയ്യുന്ന നശീഥിനി

ഏതുമിന്നറിവീല
തന്നുടെ വിനാശത്തിൻ
ഹേതുവായ് സൂര്യോദയം
തീരുമെന്നതു നൂനം.

മൂഢയാം നിശയോരു-
മെങ്ങനെ, ലോകർക്കെല്ലാ-
മൂഢതാപത്തെ നീക്കും
കർമ്മസാക്ഷിയാം ദേവൻ

തെല്ലുമേയപരാധം
ചെയ്യാത്തോരബലയെ-
ക്കൊല്ലുമെന്നിഹ വർണ്ണ-
ഭേദത്തെമാത്രം നോക്കി?



ഭോഗലോലുപമായി,-
സ്സ്വച്ഛന്ദാ നിരങ്കുശ-
ഭാവമോടിരുന്നോരെൻ-
ഹൃദയമതുപോലെ

നിന്നുടെ രാഗോദയം
പ്രാർത്ഥിച്ചു ചിരകാലം;
ഇന്നതിൻ ഫലപ്രാപ്തി
തെല്ലു കാണുന്നു നാഥേ:

മുൻപിലെത്തമസ്സാകെ-
പ്പോയ് നിറം മാറിക്കാണ്മൂ
സാമ്പ്രതമെന്നുള്ളത്തിൽ,
ജീവനും മാറിപ്പോയി.

## X

നിന്നിമേഷനായ് നോക്കി-
ക്കൊണ്ടുതാൻ തവ രൂപം
സുന്ദരി,യൊരു നാളിൽ,
നീയേതുമറിയാതെ,

കണ്ണുകൾ ചുററും ചേൎന്നു
കാണുവാനരുതാത്ത
സാന്ദ്രശാദ്വലഭൂമി-
യപ്രതീക്ഷിതം കണ്ടു

താന്തനാം വഴിപോക്ക-
നെന്നപോൽ, മനസ്വിനി,
കണ്ടു ഞാൻ നിൻസൌന്ദൎയ്യം
വിസ്മയസ്തിമിതാക്ഷൻ.

കുണ്ഡലച്ചാഞ്ചാട്ടത്താൽ
ഗണ്ഡമണ്ഡലം മിന്നി,
സാരസ്യലാസ്യംകൊണ്ടു
കണ്ണുകൾ കളിയാടി,

പുഞ്ചിരിക്കുഴമ്പിനാൽ
ചെഞ്ചൊടി വികസിച്ചു,
സൌഹാൎദ്ദഭാവത്തിനാൽ
ചുററുമേ പ്രഭ കൂട്ടി,

തോഴിമാർക്കിടയിലായ്,
 വാനത്തിൽ നക്ഷത്രങ്ങൾ
ചൂഴുമാ ശശിലേഖ-
 പോലവേ, കണ്ടേൻ നിന്നെ.

യാത്രതൻ ക്ഷീണം തീർന്നി-
 തെത്തേണ്ടുമിടംതന്നെ-
യെത്തിയ ശാന്തിയുള്ളിൽ
 ചേർന്നു ഞാൻ തൃപ്തനായി.

XI

താഴ്മയോടഭ്യർത്ഥിച്ചു ഞാൻ
 പ്രേമദേവതതൻറ
മേന്മയും മഹിമയു-
 മേറിയ സാന്നിധ്യത്തിൽ:

"ദുർല്ലഭപ്രേമത്തിൻറ
 പാരമ്യത്തിലുമത്ര
തുല്യമല്ലാതെ കാണ്മൂ
 ദമ്പതിമാരിൽ പ്രഭോ!

അരുളിച്ചെയ്തീടേണ,-
 മൊരുപോലിരുപേർക്കും
ശരിയായനുരാഗ-
 മുളവാകാൻ കാര്യം."

സസ്നേഹമരുളിയ-
ബ്ഭഗവാൻ: "താൻതാനേല്ലും
നിസ്സീമമനുഭവം
മെച്ചമെന്നോക്കാം ജനം.

കാന്തയോ നിരൂപിപ്പൂ:
'വല്ലഭനെന്നോടില്ല
സ്വാന്തത്തിലനുരാഗ-
മിങ്ങു ഞാൻ കൊള്ളുംപോലെ.'

നായകൻ നിനയ്ക്കുന്നി-
'തുപരിപ്ലവമല്ലോ
സ്ത്രീചിത്തം,മറിവതെ-
ന്തായതിന്നഗാധത.'

ഇല്ല വ്യത്യാസമോർത്താൽ,
തുല്യത ഘനംകൊണ്ടാ-
ണല്ലഹോ വൈപുല്യംകൊ-
ണ്ടെന്നതോ ധരിക്കേണം."

## XII

സ്വർണ്ണസോപാനമില്ലീ
പ്രേമമാളികതന്റെ
ചന്ദ്രശീതളമട്ട-
പ്പാവിലെത്തുവാൻ ധന്യേ!

കൂരിരുട്ടടഞ്ഞതിന്നു
കഷ്ടിച്ചു രണ്ടാൾക്കൊന്നി-
ച്ചേറുവാനിടമില്ലാ-
തിടുങ്ങിജ്ജീർണ്ണമായ

കോണിയിൽ മന്ദം മന്ദം
കാൽ വെച്ചു കരേറിത്താൻ
വേണമച്ചന്ദ്രശാലാ
പ്രാപിപ്പാനെല്ലാവർക്കും.



കാലുകൾ തെററിത്താഴെ
വീണിടാ,മിരുട്ടിൽ പാഴ്-
ക്കോലങ്ങൾ കണ്ടു പേടി-
പ്പൂണ്ടിങ്ങു മടങ്ങീടാം.

കൈകോർത്തു കേറാനിട-
മില്ലാഞ്ഞു വശംകെട്ടു
കൈവന്ന നിരാശയാൽ
തിരികെപ്പോന്നെന്നുമാം.

യാത്രയിലപ്പൊഴപ്പോൾ
വന്നെത്തും വൈഷമ്യങ്ങ-
ളോർത്താലോ മടപ്പിക്കാൻ-
തക്കവതന്നേ നൂനം.

എങ്കിലും നിരൂപിക്ക-
യങ്ങു നാം ചെന്നെത്തിയാൽ
മംഗലപ്രേമഹർമ്മ്യ-
വാസത്തിൻ സുഖമെല്ലാം.

# പലവക ഗീതകങ്ങൾ

## I

ഉലകം മുട്ടുവാകും
പുല്ലിനെയാദരിപ്പീലാ;
ഫലവത്താകും വൃക്ഷം
പൂജിച്ചീടുന്നു മർത്ത്യർ.

ഉന്നതം തല പൊക്കി-
ത്തന്നുടെ കീഴിൽത്തന്നെ
വന്നു പാർപ്പവർക്കു തൻ-
ഛായയാൽ തണലേകി

മാന്യനായ് നിന്നീടുന്ന
വൃക്ഷവര്യനോ സാക്ഷാൽ
മന്നനെപ്പോലെ നമ്മാൽ
സേവ്യനായിരുന്നീടാം.

എങ്കിലും സഖേ, തീരെ
    വിസ്മരിക്കയോ മററം
ഭംഗിയേററീടുന്നൊരീ
    മുഗ്ദ്ധവാം പുല്ക്കൂട്ടത്തെ?

ആരെയും ഭരിപ്പീല,-
    യാരെയും കാത്തീടുവാൻ
തീരെയില്ലതിന്നിന്നു
    സമ്പത്തും പ്രാബല്യവും.

കന്നുകാലികൾക്കമ്പിൽ
    മേയുവാൻമാത്രം കൊള്ളാം;
വന്യഭൂഭാഗത്തിനു
    ഭൂഷണമായും തീരാം.

ഫലവുമൌന്നത്യവു-
    മില്ലെന്ന ദോഷംകൊണ്ടു
ബലഹീനരെത്തീരെ
    വിസ്മരിക്കയോ സഖേ?

II

മേന്മയിൽ വാഴുവോരാ-
    ടർത്ഥനചെയ്യുമ്പോലെ
ഈ മലച്ചോട്ടിൽ കാണ്മൂ
    നീരാഴി താഴ്മയോടെ.

പർവ്വതം തലപൊക്കി
നിശ്ചലഭാവം പൂണ്ടു
ഗർവ്വിയന്നാകാശത്തെ
നോക്കിത്താൻ നിന്നീടവേ,

നിർമ്മലമായ തന്റെ
വെള്ളത്താൽ തടാകമോ
അമ്മലതന്റെ പാദം
കഴുകിസ്സേവിക്കുന്നു.



ഉച്ചനഗ്ഗിരിവരൻ
നിശ്ചയമറിവീല
നിച്ചലും പാദപൂജ-
യിപ്പാവം ചെയ്യുതൊന്നും.

ഏറുന്നൊരഗാധത;
സ്വച്ഛനിർമ്മലരസം
ചേരുന്നൊരകം; പൂക്കൾ
വിലസും ചാരുഗാത്രം

ശീതളസുഖസ്പർശ-
മാർദ്രത സർവ്വത്തിലും
ഏതൊരു ഗുണമില്ല,
നൽത്തടാകമേ, നിന്നിൽ?

എങ്കിലുമൌന്നത്യത്തെ-
ത്താഴ്ചയിൽസ്സേവിച്ച നീ
പങ്കിലമാക്കീടുന്നു
ജീവിതം, കഷ്ടാൽ കഷ്ടം!

## III

### നാളെ

നാഥ, നീ ബാണാസുര-
ദ്വാരപാലനംചെയ്ത
ഭൂതനാഥനെപ്പോലെ,
ദീർഘമാം നിശതന്നിൽ

സ്വൈരമെൻപടിപ്പുര
കാത്തെന്തേ കിടക്കുന്നു,
മാരിയും മഞ്ഞും കാറ്റു-
മേറ്റുമേ നിസ്തന്ദ്രനായ്?

ഭാസ്കരൻ ചരമാദ്രി-
ക്കപ്പുറമണയവേ
കേൾക്കുന്നു നിൻെറ പാദ-
വിന്യാസശബ്ദം ദൂരേ.

ഉൾത്താരിൽ പ്രേമം ചേർന്നു
കാന്തയോടിരിക്കവേ
നിത്യവും ദുഃഖാത്മകം
നിൻഗാനം കേൾക്കാകുന്നു.

രാവിലെ ഞാനുണർന്നു-
നോക്കീടുംപോഴേയ്ക്കു നിൻ-
ചേവടിപ്പാട് മഞ്ഞു-
തുള്ളിയാൽ മൂടിക്കാണാം.

ഒരിക്കൽപ്പോലും നിന്നെ
വിളിച്ചു സൽക്കരിക്കാ-
നെനിക്കുണ്ടായതില്ല
ഭാഗ്യമിന്നിതേവരെ.

നാളെ, നാളെയാമെന്നു
ചിന്തിച്ചു നീളുന്നല്ലോ,
നാളെയെത്താഷ്കിലെല്ലാം
തീർന്നിതെന്നോർത്തീടാതെ.

IV

പാഴ്പുളിനിലത്തെന്റെ
വിത്തു ഞാൻ വിതച്ചുപോയ്;
നിഷ്ഫലമായിത്തീർന്നി-
തെൻഭഗീരഥയത്നം!

നേൎന്നു ഞാൻ പല നേൎച്ച,
കീൎത്തനശതം പാടി,
വാൎന്നതാമശ്രുക്കളാൽ
നീരസേചനംചെയ്തു.

ഒന്നുമേകൊണ്ടും ഫല-
മില്ലാഞ്ഞു നിരാശതൻ
മന്ദത നിത്യമെന്നെ-
ബ്ബാധിച്ചു മഹാകഷ്ടം!

മുക്കാലും മുളച്ചതി-
ല്ലങ്ങിങ്ങു ഞാറായിട്ടു
നില്ക്കുന്നു ചിലതേററം
വൈവൎണ്ണ്യഭാവത്തോടെ.

വന്നീടാം കൃഷിപ്പിഴ-
യിന്നനാവൃഷ്ടിമൂലം;
തിന്നീടാം വിളവൊക്കെ-
ക്കാനനമൃഗങ്ങളും;

വൎഷമേറുകമൂലം
വൻചിറ മുറിഞ്ഞീടാം;
കൎഷകനിവ കാണ്മൂ
തൻകൎമ്മഫലമായി.

വിത്തു പാഴ്നിലങ്ങളിൽ
പാകുന്നപോലെയൊരു
ബുദ്ധിഹീനത മറ്റൊ-
ന്നെന്തുതാനുലകത്തിൽ?

V

ആരാന്റെ നിലങ്ങൾ ഞാ-
നേറ്റു കൃഷിചെയ്തു
പാരാതെൻനിലംമാത്ര-
മുഴവാനാളായില്ല.



ഉത്സാഹം കാറ്റും വെയ്ലു-
മേറ്റു ഞാൻ നാളിൽ നാളിൽ
നിസ്സ്വാർത്ഥം പണിചെയ്തു
ലാഭങ്ങളന്യർക്കേകാൻ.

കാലത്തു വിതപ്പിച്ചു,
പാകത്തിൽ വെള്ളം കേറ്റി,
കാലികൾ പുഴുക്കളും
തിന്നാതെ നിത്യം കാത്തു,

ഞാറുകൾ കതിരിട്ടു
പൊന്നണിയണിഞ്ഞപ്പോ-
ളേറിന സന്തോഷത്താൽ-
മൂഢൻ ഞാൻ തെളികയായ്.

കൊസ്റ്റ കററകൾ നന്നായ്
മെതിച്ച നെല്ലായപ്പോൾ
കൈതവമററളന്നു
കൊണ്ടുപോയുടമസ്ഥൻ

തന്നററ നിറച്ചിട്ടു
വൻപ്രഭുത്വവും കാട്ടി-
ത്തന്നിതു നമുക്കൊരു
വേതനം ജോലിക്കായി.

ആ പ്രഭുവെന്തറിഞ്ഞു,
നേരിൽ തൻ പണിചെയ്യും
തൃപ്തിയോ ലാഭത്തെക്കാ-
ളേറുമെന്നുള്ള തത്വം.

## VI

## പരാജിതയായ ഫ്രാൻസ്

സ്വാതന്ത്ര്യക്കൊടിക്കൂറ
കൈകളാൽ പൊക്കിപ്പിടി-
ച്ചാദർശമാർഗ്ഗമാരീ
ലോകത്തിനാകെക്കാട്ടി;

മാനവജീവിതത്തിൻ
മാഹാത്മ്യമാകും തൻെറ
മാനമേറീടും വംശ-
മുദ്രയായ് വാഴ്ത്തിപ്പോന്നു;

സമത്വം സ്വാതന്ത്ര്യം സൌ-
ഭ്രാത്രമെന്നിവയാൽത്താൻ
ചമപ്പാ[illegible]
നാകമിദ്ധരണിയിൽ;



ആരുടെ ചിരാർജ്ജിത-
ജ്ഞാനകിരണധാരകൊണ്ടു
പാരിടമിതുവരെ
ശ്രേയസ്സാൽ പുലർന്നതും!

ധന്യയാം ഫ്രാൻസേ, നീയോ
സർപ്പിയാൽ ഗ്രസ്തമായ
ചന്ദ്രനെപ്പോലെയിപ്പോൾ
ശോച്യയായ്ത്തീർന്നു, കഷ്ടം!

ഘോരയാം പാരതന്ത്ര്യ-
ദുഷ്ടദേവത നിൻെറ
മാറിടംതന്നിൽ നൃത്തം-
ചെയ്തഹോ ഞെളിയുന്നു!

അതിലും മഹാകഷ്ടം
നിൻനീചസന്താനങ്ങൾ
ശ്രുതിതാളങ്ങൾ കൂട്ടി-
സ്സാഹായ്യമേകുന്നല്ലോ.

## VII

## പാരീസ്സ് 1941



കൗരവസദസ്സിലെ
ദ്രൗപദി,യാഭിജാത്യ-
ഗൗരവം മറക്കാത്തോൾ
ദുർദ്ദശയിങ്കൽപ്പോലും

പൌരുഷം വിട്ട ദാസ്യ-
വൃത്തിയിൽ കണവന്മാർ
ചാരത്തു നില്ക്കേ, രാജ-
സദസ്സിൽ മദാന്ധരാം

വൈരിയാൽ നിജവസ്ത്ര-
മഴിക്കപ്പെട്ടീടിലും
സാരമാം സതീവ്രത-
തേജസ്സാൽ തെളിഞ്ഞുള്ളോൾ;

ആ സ്ഥിതിയിങ്കൽപ്പോലു-
മപരാജിത; സത്യ-
സദ്ധർമ്മം കലി കേറി-
ബ്ബാധിച്ചാലെന്നപോലെ.

പാരീസ്സേ, ചതുരന്ത-
സാർവ്വഭൌമയാം നിന്നെ
വൈരിമാർ സർവ്വലോക-
സമക്ഷം മർദ്ദിച്ചാലും

സാധുക്കൾ വല്ലഭന്മാർ
പൌരുഷമററു ഹന്ത,
പ്രേതസന്നിഭരായി
നില്ക്കിലും മഹാഭാഗേ!

നിന്നുടെയന്യാദൃശ-
സന്മഹിമാനംകൊണ്ടു-
തന്നെ നീ ജയിക്കുന്നു
ദുദ്ധർഷയായിട്ടെന്നും!

## VIII

## സിംലായിൽ

ഉന്നതഹിമാചല-
ശൃംഗമാൎന്നുന്നതനായ്
മന്നിടമവജ്ഞയിൽ
വീക്ഷിക്കും ശുഭ്രപ്രഭോ!

ക്ഷോണിയിൽ വെയിലും കാററു-
മേററുതാൻ പണിചെയ്യും
പ്രാണികൾ നിനക്കിന്നു
ഹാസ്യരായ്ത്തന്നേ തോന്നാം.

ക്ഷീണിച്ചു വലഞ്ഞു ഭൂ-
വുഴുതും കൃഷിചെയ്തും
കാണി വിശ്രമം തേടാ-
തുള്ളോരാപ്പരിഷകൾ

ദുഃഖത്താൽ കുനിഞ്ഞുള്ളോർ
നിന്നുടെ മഹാസ്ഥാനം
നോക്കുവാൻപോലും ശക്ത-
രല്ലെന്നോ, ശരിതന്നെ!

എങ്കിലും പ്രാണിഹിംസാ-
ഭക്ഷ, നീ മൃതദേഹം
പങ്കിലം ഭക്ഷിച്ചല്ലോ
മേന്മയെ നടിക്കുന്നു?

എത്രമിന്നൊരു ജോലി
നീ ചെയ്യുതറിവില്ല,
സാധുക്കൾ പക്ഷികളെ
റാഞ്ചുകെന്നിയേ കഷ്ടം!

ശൃംഗാഗ്രമേറിയേവം
വാഴ്കിലുമറിവില
മംഗലം കൃതകൃത്യ-
തൃപ്തി നീ ഗൃദ്ധ്രശ്രേഷ്ഠ!

IX

നമ്മുടെ ദിവാസ്വപ്നം
ഭഗ്നമായാകാശത്തിൽ
നിർമ്മിച്ച രത്നഹർമ്മ്യം
ജീർണ്ണിച്ചുകിടക്കവേ

കണ്ടു നിൻമിഴികളിൽ
സുസ്പഷ്ടമീസ്സന്ദേശം:
"വേണ്ടിനി മേലിൽ പ്രേമ-
ജീവനമതിൽ സഖേ!"

എന്നാലും സസന്ദേഹ-
 മെന്നുള്ളിലൊരു ചിന്ത
വന്നുദിക്കുന്നു: "ധന്യേ,
 ജീർണ്ണിച്ചതെന്നാകിലും

ഈ പ്രേമഹർമ്മ്യത്തിന്റെ
 വേലിയിൽ പനീർപുഷ്പം
നില്പതു കാണ്മില്ലയോ
 സൌരഭ്യമിന്നും വീശി?"

ഉത്തരമിതിന്നു ഞാൻ
 കണ്ടു നിൻകണ്ണിൽത്തന്നെ:
"പുത്തനായ് പണിഞ്ഞാലു-
 മുത്തമരത്നോജ്ജ്വലം

പ്രേമപത്തനം; ദിവ്യ-
 മന്ദാരവൃക്ഷങ്ങളാൽ
ശ്യാമളയാറീടും ലീലാ-
 കാനനം ലസിപ്പതായ്.

പോകട്ടെ പോയതെല്ലാം,
 നൂതനം നിർമ്മിക്കുക
രാഗത്താൽ സുരഭിലം
 ജീവിതപ്രാസാദം മേ."

X

ദാനവ, തെല്ലുമില്ല
നിന്നോടിന്നസൂയ മേ:
നൂനം നീയറിവീല
ദുഃഖത്തിൻ പ്രതിഫലം.

നിർന്നിമേഷനാം ഭവാ-
നെങ്ങനെ കണ്ണീർ വാൎക്കും?
നിർന്നിദ്രൻ ഭവാൻ ദേവ,-
യെങ്ങനെ സ്വപ്നം കാണും?

ദുഃഖത്തിലുദിച്ചിടും
ജ്ഞാനഭാസ്കരൻതന്റെ
നല്ക്കതിരുകളുണ്ടോ
ലാളിപ്പു ഹന്ത! നിന്നെ?

നിർവ്വികാരാത്മാവായൊ-
രങ്ങേക്കു ധന്യപ്രേമ-
സർവ്വസ്വമഹത്വമി-
ന്നറിവാൻ സാധിക്കുമോ?

നിർജ്ജര, ദശാഭേദം
ചേരുമെൻജീവൻകൊണ്ടു
നിശ്ചയം സംതൃപ്തി ഞാൻ
തേടുന്നിതെല്ലാ നാളും.

നിഷ്കളപ്രേമമുണ്ടു;
ധന്യനാമതിനാൽ ഞാൻ:
ഉൽക്കടദുഃഖമുണ്ടു;
വിജ്ഞാനിയതിനാൽ ഞാൻ.

മാനവ, നിനക്കെന്തു
നിർജ്ജരഭാവംകൊണ്ടു?
നൂനമീ രണ്ടുമങ്ങ-
യ്ക്കൊരു നാളുമുളവാമോ?

## XI

പുൽത്തകിടതിലെൻറ
മേൽമുണ്ടു വിരിച്ചു ഞാൻ
സ്വസ്ഥനായ് സായാഹ്നത്തി-
ലല്പവിശ്രാന്തിക്കായി

ചിത്രമാമുദ്യാനമ-
ല്ലുൽക്കൃഷ്ടസുമങ്ങളി-
ല്ലത്ര പാഴ്നാടൻചെടി-
യൊന്നുരണ്ടല്ലോ നില്പൂ.

കല്പവല്ലികൾ ചാർത്തി-
ക്കാണുന്ന വേലിച്ചുറ്റി-
നപ്പുറത്തുത്സാഹത്തിൽ
കുട്ടികൾ കളിക്കയാം.

അങ്ങിങ്ങു പെരുംവൃക്ഷ-
    ക്കൊമ്പിന്മേലിരുന്നിച്ഛ-
സംഗീതം മധ്യേമാർഗ്ഗം
    പക്ഷികൾ പൊഴിക്കയാം.

നില്ക്കാതെ നടക്കട്ടെ
    ലൌകികവ്യവഹാരം;
ശുഷ്കാന്തി കാണിക്കട്ടെ-
    യുൽക്കർഷമിച്ഛിക്കുന്നോർ.



ജീവിതദീർഘയാത്രാ-
    ക്ലാന്തനാമെനിയ്ക്കിന്നു
കേവലമല്പകാല-
    വിശ്രമമത്രേ വേണ്ടൂ.

ഇപ്പുല്ലിലിവിടെന്റെ
    കാലുകൾ നിവർത്തി ഞാൻ
സ്വല്പമൊന്നലസനായ്
    വിശ്രമം പൂണ്ടിടട്ടെ!

## XII

## വിശ്വാമിത്രൻ

വിധ്വംസിച്ചിതു ബലാ-
        ലേകീഭൂതമാം പൌരോ-
ഹിത്യശക്തിയെ, പ്പല്ലെ-
        ന്നാക്കി നീ ബ്രാഹ്മണ്യത്തെ.

സുരരെ വിഗണിച്ചു
        നാകത്തെ വഴിപോലെ
വിരചിച്ചിതു, സർവ്വ-
        പ്രാണികളെയും, സാക്ഷാൽ

ധാതാവെന്നതുപോലെ,
        ഗാഥയ, മനുഷ്യനാ-
ലേത്താനാവില്ലെന്നു
        കാട്ടി നീ [illegible]!

അഭയം ശുനശ്ശേഫ-
        നേകിയ മഹാഭാഗ!
കൃപയാൽ ചണ്ഡാലനു
        യജിച്ച ദയാമൂർത്തേ

കാമമോഹാദികൾക്കു
    കീഴടങ്ങാതെ വാഴ്വാൻ
ഭാമനമകളേയും
    സന്ത്യജിച്ചൊരു വീര!

തോല്വിയെന്നതു ചിത്ത-
    തലത്തിലറിയാതെ
ജീവിതം സ്വേച്ഛപോലെ
    നയിച്ച മഹാവീര!

വിധിയെപ്പൌരുഷത്താൽ
    വെല്ലുച്ച നരശ്രേഷ്ഠ!
ക്ഷിതിയിൽ മനുഷ്യർക്കു
    ഗുരു നീയൊരാൾമാത്രം.

# ഇൻകിലാബു്

കണ്ടെടോ വൃദ്ധപാന്ഥ,
മുന്നമേ ഭവാനെ ഞാൻ
ലണ്ടനെൻറ നദീതീര-
ത്തേകനായ് നില്ക്കുന്നതായ്!

അങ്ങിങ്ങു കീറിയുള്ള
വസ്ത്രവും, വിശപ്പിനാൽ
മങ്ങിയ വദനവും
ശോഷിച്ച കരങ്ങളും

ആടലാലുള്ളു തിങ്ങും
ചിന്തകൾ നെററിതന്നിൽ
തോട്ട മാന്തിയപോലെ-
യുള്ളതാം വരകളും

ലോകത്തിനാഴലൊക്കെ
മൂർത്തമായതുപോലെ
മൂകനായങ്ങു താനേ
നില്പതായോർമ്മിപ്പൂ ഞാൻ.

കാര്യവ്യഗ്രത പൂണ്ടു
പോകുന്ന മഹാലോക-
രാരുമേ നിന്നെ നോക്കി-
യൊന്നുമോതിയതില്ല.

ഒരുനാൾ കുട്ടനാട്ടിൽ
പുഞ്ചതൻ ഗുണം നോക്കി
വരമ്പിൽക്കൂടി മന്ദം
നടന്നു പോകുന്നേരം

കണ്ടു ഞാൻ നിന്നെപ്പല-
മാടത്തിലൊന്നിലാട-
ലാണ്ടതാം മുഖത്തോടു
നില്പതായ് സന്ധ്യാനേരം.

ക്ലേശിച്ചു കൃഷിപ്പണി
ചെയ്തു നീ നെല്ലും ചില്ലി-
ക്കാശുമായ്ക്കൂലി വാങ്ങി
വന്നണഞ്ഞിരിക്കയാം.

എത്രയും മുഷിഞ്ഞേതറെ-
കീറിയ മുണ്ടൊന്നു താൻ
വസ്ത്രമായര മറ-
ച്ചന്നു നീ പുററിക്കണ്ടു.

തീണ്ടാതെ ദൂരേ മാറി-
പ്പോന്നു ഞാനല്പം ഭീതി-
പൂണ്ടു നിൻമുഖത്തന്നു
കണ്ടതാം ഭാവത്തിനാൽ.

പിന്നെ ഞാനൊരു നാളിൽ
ദെല്ലിയിൽ പ്രഖ്യാതമാം
ചന്ദനിച്ചൊക്കിയിങ്കൽ
സസുഖം ചരിക്കവേ,

വെള്ളംപോൽ പരന്നൊരാൾ-
ക്കൂട്ടത്തിൽക്കലർന്നു ഞാൻ
തള്ളലും തിക്കുമേററു
മുന്നോട്ടു പോയീടവേ,

പെട്ടെന്നു പ്രഖ്യാപാന്ഥ,
നിന്നുടെ മുഖം കണ്ടു
ഞെട്ടി നിന്നുപോയല്പ-
നേരത്തേക്കാശ്ചര്യത്താൽ.

പ്രച്ഛന്നവേഷനായി
നില്പൊയാണെന്നാകിലും
നിശ്ചയമൊരു നോട്ടം-
കൊണ്ടറിഞ്ഞിതു നിന്നെ.

ബന്ധുക്കൾ ചത്തു സർവ്വ-
നാശവുമറിഞ്ഞുള്ളം
വെന്തൊരാ ശരണാർത്ഥി-
ക്കൂട്ടത്തിൽ നില്ക്കുമ്പോഴും,

ആരുതാൻ മറക്കുന്നു,
നിൻകണ്ണിൽ കാളിക്കത്തും
ഘോരസങ്കടത്തീതൻ
ജ്വാലയേല്ക്കുന്നനേരം?

ഒരു നാൾ റാക്കഫെല്ലർ-
പ്ലാററ്സയിൽ തോഴന്മാരു-
മൊരുമിച്ചോരോവിധ-
മാനന്ദിച്ചിരിക്കവേ,

അരികെക്കണ്ടു നിൻറ
ദുർമ്മുഖം ദുഃഖാക്രാന്തം
തിരികെ സ്മൃതിതന്നി-
ലെത്തിടും ദുസ്വപ്നംപോൽ.

തീരാത്ത കോപത്തോടു
      നോക്കി വൻജുഗുപ്സയാ
ചാരത്തു തുപ്പി വേഗാ-
      ലങ്ങു നീ മറഞ്ഞുപോയ്.

ദാരിദ്ര്യദുഃഖത്തിനാൽ
      പാഴെല്ലും തൊലിയുമായ്
തീരെ നീ മെലിഞ്ഞതി-
      ശോച്യനായ്ത്തീർന്നീടിലും,

ഘോരമാം നിൻനോട്ടത്തെ-
      യാർ മറന്നീടാനാവും?
പാരിച്ച ഭീതികൊണ്ടു
      മേനി മേ വിറച്ചുപോയ്!

ശ്രേഷ്ഠമാം വാഹനത്തി-
      ലേറി ഞാൻ ഷാങ്ഹായിലെ-
പ്പട്ടണവീഥിതന്നിൽ
      സഞ്ചരിച്ചീടുംനേരം,

കണ്ടിതന്നൊരു റിക്ഷാ
      വലിച്ചു കൂടും ഭാരം-
കൊണ്ടഹോ കുനിഞ്ഞു നീ
      വിരയെപ്പോകുന്നതായ്.

പട്ടിണിപ്പിശാചിന്റെ
ബാധയാൽ വികൃതമായ്
സ്പഷ്ടസങ്കടം പൂണ്ട
നിൻമുഖത്തതിമാത്രം

സാധുമർദ്ദനം ചെയ്യും
ദ്രോഹികളോടു വാഴും
ക്രോധവും വിദ്വേഷവും
കണ്ടു ഞാൻ ഭയന്നുപോയ്.

*  *  *



ഇന്നിതാ കാണാകുന്നു
പീക്കിങ്ങിൻപുരദ്വാരം-
തന്നിൽ നീ തല പൊക്കി
നിവന്ന ദേഹത്തോടെ

നില്ക്കുന്നു, വാർദ്ധക്യത്തിൻ
ശോഷിച്ച കരങ്ങളിൽ
തോക്കുമായ് ജയശ്രീയെ-
ത്തഴുകും പ്രതാപത്തിൽ.

മൂകൻ നീ മുൻപു സഖേ!
കേൾക്കുന്നിതിപ്പോളെല്ലാ
ലോകരുമാദരിക്കും
നിന്റെയാഹ്വാനഘോഷം!

ഉറച്ച ഭാവത്തോടു
പേടിവിട്ടുള്ള നിന്റെ
തുറിച്ച നോട്ടത്തിങ്കൽ
ക്രൂരത കാണ്മാനില്ല.

കീറിയ വസ്ത്രംതന്നേ
നീ ധരിക്കുന്നു; പക്ഷേ
നീരാളിപ്പട്ടിന്നുള്ള
ധാടിയോടത്ര സഖേ!

തോട്ട മാന്തിയപോലെ
നിൻനെററി വഹിപ്പതാം
പാടുകൾ തവ മുഖ-
ത്തൈശ്വര്യം ചേർത്തീടുന്നു!

തേടിയ ചാരിതാർത്ഥ്യം
പൂണ്ടു നീ വൃദ്ധപാന്ഥ!
പേടിയും നമുക്കിനി-
യില്ല നിന്മുഖം കണ്ടാൽ.

# യേനാൻ

ഇഗ്ഗുഹാമുഖങ്ങളിൽ-
നിന്നുതാൻ സുഗംഭീരം
നിർഗ്ഗമിച്ചുള്ള സിംഹ-
നാദമേ വിറപ്പിച്ചു,

വിത്തമത്തരായ് സാധു-
ലോകരെ മർദ്ദിക്കുവാ-
നുദ്യമിച്ചെത്തിരിട്ടു
ദുഷ്പ്രഭുക്കൂട്ടങ്ങളെ!

ഗർവ്വിയന്നവർ വന്നു
വീഴുന്ന തീയുണ്ടയീ-
പ്പർവ്വതോദരസ്ഥർക്കു
കാണുവാൻ വെടിക്കെട്ടായ്!

ഒന്നുമേ വിളയാത്ത
പാഴ്മണ്ണു; ജലംപോലു-
മിന്നു ദുർല്ലഭമിങ്ങു;
മോശമീസ്ഥലം കണ്ടാൽ.

പിന്നെങ്ങുനിന്നു കിട്ടീ
ലോകത്തെജ്ജയിക്കുവാൻ
പോന്നതാം മഹൌജസ്സും
ധൈര്യവും പ്രതാപവും?

ഏതൊരു കവചത്താ,-
ലേതു ദിവ്യാസ്ത്രത്തിനാൽ,
സാധിച്ചു വേഗം ശത്രു-
സംഹാരം ഭവാനിപ്പോൾ?

ഹേ കവേ, തവ സാര-
ഗർഭമീ പ്രശ്നത്തിനി-
ന്നേകുവേൻ ശരിയായൊ-
രുത്തരം: നീ കേട്ടാലും.

ദിവ്യമാം ചട്ടയുണ്ടു,
ദിവ്യാസ്ത്രഗണമുണ്ടു,
ഭവ്യത നല്കും തപ-
ശ്ശക്തിയും നമുക്കുണ്ടു;

ഭൂമിയിൽക്കാല്പനി ഞാ.
　　നിഗ്ഗ്രഹതന്നിൽ, ലോക-
ക്ഷേമദായകമായ
　　മന്ത്രമൊന്നുരുവിട്ടു.

ഈരഞ്ചു വർഷം ഘോര-
　　വ്രതമിങ്ങനുഷ്ഠിച്ചു
സാരമാമൊരു ദിവ്യ-
　　ജ്ഞാനവും ലഭിച്ചു മേ.

ആ മതം പ്രഖ്യാപിക്കാ,-
　　മാ മന്ത്രമോതിത്തരാ,-
മാമയം ജഗത്തിനു
　　മാററാനായ് നിനക്കു ഞാൻ:

“ശക്തിയെത്തരുന്നതായ്
　　ലോകത്തിലൊന്നേയുള്ളു;
വ്യക്തമായോതാമതു
　　വേലചെയ്വോരിൽത്തന്നെ.

നട്ടെല്ലു മുറിഞ്ഞീടും-
　　മട്ടുഴി കിളച്ചതിൽ
നട്ടു കൊയ്തെടുപ്പോരും-
　　മാലയിൽ ശ്രമിപ്പോരും

പട്ടണങ്ങളിൽ തൊഴിൽ-
ശാലയിൽ പണിചെയ്തു
കഷ്ടജീവിതം കഴി-
ച്ചോരിന്നുമൊരുപോലെ.

സൃഷ്ടിയാൽ ലോകത്തിനെ-
പ്പോഷിപ്പിച്ചയത്തുന്നു;
സ്പഷ്ടമിന്നവരിലേ
സത്യത്തിൽ ശക്തിയുള്ളൂ.

ഇത്തത്വമറിയാതെ,
യിന്നവർ സൃഷ്ടിക്കുന്നോ
വിത്തത്തെ ഹരിച്ചഹോ
ലോകജേതാക്കളെന്നായ്

ഭാവിക്കുമവർക്കില്ല
ശക്തി തെല്ലിഹ, മിത്ഥ്യാ-
ജീവിതം നയിക്കുന്നു,
സ്വപ്നങ്ങളും കണ്ടീടുന്നു.

എൻമന്ത്രം പ്രജാശക്തി;
ആയതിൻ വെളിച്ചത്തിൽ
നന്മാർഗ്ഗമൊന്നു കണ്ടി-
തിദ്ദുഃഖാവാസത്തിൽ ഞാൻ."

ഓതി ഞാൻ: "മഹാമതേ,
        നിന്റെ വൻതപസ്സാലെ
പൂതമീഗ്ഗൃഹം; ചെല്ലു-
        മൂഴിയിൽ നിൻ സന്ദേശം!"



# യമരാജധാനി

ഒരു നാൾ യമരാജ-
ധാനിയിൽ ചെന്നെത്തി ഞാൻ
പുരുജിജ്ഞാസമൂല-
മേതുമേ മടിക്കാതെ.



ചിത്രശില്പമാം ദിവ്യ-
മന്ത്രശാലയിൽധർമ്മ-
ന്നുത്തമമന്ത്രിവർഗ്ഗ-
മൊക്കവേ ചുഴന്നഹോ!

പൊന്മയദണ്ഡുമേന്തി
വജ്രസിംഹാസനത്തിൽ
നിർമ്മലകാന്തി വീശി
വാഴുന്നതായിക്കണ്ടു.

ഏറ്റമാദരത്തോടു
    ദേവനെത്താണുകൂപ്പി
മാറി ഞാനിടത്തോട്ടു
    സഭയിൽ നിന്നീടവേ,

ചിത്രഗുപ്താഖ്യനായ
    കാരിയക്കാരനെന്നോ-
ടിത്തരമുരചെയ്തു
    സന്തോഷഭാവത്തോടെ:



"ആരഹോ ഭവാൻ? ധർമ്മ-
    രാജാവിൻ വസതിയിൽ
കാരണമെന്തു വന്നു-
    ചേരുവാനിതുനാളിൽ?

ലോകവാസികളാരു-
    മിവിടെ സ്വമേധയാ
ചാകാതെ വരുന്നതായ്
    കേട്ടുകേൾവിയുമില്ല.

ഛായാഗ്രാഹികളേന്തി
    മാറാപ്പുപോലെ തോളിൽ,
ഛേയായിപ്പലതര-
    മുച്ചത്തിലോതിക്കൊണ്ടും,

മുട്ടിട മറയാത്ത
കാലുറയിട്ടും ഹാററു-
ബൂട്ടുകൾ ധരിച്ചിഷ്ട-
നാരിമാരൊന്നിച്ചഹോ

നാടുകൾതോറും കാഴ്ച
കാണുവാൻ നടക്കുന്ന
മൂഢരാമമേരിക്ക-
രിങ്ങു വന്നിടാറില്ല.



തോക്കുകൾ ചുമന്നോരോ
നാടുകൾതോറുമെത്തി
വ്യാഘ്രങ്ങൾ പുലികൾ ചെ-
ന്നായ്ക്കളെന്നിവയെല്ലാം

കൊന്നൊടുക്കിടുന്നതേ
മാനവമഹാധർമ്മ-
മെന്നുറച്ചെല്ലാടവു-
മെത്തുന്നൊരാംഗ്ലേയരും

ഇങ്ങെടോ, വരാറില്ല;
ജന്തുക്കൾതൻെറ ഹിംസ
ഭംഗിയല്ലീ ലോകത്തി-
ലെന്നുവെച്ചാകാം പക്ഷേ.

ധർമ്മമൂർത്തിയാമെന്റെ
തമ്പുരാൻ സൂര്യാത്മജൻ
നിർമ്മലനസമത്വ-
മെന്നുമേ ധ്വംസിപ്പവൻ

അംശാവതാരം മുൻപു
ചെയ്കതില്ലയോ 'കാറൽ-
മാർക്സെ'ന്ന പേരിൽ ജർമ്മൻ-
ജാതിയിൽ ക്ഷിതിതലേ;



ആ വിശിഷ്ടാത്മാവിന്റെ
സൂക്തികൾ ജപിക്കുന്ന
സോവിയററിന്റെയാൾക്കാ-
രാരുമിങ്ങെത്താറില്ല.

നിർണ്ണയം സൂചീമുഖ-
ദുർല്ലഭാന്തരത്തിങ്കൽ
നുഴഞ്ഞുതാൻ കേറീടുന്ന
ചീനരാം ജാതിക്കാരും

ഭോഗലോലുപരായി
നാടെല്ലാം നടക്കുന്നോ-
രാഗാഖാൻമുതലായ
ഭൂപതിശ്രേഷ്ഠന്മാരും

വാഴവാൻ തങ്ങൾക്കിടം
പോരെന്നു വാദിച്ചെന്നു-
മൂഴിയിൽ പടവെട്ടി,
വാഴവാനാശിച്ചോരാം

ജാപ്പാനിജനതയും
ജർമ്മനിക്കാരുമിങ്ങു
പാർപ്പിടം തേടി വന്നു-
കണ്ടതില്ലിതേവരെ.

സ്വാഗതം ഭദ്രമുഖ,
നിൻെറയീ വരവിപ്പോൾ
ഭാഗധേയമായ്ത്തന്നേ
ഞങ്ങളോ കരുതുന്നു."

താഴയിൽ കൈക്കൂപ്പി ഞാ-
നന്തകസ്വാമിതൻെറ-
യാ മന്ത്രിമുഖ്യനോട
സാദരമറിയിച്ചു:

"ജിജ്ഞാസമൂലമത്രേ
വന്നു ഞാൻ; പൊറുത്താലും,
വിജ്ഞസത്തമ, സാധു-
വാകുമെന്നപരാധം.

ഭൂമിയിലെല്ലാരോ മട്ടിൽ
ചൊല്ലി ഞാൻ കേട്ടിട്ടുണ്ട-
ങ്ങീ മഹാരാജധാനി-
തന്നിലേ വിശേഷങ്ങൾ.

സിദ്ധാന്തം മതം സമ്പ്ര-
ദായങ്ങൾ പലതരം
വ്യത്യാസം പെരുതവ-
തമ്മിലെന്നിരിക്കിലും,

നാരകലോകത്തിന്റെ
ദുഃഖങ്ങൾ വർണ്ണിക്കുമ്പോൾ
സാരമാമൈകമത്യ-
മുണ്ടവതമ്മിൽ ചിത്രം!

വിപ്രരും പുരോഹിത-
വർഗ്ഗവും മുല്ലാകളും
ചൊല്ലേറും മതാധ്യക്ഷർ
ശങ്കരാചാര്യന്മാരും

പണ്ഡിതർ ജഗദ്ഗുരു-
സ്ഥാനികൾ ശാസ്ത്രജ്ഞരും
നിർണ്ണയം നരകത്തെ-
യൊന്നുപോൽ ദുഷിക്കുന്നു.

ഭാവനാസമ്പന്നന്മാ-
    രുത്തമകവിശ്രേഷ്ഠർ
സാവജ്ഞമല്ലോ ധർമ്മ-
    രാജ്യത്തെ വർണ്ണിക്കുന്നു.

ശ്രേഷ്ഠനാം ഡാന്തേ തന്റെ
    ബുദ്ധിയാലറിഞ്ഞതും
മിൽട്ടന്റെ മനോദൃഷ്ടി-
    യൊന്നോടെ വീക്ഷിച്ചതും

നമ്മുടെ പുരാണങ്ങൾ
    നിർമ്മിച്ച മഹർഷിമാർ
നിർമ്മായമെല്ലാം കണ്ടു
    പൂർണ്ണമായ് വർണ്ണിച്ചതും

അന്തകസ്വാമിതന്റെ
    രക്ഷയിൽ വാഴുന്നോർക്കു
വെന്തു വേകുവാൻമാത്ര-
    മിടയെന്നല്ലോ നിത്യം.

നേരേ കണ്ടറിയേണ-
    മായതെന്നോർത്തത്രേ പ-
ണ്ടാരുമേ ചെയ്യാത്തതാ-
    മീ യാത്രയ്ക്കൊരുമ്പെട്ടു.

എന്മഹാസാഹസത്തെ-
ക്കനിഞ്ഞു പൊറുക്കേണം
സന്മനസ്സോടേ, വേണ്ട-
തെന്തെന്നും പറയേണം.”

ഉത്തരം ചിത്രഗുപ്ത-
നോതുവാൻ മുതിരവേ,
നേത്രസംജ്ഞയാ വേഗം
വിലക്കി സ്വമന്ത്രിയെ



അന്തകസ്വാമിതന്നെ
സ്നിഗ്ദ്ധഗംഭീരം വച-
സ്സന്തരം വിട്ടു ചൊന്നാ-
നീവണ്ണം കനിവോടെ:

“ആഹന്ത കഷ്ടം! മർത്ത്യ-
രീവിധമഗാധമാം
മോഹാന്ധകാരക്കൂപ-
ത്തിങ്കലോ വലയുന്നു!

ധർമ്മരക്ഷാർത്ഥമായി-
ദ്ദണ്ഡത്തെ നടത്തുന്ന
നമ്മുടെ പുരത്തിങ്കൽ
വീക്ഷിപ്പൂ നരകത്തെ!

ദണ്ഡത്തെ നാരായണ-
നെന്നല്ലോ വാഴ്ത്തീടുന്നു;
ദണ്ഡത്താൽ ജയിക്കുന്നു
ധൎമ്മമെന്നതു നൂനം.

വൎണ്ണവും സ്ഥാനഭേദം
സ്ഥിതിയും വലിപ്പവു-
മെണ്ണാതെ സമസ്സൃഷ്ടി-
ഭാവത്തിലെല്ലാരെയും

കണ്ടപോൽ ദണ്ഡനീതി-
കൊണ്ടു നാം ഭരിക്കുമ്പോൾ
നിന്ദ്യമാം നരകമാ-
ണീ രാജ്യമെന്നോ ചൊൽവൂ?

സൎവ്വസാക്ഷിയാമെന്റെ
താതനാദിത്യദേവൻ
നിൎവ്വൈരമൂൎത്തിയെല്ലാ-
പേരിലുമൊരുപോലെ

തൻകരങ്ങളാൽ ചൂടും
കാന്തിയും ചേൎക്കുംവൎണ്ണം
സങ്കടം ചേൎക്കാതെ നാ-
മിവിടം കാത്തീടുന്നു.

സമത്വം ധർമ്മം സത്യ-
മിവ മൂന്നല്ലോ, നിത്യം
യമസാമ്രാജ്യശക്തി
നിലനിർത്തുന്ന സഖേ!

ഇവ നാം പുലർത്തുന്ന
മണ്ഡത്താ,ലുലകത്തിൽ
കവിതക്കാരോരോന്നു
ചൊന്നതോ പൊളിതന്നെ.

അന്യായം ജയിക്കുന്ന
ഭൂമിയിൽ വാഴുന്നോർക്ക്
തോന്നിടാം ധർമ്മരാജ്യം
ഘോരമാം നരകമായ്.

രാത്രിയിൽ പുലരുന്ന
മൂങ്ങയ്ക്കു ദിനപ്രഭ
ചീർത്ത ദുഃഖത്തെച്ചേർക്ക-
മെന്നതിലെന്താശ്ചര്യം?

എന്നുടെ വാക്കു കേട്ടു
വിശ്വസിക്കേണ്ടാ ഭവാൻ;
ചെന്നു പോയ്ക്കണ്ടുതന്നെ
തീർച്ചയാക്കുകയിപ്പോൾ.

നീതിമാൻ ചിത്രഗുപ്തൻ
വേണ്ടൊരു സഹായങ്ങളും
ചെയ്തിടും, നിനക്കെന്നും
മംഗളം ഭവിക്കട്ടെ!"

അന്തകദേവനേവം
പറഞ്ഞു വിരമിക്കെ-
ബ്ബന്ധുരഗീതങ്ങളാൽ
മുഴങ്ങീ സഭയെല്ലാം.

ഭദ്രപീഠത്തിൽനിന്നു
സേവകഹസ്തം താങ്ങി
മിത്രനന്ദനൻ യമൻ
സ്വച്ഛന്ദമെഴുന്നേറ്റു

ചുററിനിന്നീടും മന്ത്രി-
വര്യർക്ക് കടാക്ഷത്താൽ
മാറുമന്നാശിസ്സേകി
മന്ദമങ്ങെഴുന്നെള്ളി.

II

ചൊല്ലിനാൻ ചിത്രഗുപ്തൻ:
"നാലടിച്ചല്ലോ നേരം;
തെല്ലു വല്ലതും കാപ്പി
കഴിച്ചിട്ടാകാം ശിഷ്ടം.

എൻഗൃഹമടുത്താണി-
നവിടെക്കേറി സ്വല്പ-
മെങ്കിലും സൽക്കാരത്തെ
സ്വീകരിക്കേണം സഖേ!"

മന്ത്രിവര്യൻെറ ഹർമ്മ്യ-
മുത്തമരത്നോജ്ജ്വലം
സുന്ദരവീഥിലോദ്യാന-
ശോഭിതം മനോഹരം

ഗാട്ടനിന്നിടും ദ്വാര-
പാലർതൻ നമസ്കാര-
നാട്യങ്ങളേററു ഞങ്ങ-
ളുചിരാൽ പ്രവേശിച്ചു.

ആശ്ചര്യകരശില്പ-
രമ്യമാമാഗേഹത്തിൻ
വാച്ച ഭംഗിയിലെൻെറ-
യുൾത്തടം കുളിക്കവേ,

പാശ്ചാത്യവർത്തികളേറും
താഴ്മയിലാദരത്തോ-
ടീക്ഷിക്കെ, മുമ്പില്ലാത്ത-
തെന്തിതെന്നോർത്തീടവേ,

അർഘ്യപാദ്യങ്ങളേന്തി-
സ്സൽക്കരിക്കുവാനായി-
ത്തൽക്കുടുംബിനി വന്നു-
നില്ക്കുന്നതത്രേ കണ്ടു.

കാപ്പിക്കു തയ്യാറാക്കി-
വെച്ചിരുന്നൊരു ചിത്ര-
ശില്പമാം പൂമച്ചകം
ചെന്നണഞ്ഞിതു ഞങ്ങൾ.

സ്വാദിഷ്ഠം പലതരം
ഭക്ഷണപാനീയങ്ങൾ
സാദരം ഭുജിച്ചു ഞാൻ
തൃപ്തിപ്പെട്ടൊരുനേരം.

ഭിത്തിയിൽ കണ്ട ചിത്ര-
ലേഖ്യങ്ങളോരോന്നായി-
പ്പാർത്തുനോക്കുവാനേറ്റ-
മുത്സാഹമുള്ളിൽത്തോന്നി.

എൻ ചിത്തമറിഞ്ഞിട്ടിഷ്ട-
ഭാവത്തിൽ സചിവേന്ദ്രൻ
പുഞ്ചിരി തൂകി വേഗ-
മോതിനാൻ മധുരമായ്:

"വിസ്മയിക്കേണ്ട സഖേ,-
യിച്ചുവർച്ചിത്രങ്ങളിൽ
വിശ്വവിഖ്യാതമായ
സംഭവമെല്ലാം കാണാം.

രാഷ്ട്രങ്ങളുടച്ചഹോ
വാക്കുന്ന വിപ്ലവങ്ങൾ
ശ്രേഷ്ഠരാം വീരാത്മാക്കൾ
നയിച്ച ജീവിതങ്ങൾ

ലോകത്തെയവതാനാ-
ണന്നയിക്കുന്നതെന്നും
ശ്രീകരമവ കാണാ-
മിച്ചുവർച്ചിത്രങ്ങളിൽ.

'ഇൻകിലാബി'ൻെറയോരോ
രൂപവും മാറിമാറി-
ബ്ഭംഗിയിൽ വരച്ചതു
കണ്ടിടാമിവിടത്തിൽ.

ലോകത്തിലസമത്വം
നീക്കുവാൻ ബദ്ധദീക്ഷ-
നാകുമെൻസ്വാമിയോരോ
ദേശത്തും മുറപോലെ

മർത്ത്യരൂപത്തെപ്പൂണ്ടു
സത്യധർമ്മത്തെക്കാത്തു
രക്ഷിപ്പാനവതരി-
ച്ചീടുന്നതറിവില്ലേ?

മുനിമാർ പ്രവാചകർ
തത്വവിജ്ഞാനവിജ്ഞർ
ജനനേതാക്കൾ മററു
പണ്ഡിതവര്യന്മാരും

സമത്വംതന്നേ സർവ്വ-
ശ്രേഷ്ഠമാം ധർമ്മമെന്നു
സമർത്ഥിച്ചെല്ലാം മാററി-
മറിപ്പാൻ ശ്രമിച്ചവർ

അവരെൻസ്വാമിതൻെറ-
യംശതേജസ്സിൻ ഗുണം
ഭുവനംതന്നിലെല്ലാ-
നേരവും കാട്ടീടുന്നു.

ആദരണീയരെല്ലാ-
നാളുമായവർക്കുള്ള
മേദുരമനോഹര-
ചിത്രങ്ങളിവ കാൺക!"

III

ചിത്രഗുപ്തൻെറ കാപ്പി-
സ്സൽക്കാരമെല്ലാമേവം
മിത്രഭാവേന കൈക്കൊ-
ണ്ടൊട്ടിരുന്നനന്തരം

നാരകപുരത്തിൻെറ
കാഴ്ചകൾ കാണ്മാൻ കൂട്ടു-
കാരനാം യമഭൃത്യ-
നൊത്തു ഞാനിറങ്ങിനേൻ.

"ഉത്തമനാകുമെൻെറ
മിത്രത്തിന്നിതുനാളിൽ
വിസ്തരിച്ചെല്ലാം മണി-
ഭദ്ര, നീ കാണിച്ചാലും."

ഈവിധം സചിവേന്ദ്രൻ
തൻെറ കല്പന കേട്ടു
സേവിച്ചു നില്ക്കും മണി-
ഭദ്രനെത്തുടൎന്നു ഞാൻ.

കട്ടു പോയൊരു നേരം
ശോഭിക്കമിന്ദ്രനീല-
ക്കോട്ടതൻ മുഖദ്വാരം
കാണായി മഹോജ്ജ്വലം.

കാണായി മുന്നിൽ ചേതോ-
മോഹനം ദിവ്യോദ്യാനം
ചേണാൎന്ന പൂത്ത വല്ലി-
ക്കൂട്ടങ്ങൾ നിറഞ്ഞതായ്.

ചന്ദ്രശാലകളുണ്ടു
സംഖ്യയില്ലാതവണ്ണം;
യന്ത്രധാരകളുണ്ടു
ശോഭിപ്പതങ്ങുമിങ്ങും;



കല്യത കോലും രാജ-
ഹംസങ്ങൾ തല പൊക്കി
മെല്ലവേ ക്രീഡിക്കുന്നു
താമരക്കുളങ്ങളും.

ഉല്ലമനോഹര-
മാകുമീയിടം കണ്ടു
ചൊല്ലി ഞാൻ മണിഭദ്രൻ-
തന്നോടു സവിസ്മയം:

"നാകത്തെ നാണിപ്പിക്കു-
മിപ്പുരിയേതു? സൎവ്വ-
ഭോഗങ്ങൾ നിറഞ്ഞൊരീ-
യുദ്യാനമാൎക്കുള്ളതാം?"

ചിരിച്ചുകൊണ്ടു ചൊന്നാ-
നന്തകശിഷ്യൻ, "നിങ്ങൾ
ചരിക്കുമിതുതന്നേ-
യന്ധതാമിസ്രം, സഖേ!

മുഖ്യമാണെല്ലാംകൊണ്ടു-
മീ സ്ഥലം: നരകങ്ങൾ,
ളൊട്ടല്ല, വേറേ നൂറി-
ലേറുമെന്നിരിക്കിലും

അന്ധതാമിസ്രംപോലെ-
ക്കാണുവാനില്ല മററൊ,-
ന്നന്തകസ്വാമിക്കേററം
പ്രീതിയിന്നിതിലല്ലോ."

ചോദിച്ചു ഞാനു,"മന്ധ-
താമിസ്രമെന്ന പേരിൻ
ഹേതുവെന്തതിദീപ്ത-
മീ സ്ഥലം കാണുന്നേരം."

"ശരിതാൻ തവ ചോദ്യം:
ദ്വാദശാദിത്യർ മാറാ-
തിരവിൽപ്പോലും ശോഭ
പരത്തുന്നിവിടത്തിൽ

അന്ധകാരത്തിന്നിട-
യില്ലഹോ തെല്ലും, പക്ഷേ-
യന്ധത മനസ്സിൽത്താ-
നിവിടെ വസിപ്പോരിൽ.

മർത്ത്യരായ് ജീവിച്ചപ്പോഴും,
ആരെല്ലാം ബലംകൊണ്ടോ
വിത്തത്തിൽ വിശ്വസിച്ചോ
വിദ്യതൻ ഗർവ്വംകൊണ്ടോ



സൌന്ദര്യമദത്താലോ
ധർമ്മത്തെഗ്ഗണിക്കാതെ
സ്വാന്തജീവിതം നയി-
ച്ചീടിനാർ ധരതന്നിൽ

ലോകജേതാക്കളെന്നു
ഭാവിച്ച രാജാക്കന്മാർ
ഏകശാസനാസ്ഥായി
ക്ലേശിച്ച സേനേശന്മാർ

സാരഗണലക്സാണ്ടർ
സീസറും ബോണോപ്പാർട്ടും
വീരനാം ചെങ്കിസ് ഹിററ്ലർ
തൊട്ടുള്ള മഹാരഥർ

ഇങ്ങുതാൻ വന്നെത്തുന്നു,
ലോകത്തിലവർ ചെയ്യും
തുംഗമാമധർമ്മങ്ങൾ-
ക്കുത്തരം ചൊല്ലീടുവാൻ.

സമ്പത്തിൻ മദത്തിനാൽ
സാധുമർദ്ദനംചെയ്യും
വമ്പക്കവസാന-
മിങ്ങുതാൻ ശുഭാത്മാവേ!

ഇങ്ങുണ്ടു വിശേഷിച്ചു
സർവ്വമോഹനമായ
മംഗലാരാമമേകം
തുംഗസൌഭാഗ്യശോഭം.

അംഗസൌന്ദര്യമത്താൽ
ലോകത്തെ മഥിച്ചുള്ളൊ-
രംഗനാമണികൾക്കു
വാഴുവാനതേ സ്ഥാനം.

നൂർജഹാൻ, ക്ലിയോപാട്ര,
ലുക്രീഷ്യമുതലായ
രാജനാരികൾമാത്ര-
മല്ലിങ്ങു വസിക്കുന്നു.

ദേഹലാവണ്യത്തിനാൽ
തൻകാര്യം നേടിപ്പര-
ദ്രോഹത്തെച്ചെയ്തീടുന്ന
നാരികൾ മററുള്ളോരും

പൂവാടിയിതിലത്രേ
വന്നു,വർ ചെയ്തിട്ടുള്ള
പാപങ്ങൾക്കനുഭവം-
കൊള്ളുന്നു സദാകാലം."

"ശിക്ഷയെന്തിവിടത്തി,-
ലീ മനോജ്ഞാരാമത്തി-
ലക്ഷാമസുഖമല്ലോ
കാണുമാറുള്ളൂ സഖേ.

നിത്യമാം വസന്തമാ-
ണിവിടെ,സ്ത്രീതോഷ്ണങ്ങൾ
പ്രത്യേകമാനന്ദത്തി-
നൊത്തപടിതന്നോ നൂനം."

അന്തകശിഷ്യൻ ചൊന്നാൻ:
"ശിക്ഷകൾ കുററങ്ങൾക്കൊ-
ത്തന്തരമില്ലാതെതാൻ
നല്കുന്നു മിത്രാത്മജൻ.

ഇങ്ങവക്കിഷ്ടമുള്ള-
തൊന്നുമേ കാൺക വയ്യ,
ഭംഗിയിൽ സൂര്യദേവൻ
ശോഭിച്ചു നിന്നീടിലും;

മററുള്ളതെല്ലാം മുന്നേ-
പ്പോലെതാനിരിക്കിലും
ചുററുമുള്ളിഷ്ടവസ്തു
കാണുവാനവക്കാകാ!

ചാരത്തു നിന്നീടിലും
കാമുകജനത്തിനെ
നീരിൽത്താർമിഴിമാക്കു
കാണുവാനെളുതല്ല.

സേവകരടുത്തുതാൻ
നില്ക്കിലും രാജാക്കന്മാ-
ക്കാവതല്ലവരുടെ
ശാസന കേൾപ്പിക്കുവാൻ."

"ഉത്തമപക്ഷം ഭവാൻ
ചൊന്നതൊക്കെയും, നാമു-
ക്കത്രെ വേറൊരിടത്തു
കാഴ്ചകൾ കാണാമിനി."

## IV

ക്ഷണനേരത്തിലെത്തി
വേറൊരു ദിവ്യാരാമം
സ്പഷ്ടമാം ശോഭ ചേൎന്ന
ഹൎമ്മ്യങ്ങൾ നിറഞ്ഞതായ്!

"ആരിവിടത്തിൽ വാഴ്വൂ?
ശിക്ഷയെന്തിങ്ങുള്ളോൎക്ക്?
പാരിലെന്തവർ ചെയ്തു
ധൎമ്മത്തിന്നെതിരായി?"

"പാപിഷ്ഠന്മാരാണിങ്ങു
വാഴ്വവോ,രഹംകാരം
കോപമീഷ്യകൾ പാശി
ലോഭമെന്നിവയാലേ

തൻസമസ്പൃഷ്ടങ്ങൾക്ക
ദുഃഖങ്ങൾ വരുത്തുവോർ
സംസാരദുഃഖങ്ങൾ വീ-
ണ്ടിവിടെയറിഞ്ഞീടും.

സൎവ്വസ്വത്യാഗംചെയ്തു,
സൎവ്വസംഗങ്ങൾ വിട്ടു
സൎവ്വദാ ദേവധ്യാനം
ചെയ്തുതാൻ വസിക്കിലും

പാവങ്ങൾതന്റെ ഖേദ-
　　മറിയാതിരിക്കുവോർ
കേവലം പാപരാണു
　　ധർമ്മദേവന്റെ കണ്ണിൽ.

രാഗമില്ലാതെ തന്റെ
　　ഭർത്താവെപ്പുണരുവോൾ
ഭോഗലോലുപതന്നെ
　　ചാരിത്ര്യം രക്ഷിക്കിലും!

തന്നുപജീവനത്തെ-
　　ക്കാംക്ഷിച്ചും തൻപുത്രർക്കു
മാന്യജീവിതമോർത്തും
　　വില്ക്കുന്നിതവൾ ദേഹം.

അങ്ങനെയുള്ളോരന്യ-
　　മർത്ത്യരെത്തൊടാറ്റില്ല-
മിങ്ങഹോ പാപിഷ്ഠരായ്-
　　ഗ്ഗണിക്കപ്പെട്ടിടുന്നു.

വേണ്ടപോലറിയാതെ
　　വിദ്യയെപ്പഠിപ്പിക്കും
പണ്ഡിതമ്മന്യന്മാർക്കു
　　വാഴുവാനിതേ സ്ഥലം.

അവക്ക് കൂട്ടായുണ്ടു
    ദൈനികപത്രങ്ങളാൽ
കൂത്തപ്രചാരണം
    നടത്തും പത്രേശന്മാർ.

'രൂപഭദ്രത' വിട്ടു
    കാവ്യത്തെച്ചമയ്ക്കുവോർ,
കോപിച്ചു വിമർശനം-
    ചെയ്യുന്ന നിരൂപകർ,

വാക്യാർത്ഥജ്ഞാനമെന്യേ
    ഗ്രന്ഥങ്ങളെഴുതുവോർ,
വ്യാഖ്യാനം ചമപ്പവർ,
    ടിപ്പണിക്കാരർ മററും

സാഹിത്യലോകത്തിലെ-
    ദ്ദുർഭഗരിക്കൂട്ടക്കാർ,
സ്നേഹിത, ബന്ധുന്മാരായ്-
    ത്തീരുമിന്നിവിടത്തിൽ.

ജ്യോതിഷം ചൊല്ലുന്നോരും
    മന്ത്രവാദികളും വൈദ്യ-
മേതുമൊന്നറിയാതെ
    രോഗിയെ നോക്കുന്നോരും

സ്ത്രീധനം വിററു തന്റെ
മേന്മയെപ്പുലർപ്പോരും
സോദരീഭർത്താവിനെ-
യാശ്രയിച്ചിരിപ്പോരും

കൈക്കോഴ വാങ്ങും മന്ത്രി
വർഗ്ഗവും, രാജസേവ
മുഖ്യമെന്നോർത്തു കാലം
കഴിക്കും മൂഢന്മാരും

വമ്പെഴും നേതാക്കന്മാ-
രെന്നു ഭാവിച്ചു തന്റെ
സമ്പാദ്യം പുലർത്തുന്ന
നീചരാം ജനങ്ങളും

വാരനാരികൾതന്റെ
സമ്പത്തു ഭുജിക്കുന്ന
പുരുഷന്മാരും മററു
ദുർഗജനങ്ങളും

ഇപ്പുരി പുക്കുതന്നേ
വാഴുന്നു, യമൻതന്റെ
കല്പനയൊരു നാളും
ലംഘിപ്പാനാളല്ലാതെ.”

* * *

"ഒന്നു ഞാൻ ചോദിക്കട്ടെ!
കള്ളന്മാർകൊള്ളക്കാരും
നിന്ദ്യമാം മറ്റു കർമ്മ-
മനുഷ്ഠിപ്പവർകളും

എങ്ങാണു വസിക്കുന്നു,-
തവർക്കു ചേരും ശിക്ഷ-
യെങ്ങനെയെല്ലാമാണു
ധർമ്മരാജാവിൻ നാട്ടിൽ?"

അന്തകശിഷ്യനോതി:
"ഭൂമിയിലോരോവിധ-
മെന്തെല്ലാം കർമ്മങ്ങൾക്കു
ശിക്ഷകൾ നല്കുന്നുവോ,

രണ്ടാമതിവിടത്തി-
ലില്ലവക്കൊരു ഭേദം;
ദണ്ഡ്യരല്ലവരിങ്ങു
വന്നണഞ്ഞീടുന്നേരം.

നൂനമങ്ങോർത്തീടേണ-
മീ നാട്ടിൻ ധർമ്മശാസ്ത്രം
'പീനൽകോഡി'നു ചേരും
വ്യാഖ്യാനഭേദമല്ല.

ദണ്ഡനീതികൾ മർത്ത്യർ
ഘോഷിപ്പതെല്ലാം തോഴ,
നിർണ്ണയം ധനരക്ഷ-
യ്ക്കെന്നല്ലോ ഗണിക്കേണ്ടൂ.

കർമ്മത്തിൻ ശിക്ഷയെല്ലാ-
തിങ്ങെത്തും പാപിഷ്ഠരിൽ
ധർമ്മരാജാവിൻ ദണ്ഡ-
നീതികൾ ഫലിക്കുന്നു.

'ന്യായ'മെന്നുലകത്തിൽ
ഘോഷിപ്പതൊന്നു വേറെ;
മായമററിവിടത്തെ-
ധർമ്മമോ വേറൊന്നല്ലോ.

ക്ഷുത്തിനാൽ, ദാരിദ്ര്യത്തിൻ
ശക്തിയാൽ, താപത്തിനാൽ
മർത്ത്യർ ചെയ്തീടുന്നതാം
കുററങ്ങൾ മഹാമതേ,

പാപമായ് ഗണിപ്പീല;
ശിക്ഷയുമവക്കില്ല;
കേവലം നരലോക-
നീതിതാനവയെല്ലാം."

*　　*　　*

"നേരമാ വഴുകുന്നു"
ഞാനോതി:—"യിനിപ്പോവാൻ
നേരിലിന്നനുഗ്രഹി-
ച്ചീടണം മടിയാതെ.

ചൊല്ലുന്നതില്ല യാത്ര;
വന്നു കണ്ടേക്കാമിനി
നല്ലതാമവസരം
നോക്കി ഞാനൊരു നാളിൽ."



# കായകല്പം

ഹേ വൃദ്ധ! നിന്റെ ദേഹ-
മേതൊരു മരുന്നാലേ
യൌവനയുക്തമായി-
ശ്ശക്തിയെത്തേടിക്കൊണ്ടു?

നിൻ വളഞ്ഞുള്ള നട്ടെ-
ല്ലെങ്ങനെ നിവർന്നിപ്പോൾ
നിൻ തളർന്നുള്ള കൈകൾ-
ക്കെങ്ങനെ ബലം വന്നു?

കണ്ണുകൾ ചിമ്മിയേതും
കാണുവാനരുതാതെ
നിന്നയം മുൻപിരുന്ന
നോട്ടമെങ്ങനെ മാറി?

നീയഹോ കാമരൂപൻ
സാമ്പ്രതം ജരാമാം
കായത്തെക്കളഞ്ഞേവം
തേജസ്വിയായിത്തീർന്നു?

എന്തൊരു ദിവ്യൌഷധം-
    കൊണ്ടു നിൻനില മാറി
സ്ഫീതസൌന്ദര്യമായ
    ദേഹത്തെക്കൈക്കൊണ്ടു നീ?

മാന്യരാം പണക്കാരു-
    മാഢ്യരാം പ്രഭുക്കളും
സുന്ദരിമാരും ജീവി-
    തോൽക്കർഷമാശിപ്പോരും

ആരും നിൻഗൃഹത്തിന്റെ
    വാതുക്കൽവരെ വന്നു
പാരാതെ കുശലങ്ങൾ
    മുൻപഹോ ചോദിച്ചില്ല.

അത്യശക്തമായ് നിന്റെ
    കൈകളെന്നോർത്തിക്കൂട്ടർ
പ്രത്യക്ഷം ഹരിച്ചല്ലോ
    നിൻധനം പൂർവ്വാർജ്ജിതം.

നിസ്സഹായനായ് നോക്കി
    നീ നില്ക്കെ,ഗ്ഗൃഹത്തിന്റെ-
യസ്ഥിവാരവും മാന്താ-
    നായവർ മടിച്ചില്ല.

ഏതൊരു കായകല്പ-
    വിദ്യയാലിപ്പോൾ നിൻെറ-
യാതുരഭാവം സർവ്വം
    മാറി നീ ബലം നേടി?

മൂരി നീ നിവർന്നൊന്നു
    നിശ്വസിച്ചപ്പോളിതാ
പാരിലെ വലിയോർക്ക്-
    മാദരം നിന്നിൽച്ചേർന്നു.



ഒന്നൊന്നായവർ വന്നു
    കാഴ്ചവെയ്ക്കാനായ് നിൻെറ
മന്ദിരദ്വാരം കാത്തു-
    നില്ക്കുന്നിതിന്നാളിൽ.

ദീനനായ് നിവസിച്ച
    കാലം ഞാൻ നിന്ദിച്ചില്ല;
നൂനം നീ ബലവാനായ്-
    ത്തീർന്നപ്പോൾ സ്തുതിപ്പീല.

മന്ത്രശക്തിയാലെന്തു
    സിദ്ധി നീ നേടി സർവ്വ-
ധന്യമാം രൂപം നിന്ന-
    ക്കെങ്ങനെ വന്നുചേർന്നു?

# ചിന്താതരംഗിണി

## I

കഴിഞ്ഞോരെൻജീവിതമെങ്ങു? മുന്ന-
മാശിച്ചതാം ശോഭനഭാവിയെങ്ങോ?
വളഞ്ഞുനീണ്ടുള്ളൊരു ജീവിതാധ്വാ-
വളന്നുനോക്കീടുകിലെന്തു പുണ്യം?

ചെറുപ്പകാലത്തു കൊളുത്തിവെച്ചോ-
മത്യുന്നതാദർശവിളക്കു, കഷ്ടം,
സ്വസ്ഥൈര്യമാമെണ്ണ കുറഞ്ഞമൂലം
നഷ്ടപ്രഭം കത്തിയെരിഞ്ഞിടുന്നു!

പ്രതാപസമ്പത്തുകളിൽ കൊതിച്ചും,
പ്രഖ്യാതിയും മേന്മയുമാഗ്രഹിച്ചും,
സ്വജീവിതക്കപ്പൽ നയിച്ചു ഞാൻ ദു-
ർമ്മോഹക്കൊടുംകാററെഴുമബ്ധിതന്നിൽ.

ആത്മാഭിമാനത്തിരമേൽ മറിഞ്ഞും,
ലോഭച്ചുഴിക്കുള്ളിലുലഞ്ഞുമേറ്റം,
മാത്സര്യമാം പാറയിലേറ്റടിച്ചു-
മക്കപ്പലങ്ങിങ്ങലയുന്നു നിത്യം.

നാരീമുഖാംഭോജസുധാരസത്തിൻ
മാധുര്യമത്താൽ ഹൃദയം മയങ്ങി,
സാരംപെടും ശാശ്വതധർമ്മമേതും
നേരേ ഗണിക്കാതെ ദിനം കളഞ്ഞും,



സ്വാർത്ഥത്തിനാൽ മങ്ങിയ കണ്ണുകൊണ്ടു
സർവ്വത്തെയും ശോധനചെയ്തശേഷം
സ്വീകാര്യമേതാണു മടിച്ചിടാതെ
സന്ത്യാജ്യമേതെന്നിഹ നിർണ്ണയിച്ചും,

സ്വകാര്യസിദ്ധിക്കുതകുന്നതെല്ലാ-
മനാര്യമെന്നാലുമുടൻ വരിച്ചും,
തൽക്കാലനന്മയ്ക്കു തുണച്ചിടാത്ത
സൽക്കാര്യവും ഹന്ത! പരിത്യജിച്ചും,

കഴിച്ചു ഞാൻ ജീവിതമിത്രനാളും
ശുഭാർത്ഥധർമ്മങ്ങൾ വരിച്ചിടാതെ;
തമസ്സിനെപ്പുൽകി ഞെളിഞ്ഞു സത്യ-
പ്രകാശപൂരത്തെ നിനച്ചിടാതെ.

നിരന്തരാശ്രുക്കൾ നനച്ച ചിത്തേ
വിതച്ച ചിന്താകൃതമായ ബീജം
ക്രമത്തിൽ നന്നായി മുളച്ചുയൎന്നു
മണംപെറും പൂക്കൾ വിരിഞ്ഞിടുന്നു.

## II

കൗടില്യലോഭാദികൾ നേടിവെച്ച
സ്വാൎത്ഥം പുലൎത്തുന്നൊരു കീൎത്തിവിത്തം,
പാഴാഭിജാത്യത്തണലിൽക്കരുത്തു
മാനം വളൎത്തുന്നൊരു ദുഷ്പ്രഭുത്വം,

ഇവറ്റു കീഴായ് മനുജൻ സ്വകീയ-
സ്വഭാവവും സ്നേഹവുമോൎത്തിടാതെ,
വരിച്ചിടുന്നു നിജതൃഷ്ണ ചൂണ്ടി-
ക്കാണിച്ചിടും ചുട്ട മരുപ്രദേശം.

ജയത്തിലൊന്നിൽ കൊതി; മെച്ചമാൎന്ന
പദം ലഭിച്ചുന്നതകീൎത്തിയോടെ,
തനിക്കു മററുള്ളവരെക്കവിഞ്ഞു
വാഴാൻ നരൻ ചെയ്യിതു സാഹസങ്ങൾ.

മാനാപമാനങ്ങൾ, ജയാജയങ്ങൾ,
മാലോകർ ചൊല്ലും സ്തുതിദൂഷണങ്ങൾ—
ഇവറ്റു വൈജാത്യമിതെന്തു? നാണ്യ-
മൊന്നിൽപ്പെടും രണ്ടു പുറങ്ങൾമാത്രം.

ജയിപ്പതെന്തൊന്നിനെ? ജീവിതപ്പോർ-
ക്കളത്തിൽ മർത്ത്യൻ ജയഭേരി താക്കി
മദിച്ചു ഘോഷിപ്പതുകൊണ്ടു മേന്മ
ലഭിപ്പതെന്തൊന്നുലകത്തിലുള്ളു?

പരാഭവത്താലടരിൻ കളത്തിൽ
ക്ഷതാഭിമാനത്തൊടു നിന്നിടുമ്പോൾ
കാണുന്നിതീർഷ്യാകലുഷേക്ഷണത്താ-
ലവൻ ജയശ്രീയുടെ മന്ദഹാസം.

കാണുന്നിതപ്പോളനവദ്യഭംഗി
കലർന്നെഴും ശ്രീ വിലസുന്നതായി
പരന്റെയാസ്ഥാനം—അതിൽ കലർന്ന
ദുഃഖാപമാനങ്ങളറിഞ്ഞിടാതെ.

ജയിപ്പതാർ? വഞ്ചന, ധൌഷ്ട്യ,മീർഷ്യ,
കൌടില്യഹത്യാദികൾകൊണ്ടു മുററും
ഉൽകൃഷ്ടമാം സ്ഥാനമണഞ്ഞിരുന്നു
ഞെളിഞ്ഞു ദുശ്ശാസന ചെയ്യുവോരോ?

അന്യോന്യസംപീഡനശക്തിയോടെ
നിർമ്മിച്ചു ജന്തുക്കളെ ഹന്ത! ദൈവം;
ജയിച്ചവർക്കും, ബത, തോററവർക്കും
കൊടുപ്പതോ പാർക്കിലതൃപ്തിതന്നെ!

ദൂരത്തു നില്ക്കുമ്പൊഴതീവഭംഗി
തെളിഞ്ഞുകാണും കമനീയദേശം
പരം പണിപ്പെട്ടണയുമ്പൊഴം മററു-
ള്ളിടങ്ങളെപ്പോലൊരു ഭൂമിതന്നെ.

താണും കുഴിഞ്ഞും ചിലടം പരന്നും,
പുല്ലാൽ മറഞ്ഞും വെയിലിൽ പൊരിഞ്ഞും—
എത്രുസ്സ്ഥയന്നുള്ളൊരു ശൃംഗവും നാ-
മടുത്തു കാണുമ്പൊഴുതേവമല്ലോ.

സമ്പ്രാപ്യമാം സ്ഥാനമണഞ്ഞിടാത്ത
ജയേച്ഛുതൻ പദ്ധതിയിങ്കലെങ്ങും
വിശ്രാന്തിഗേഹങ്ങളുമില്ല; ക്രൂട്ട-
കാരം ചതിപ്പാൻ വഴി നോക്കിനില്പോർ.

III

ഫലം ലഭിക്കാത്തൊരു ജീവിതത്തി-
ലാശാപ്രസമായ് കാണ്മൊരു ദൈവഭക്തി,
ക്ഷീണിച്ച ദേഹത്തിനു മദ്യമെന്ന-
പോലല്പനേരം സുഖമേകിയേക്കാം.

മദാന്ധനാകും പ്രബലവെക്കണക്കു
നമസ്കരിപ്പോനു സഹായമേകാൻ
ആധാരമെല്ലാത്തിനുമാകുമീശൻ
തുടങ്ങുമെന്നെങ്ങനെ വിശ്വസിക്കാം?

സൽഭക്തികൊണ്ടോ, സ്മൃതിപണ്ഡിതന്മാർ
വിധിക്കുമാചാരഗണങ്ങൾ കൊണ്ടോ,
പണിഞ്ഞുചെയ്യുന്ന തപസ്സുകൊണ്ടോ,
യാഗാദിപൂജാവിധിയെന്തുകൊണ്ടോ,

സർവ്വജ്ഞനാമീശ്വരനുള്ളലിഞ്ഞു
സന്തോഷമുണ്ടായ് വരമേകുമെന്നായ്
നിനപ്പതിന്നെങ്ങനെ? കാഴ്ചവെച്ചാൽ
മോദിക്കുമോ ജന്മികണക്കു നാഥൻ?

പരന്നൊരംഭോധി കുളത്തിലാക്കാൻ
ശ്രമിച്ചിടുന്നൊരു പുരോഹിതന്മാർ
വിധിച്ചിടും സ്വാർത്ഥപരങ്ങളായ
മാർഗ്ഗങ്ങൾ കൊണ്ടെന്തു ഫലം വരുന്നു?

## IV

കൊതിച്ചിടുന്നു ചിലർ കീർത്തിയെന്ന
ദുർദ്ദേവതാപ്രീതി ലഭിച്ചിടാനായ്;
പൂജാർത്ഥമായൊട്ടു മടിപ്പതില്ല
മനുഷ്യനേയും ബലിചെയ്തുകൊള്ളാൻ.

നിണത്തിലാറാടി, നരന്റെ മാംസം
ഭുജിച്ചു, മാറിൽ കുടർമാല ചാർത്തി
മദാന്ധനൃത്തം ഭുവി ചെയ്തിടുന്നൊ-
രകീർത്തിയാം രാക്ഷസി സേവ്യയാണോ?

ലോഭാദിദുമ്മൂത്തികളെത്രയുള്ള
മനുഷ്യനേ ഹന്ത! വലച്ചിടാനായ്!
അവററിലെല്ലാററിലുമേറുമുഗ്ര-
സ്വഭാവമീ മൂത്തിയിലൊന്നിലത്രേ.

പണത്തിലത്യാത്തി ഖലക്കുമാത്രം;
വിടത്വമോ മുഗ്ദ്ധജനത്തിൽമാത്രം;
സൽക്കീത്തിയിങ്കൽ കൊതിയോ ജഗത്തി-
ലത്യുന്നതന്മാരുടെ ദോഷമല്ലോ.

വൻപക്കെഴും ദുശ്ശ്മമിന്നസംഖ്യം
ജനങ്ങളിൽ സങ്കടമേററിടുന്നു:
ദീപത്തിൽ വീഴുന്നതു പാററമാത്രം;
പുരം ദഹിക്കിൽ ഫലമെത്രമാത്രം!

സിക്കന്ദർ, വീരാഗ്രണി സീസർ, ഉഗ്രൻ
ചെങ്കീ,സനന്യപ്രഭവൻ സുലേമാൻ,
നെപ്പോളിയൻതൊട്ടവർതൻെറ കീത്തി-
പൂജാഫലം ഹന്ത! ചരിത്രസിദ്ധം.

നാടെത്ര ഹാ! കാടുകളായി; രക്ത-
ത്താലെത്ര ദേശങ്ങൾ ചുവന്നുകണ്ടു!
ഫലം 'മഹാ'ന്മാരുടെ പേരു ലോക-
ചരിത്രഭാഗത്തെഴുതുന്നുമാത്രം!

നരൻെറ ചെംചോരയിലാർത്തി ചേരു-
മദ്ദേവതാപ്രീതിയിലാഗ്രഹത്താൽ
മുസ്സോലിനിക്കും പുതുതായ കീർത്തി-
ധ്വജങ്ങൾ നാട്ടാനിട വന്നുചേരാം!

കല്ലിൽ കുറിക്കും ചിലർ, കാരിരുമ്പിൻ-
സ്തംഭങ്ങൾ നാട്ടും ചിലർ, അന്യർ കാവ്യം
പണം കൊടുത്തിട്ടെഴുതിച്ചിടും തൻ-
പ്രഖ്യാതി മേലും നിലനിർത്തുവായ്.

സൂക്ഷിച്ചിടാനിത്ര കൊതിച്ചിടുന്നോ-
രിഖ്യാതിയെന്താണു നിനച്ചുകണ്ടാൽ?
താൻമൂലമായ് ലോകർ സഹിച്ചുപോന്ന
വൻസങ്കടത്തിന്നളവൊന്നുമാത്രം.

ഓരോരിടത്തിൽ തലപൊക്കിനില്ക്കും
ജയധ്വജങ്ങൾക്കടിവാരമെന്താം,
അക്കീർത്തിയാം ദേവത തിന്നെറിഞ്ഞ
നരാസ്ഥിക്കൂട്ടങ്ങളൊഴിഞ്ഞു വേറെ?

V

നിനപ്പു മർത്ത്യൻ: വിധിസൃഷ്ടിതന്നിൽ
ഞാനാണു മുഖ്യൻ പ്രകൃതിക്കധീശൻ;
എന്നാജ്ഞയിൻകീഴിലടങ്ങിടുന്നു
മറ്റുള്ള ജന്തുക്കളിതാകമാനം.

ഈ ലോകമാം കാവിലസംഖ്യപുഷ്പ-
ഗണങ്ങൾ പൂത്തുണ്ടു ലസിച്ചിടുന്നു;
അവയ്ക്കോരോന്നിന്നുമൊരോ തരത്തിൽ
പ്രത്യേകഭാവം നിയമിച്ചു ദൈവം.

മുല്ലയ്ക്കുഴം സൌരഭമെല്ല ചിച്ചി;-
യ്ക്കംഭോജമോ മററു മണം വഹിപ്പൂ;
ഏവം നിനച്ചാലുലകത്തിലുള്ള-
തെല്ലാം വിജാതീയത ചേൎന്നതത്രേ.

നാനാത്വമല്ലോ പ്രകൃതിക്കു തത്വം;
വിഭിന്നമായ് കാണ്മിതു സൎവ്വരൂപം;
ചൊല്ലുന്നതിന്നെങ്ങനെയൊന്നിൽ മെച്ചം
മറെറാന്നിനെന്നായുലകത്തിലപ്പോൾ?

ചീവീടു ശബ്ദിപ്പു, മദിച്ചു പാടും
പുംസ്കോകിലത്തെ വകവെച്ചിടാതെ;
അതിൻെറ വിശ്വാസമനന്തഭംഗി
തന്നൊച്ചയിൽ കണ്ടിടുമെന്നുതന്നെ.

മനോജ്ഞമാം പീലി പരത്തി നൃത്ത-
മാടും മയൂരത്തിനു ചേൎന്ന കാന്തി
കാകിയ്ക്കുഴം ചിത്തമിളക്കിടുന്നി;-
ല്ലതിന്നനംഗൻ ബലിഭുക്കുതന്നെ.

അവക്കവക്കുള്ള ഗുണങ്ങൾമാത്രം
വിശേഷമായ്ക്കണ്ടിതു ജീവിജാലം;
മററുള്ള ജന്തുക്കളിലുള്ള ധർമ്മം
നിസ്സാരമെന്നോർത്തു ഹസിച്ചിടുന്നു.

സാധിപ്പതോ വാദമിതിജ്ജഗത്തി-
ന്നാരാണു ദൈവം നരനേകിയെന്നായ്?
നിനപ്പതിന്നെങ്ങനെ കൈക്കരുത്തു
ചെയ്യുന്നതെല്ലാം വിധി ചെയ്തതായി!



VI

എല്ലാസ്ഥലത്തിനുമനന്തമായ
സൌഭാഗ്യമൻപിൽ തെളിയുന്നതായി,
എല്ലാത്തിനും പട്ടടയോടുചേർന്നു
സംഗീതമാധുര്യമിയന്നതായി,

ഒരിക്കൽ ഞാൻ കണ്ടിതു; തുഷ്ടനായ
ദൈവം സ്മിതത്താലുലകത്തെയന്നാൾ
അനുഗ്രഹിച്ചാകവെയോണമാക്കി-
ത്തീർത്തെന്നു ചിത്തത്തിലുറച്ചിരുന്നു.

വൃക്ഷാഗ്രമേറിച്ചിരിപ്പുണ്ടു തത്തി-
യന്യോന്യമോരോ കളഭാഷണങ്ങൾ
ഉരച്ചിരിക്കുന്നൊരു പക്ഷിജാല-
മെന്നുള്ളിലന്നാൾ പുരുമോദമേകി.

വിടൎന്നുനില്ക്കുന്നൊരു പൂക്കൾ തമ്മിൽ
ചിരിച്ചു രാഗം വിതറിക്കളിച്ചു;
ഫലങ്ങളാൽ ചാഞ്ഞൊരു വൃക്ഷവൃന്ദം
മന്ത്രിച്ചു തമ്മിൽ സുഖവാൎത്തയെല്ലാം.

നിലാവൊളിച്ചാൎത്തു വഹിച്ചു പാടം;
സുഗന്ധമാൎന്നുള്ളൊരു വാതപോതം;
അനന്തനിശ്ശബ്ദത: രാത്രിപോലും
മനോജ്ഞമാം ഭാഷണമെന്നൊടോതി.



പ്രഭാതമാം നൂതനജീവിതംപോൽ
സ്മരിച്ചു ഞാൻ സൽകൃതി ചെയ്തുവന്നു;
ശുഭാവഹം ജീവിതമെന്നതാരു
നിനച്ചു ദൈവം ചിരിപ്പൂണ്ടിരിക്കെ!

മറഞ്ഞുപോയ് വിസ്മരണാബ്ധിതന്നിൽ
മനോജ്ഞമാഭ്ഭാവന തീൎത്ത ലോകം;
ദൂരത്തെഴും പൂമണമെന്നപോലെ
ചിലപ്പൊഴുള്ളിൽ കുതുകത്തെയേറും.

സൌന്ദൎയ്യമെന്താണു മനുഷ്യചിത്ത-
വികാരഭേദങ്ങളൊഴിച്ചു വേറെ?
ശബ്ദത്തിലും വാക്കിലുമെന്തു കാണ്മൂ
സ്വതന്ത്രമായുള്ളൊരു സൌകുമാൎയ്യം?

ആലോചനാഹീനനു കാവ്യഭംഗി-
യെന്താണു? കേൾക്കാത്തവനില്ല ഗാനം;
കാണാത്തവന്നെന്തൊരു ചിത്രം! ഉള്ളി-
ലല്ലോ കലാഭംഗി നരന്നിരിപ്പു.

നിരന്തരം മാറിമറിഞ്ഞു രൂപാ-
ന്തരം ഭവിപ്പോരു മനുഷ്യചിത്തം,
സൌന്ദര്യമിന്നസ്ഥിരധർമ്മമായി-
ക്കാണുന്നതിൽ വിസ്മയമെന്തു പിന്നെ?



## VII

കാലം ഗമിക്കുന്നു; ഗമിപ്പതുണ്ടോ?
നാമാണു പോകുന്നതു, കാലമല്ല:
സുനിശ്ചലം നില്ക്കുമിനൻ ധരിത്രി
ചുററുന്നപോലുള്ളൊരു തോന്നൽമാത്രം.

മാറാത്ത കാലത്തിനു കാര്യസിദ്ധി
ചേർക്കും ഗുണം കാണ്മതു മൂഢവാദം;
സ്വകർമ്മശക്തിത്തികവൊന്നുമാത്രം
കാര്യാനുകൂലപ്രതികൂലഭാവം.

ജീവൻ കൊടുക്കുന്നതു ഹന്ത! സർവ്വ-
ദേഹത്തിലും മാററമെഴുന്ന തത്വം;
അതൊന്നിനാൽ മർത്ത്യവികാരദേഹ-
ചിന്താഗുണങ്ങൾ നവമായ് വരുന്നു.

വിചിത്രം! ഇന്നോൎത്തറിയുന്നതില്ല
തലേന്നു ദുഃഖിച്ചതിനുള്ള കാൎയ്യം:
കിനാവിലെദ്ദുഃഖമുണൎന്നിരിക്കും
നേരത്തൊരാശ്ചൎയ്യമുയൎത്തിടുംപോൽ.

ആഹാ! വിചാരങ്ങളുമാകമാനം
മാറുന്നു നാം നോക്കിയിരുന്നിടുമ്പോൾ;
ഭൂതത്തിൽ നാം പൂണ്ടൊരു ചിന്ത നാംതാ-
നറിഞ്ഞിടാനായിവരുന്നതല്ലേ?

നിതാന്തമുണ്ടാം പരിവൎത്തനത്തിൽ
മറഞ്ഞൊരാദൎശഗണങ്ങളെല്ലാം
വീണ്ടും പുലൎത്തുന്നതിനുള്ള യത്നം
കിനാവു രണ്ടാമതു കാണ്കതന്നെ.

സംഹാരസൃഷ്ടിസ്ഥിതിയെന്നു മൂന്നും
നടപ്പിതേ മൎത്ത്യനിൽ മാത്രതോറും;
ഇന്നാശയാദൎശഗണങ്ങൾ ദേഹ-
സ്നായുക്കളെപ്പോൽ ക്ഷണഭംഗുരങ്ങൾ.

ലോകത്തിലെല്ലാത്തെയു,മാവരിക്കും
കാലത്തിരശ്ശീല കവൎന്നെടുപ്പൂ
ഓരോ നിമേഷത്തെയു,മായതോടൊ-
ത്തുണ്ടായ സൎവ്വത്തെയുമൊന്നുപോലെ.

## VIII

നിസൎഗ്ഗജം വാസന, ശിക്ഷണങ്ങൾ,
സംസൎഗ്ഗബന്ധം, കുലമെന്നിതെല്ലാം
ചേൎത്തമ്പിൽ നെയ്തുള്ളൊരു ചിത്തവൃത്തി-
യാരാൽ പരിച്ഛേദ്യഗുണങ്ങളായി!

അജ്ഞേയമല്ലോ മനുജസ്വഭാവ;-
മവൎണ്ണനീയം ഹൃദയപ്രവൃത്തി;
മതങ്ങൾ സിദ്ധാന്തഗണങ്ങളെന്ന-
തെല്ലാം തൊടുന്നീലതിനാദിപോലും.

ധൎമ്മങ്ങൾ വേറാകിന ബുദ്ധിവസ്തു-
വ്യത്യാസമോൎക്കാതെ നവീനലോകം
ഭൂതാത്മകദ്രവ്യഗുണേന ചിത്ത-
മളക്കുവാൻ നോക്കുവതെത്ര ചിത്രം!

ശാസ്ത്രജ്ഞർ ചൊല്ലുന്നിതു: "വായുവിൻെറ-
യണുക്കൾ സംഘട്ടനമാൎന്നിടുമ്പോൾ
ഉണ്ടാമിളക്കങ്ങൾ ചെവിക്കു തട്ടു-
ന്നതാണു സംഗീതം" അഹോ വിചിത്രം!

ആനന്ദസൎവ്വം തികയുന്നതേതി,-
ലേതൊന്നിലുൾത്താർ ലയമാൎന്നിടുന്നു;
ആഗ്ഗാനവും വായുവിനുള്ളണുക്കൾ
ചലിപ്പതിൻ ഘോഷണമാണുപോലും!

അപ്പോലവേ, ചിത്തമപഗ്രഥിച്ചു
സാമാന്യധർമ്മങ്ങളിണക്കിയാലും,
ശാസ്ത്രജ്ഞരാം പണ്ഡിതർ കാണ്മതില്ല
സാക്ഷാലതിന്നുള്ളൊരു രൂപമെത്തും.

## IX

ചെയ്യുന്നു നാം കാരണകാര്യചിന്ത-
യെന്യേ സ്വയംപ്രേരിതകൃത്യജാലം;
ചൊല്ലാവതോ മാനുഷഭാവിതങ്ങൾ-
തന്നെ രചിച്ചീടുവതെന്നതേതും?

## X

മനുഷ്യചിത്തത്തിനു മാറ്റുകൂട്ടും
ജയേച്ഛതൊട്ടുള്ള ഗുണങ്ങളെല്ലാം
നിസ്സാരമായ് കാണുകിലെന്തു പിന്നെ-
സ്സാഫല്യമിജ്ജീവനു നല്കിടുന്നു?

ഉദ്ദേശമില്ലാത്ത കളിക്കുവേണ്ടി
നിർമ്മിച്ചതോ ലോകമനന്തനീശൻ?
പരന്നെഴും മായയിൽ മുങ്ങിനീന്തി-
ക്കളിക്കയോ നാമൊരു ലക്ഷ്യമെന്യേ?

തൽക്കാലദിനത്തിൻ മഴയിൽക്കുരുത്ത
പാഴ്പുല്ലുപോൽ മാനുഷനെന്നു വന്നാൽ
ഇജ്ജീവിതത്തിൽ ഗുണദോഷചിന്ത
സൽക്കർമ്മമെന്നുള്ളവയർത്ഥശൂന്യം.

ഇന്നാകയാൽ ശാശ്വതമായ ധർമ്മ-
മേതാണു? നാമേതിനെയിജ്ജഗത്തിൽ
സമാശ്രയിച്ചക്ഷയശാന്തി ചേർന്നു
സുഖം ലഭിപ്പാൻ വഴി തേടിടേണ്ടു?

ഇക്കാര്യമേതാണ്ടറിയുന്നതത്രേ
നരന്നു വിജ്ഞാനം; അതിച്ഛപോലെ
ഗ്രന്ഥത്തിൽ നോക്കി ഗ്രഹിയാവതല്ല;
ഗുരൂപദേശംവഴി ലഭ്യമല്ല.

വിവേകബുദ്ധ്യാ സതതം നടത്തും
പരീക്ഷണത്തിന്റെ ഫലങ്ങളായി
സിദ്ധിച്ചിടുന്നാസ്സമദൃഷ്ടി സത്യ-
ധർമ്മാദിബോധംവഴിയേ ലഭിക്കൂ.

ഒന്നാണറിഞ്ഞീടുവതിന്നു: താൻതാൻ
നിർമ്മിച്ച ധർമ്മത്തിനുമാത്രമത്രേ
മനസ്സിനുൽകൃഷ്ടഗുണം കൊടുപ്പാൻ
സുശക്തി; മറ്റൊന്നിനുമായതില്ല.

താൻതാൻ പരീക്ഷിച്ചു വരിച്ച ധർമ്മ-
ഗുണത്തിനൊത്തുള്ള സുഖാസുഖങ്ങൾ
ലഭിച്ചിടുന്നു നരനിന്നതല്ലാ-
തില്ലന്യമായ് ജീവിതസൌഖ്യമാർഗ്ഗം.

അന്നന്നു കാണുന്ന വെളിച്ചമൊത്തു
ധൈര്യത്തൊടും ജീവിതയുദ്ധഭൂവിൽ
സ്വധർമ്മശസ്ത്രങ്ങൾ ധരിച്ചു യുദ്ധം
നടത്തുവോൻ ശാന്തിയണഞ്ഞിടുന്നു.



താനേ വരിച്ചുള്ള ഗുണാഗുണങ്ങൾ
നിത്യം പരീക്ഷിച്ചവ കൈവിടാതെ
നില്ക്കുന്നതത്രേ സ്ഥിരബുദ്ധി: ശാശ്വ-
താനന്ദമിന്നായതിലൊന്നിലുള്ളൂ.

ശക്തിക്ഷയം, മോഹവിനാശ,മാശാ-
ഭംഗം, കടുത്തുള്ളൊരു മാനഹാനി,
പരാഭവം സന്തതമീവിധത്തി-
ലാർക്കാണു ലോകത്തിൽ വരാതിരിപ്പൂ?

ശീതോഷ്ണഭാവങ്ങൾകണക്കു നിത്യം
സ്വാഭാവികംതാനതു സാരഹീനം;
ഇളക്കുവാനിന്നതു ശക്തമല്ല
സ്വധർമ്മവീരന്റെ മനസ്സുഖത്തെ.

പ്രത്യേകമോരോ സുഖമേല്പതിന്റെ
സംഖ്യാഗുണം ശാശ്വതസൌഖ്യമാമോ?
സുഖാസുഖത്തിൽ കവിയുന്ന ശാന്തി
ലഭിപ്പതേ വാസ്തവമായ സൌഖ്യം.

ഗൃഹസ്ഥകത്തീയുലകത്തിൽനിന്നു-
മതിങ്കലെദ്ദുഃഖസുഖത്തിൽനിന്നും
ഒളിച്ചുപാരത്രൈഹികപാശബന്ധം
മുറിക്കുവാൻ മർത്ത്യനു സാധ്യമല്ല.

ഭീരുത്വമാണായതു; ജീവിതപ്പോർ-
ക്കളത്തെ വിട്ടോടിയൊളിച്ചിരുന്നാൽ
ലഭിച്ചിടും ശാന്തി മൃതിക്കു ചേർന്ന
മൌനത്തിനോടൊക്കുമതത്രമാത്രം.

ചേണുറ്റതാമൈഹികജീവിതത്തിൽ
സ്നേഹാദിബന്ധങ്ങളവശ്യമത്രേ;
നിസ്നേഹവൈരാഗ്യജമായ ശാന്തി
മരിപ്പതിൽ കഷ്ടതരം നിനച്ചാൽ.

പ്രേമത്തിലും, തൻസമസൃഷ്ടിയിങ്കൽ
സ്നേഹത്തിലും, വേരുകളൂന്നി നന്നായ്
വളർന്ന നിർമ്മത്സരബുദ്ധികൊണ്ടേ
സാക്ഷാൽ സുഖം നാമറിയുന്നതുള്ളൂ.

ആടിത്തീർന്നൊരു ജീവിതാങ്കവുമുദാ-
 രാദർശദീപാങ്കുരം
പാടേ കത്തിയെരിഞ്ഞതും ബത! നിന-
 ച്ചാടൽപ്പെടായ്കെൻസഖേ!
വാടാതുള്ളൊരു നിശ്ചയത്തൊടു വരി-
 ച്ചുള്ളോരു ധർമ്മം മന-
സ്സോടേ പിന്തുടരുന്നതാണു ധരയിൽ
 കർത്തവ്യമത്യുത്തമം.



# പ്രേമഗീതി

## 1

തോഴരേ, വർണ്ണിപ്പതെങ്ങിനെയാണു ഞാൻ
കേഴമിഴിയുടെ സൽക്കാരത്തെ!

മല്ലികൺപൂക്കളെച്ചുററും വിതറിനാൾ;
വെള്ളരിസുസ്മിതം നീളെത്തൂകി,

തോഷാശ്രുപൂരമാമർഘ്യപാദ്യങ്ങളും
ഭൂഷാക്വണിതമാം വാദ്യങ്ങളും
നിശ്വാസസൌഗന്ധവെഞ്ചാമരക്കാററു-
മച്ചാരുഗാത്രിയാളപ്പോഴേകി.
നീട്ടിയ കൈകളാം നീരജമാലയെ-
ഗ്ഗാഢം ഗളത്തിങ്കൽ ചേർത്തു നിന്നു.
അവ്യാജസ്നേഹം തുളുമ്പുന്ന ദൃഷ്ടിയാൽ
ഭവ്യമെനിക്കവളോതി മെല്ലെ.

ഉൾക്കാമ്പിൽ നാമ്പൂന്നുപ്രേമമാം തന്വിതൻ
സൽക്കാരഭംഗികൾ ചിത്രമത്രേ!

## 2

കണ്ണിലെഴുതിയില്ലഞ്ജനമേതുമേ;
കുണ്ഡലം കാതിലണിഞ്ഞതില്ല.

പൊന്മണിത്താലിയും മുക്താഹാരങ്ങളും
പെണ്മണിയാളവൾ പൂണ്ടതില്ല.

നെററിക്കുറിയുമില്ലംബുജാക്ഷിക്കു, തൻ-
കററക്കാർക്കൂന്തലിൽ പൂവുമില്ല.

താംബൂലമല്ലല്ലോ ചോപ്പിതവളുടെ
ബിംബാധരത്തിന്നു കാന്തിപൂരം.

അംഗരാഗങ്ങളില്ലംഗനാരത്നത്തിൻ
കൊങ്കകൾക്കേകുന്നു സൌന്ദര്യത്തെ.

കേവലം മററു വിഭൂഷകളെന്തിനായ്?
യൌവനംപോലൊരു ഭൂഷയുണ്ടോ?

## 3

ഉള്ളതുതന്നെ: ഞാൻ ചാരത്തു ചെന്നപ്പോ-
ളുള്ളിലെച്ചിന്തയും വിസ്മരിച്ചു.

ആഗ്രഹമൊക്കെയുമന്നു ഞാനെന്നുടെ
ഭാഗ്യമില്ലായ്കയാൽ ചൊല്ലിയില്ല.

മന്ദതയാൽ പ്രിയതന്നെയെടുത്തണ-
ച്ചുമ്മവെയ്ക്കാനും മറന്നുപോയി.

താമരക്കണ്ണുകൾതന്നിലവളുടെ
പ്രേമമാം പൂന്തേൻ തുളുമ്പിനിന്നു.

ചെററിളകിടുന്ന കണ്ണുമുലകളാൽ
മുററുമാശ്ലേഷത്തെയഭ്യർത്ഥിച്ചു.

തെല്ലു വിടന്നുള്ള ചോരിവാകൊണ്ടുതാൻ
ചൊല്ലാതെ ചോദിച്ചാൾ ചുംബനത്തെ.

മൂഢതകൊണ്ടു ഞാനൊന്നുമേ ചെയ്യുവാൻ
പാടവമില്ലാതെ നിന്നുപോയി!

## 4

രാഗകലീവിധം നിൻവിയോഗാഗ്നിയാൽ
കോമളനേ, വെന്തു ഞാൻ നീറണമോ?

നൂനം പിഴയെന്തു ചെയ്തു ഞാനിങ്ങനെ
മാനം നടിച്ചു നീ വാണുകൊൾവാൻ?

ഗാനങ്ങൾ തീർത്തു ഞാൻ നിന്നപദാനങ്ങൾ
മാനിനി, പാടി സ്തുതിച്ചതിനോ?

സാഹസചിത്തനായ് നിൻമുഖപങ്കജം
മോഹനേ, നോക്കി നുകർന്നതിനോ?

തീക്കനൽ പെയ്യുന്ന ചന്ദ്രബിംബത്തിനെ
നോക്കി നിൻവക്ത്രമെന്നോർത്തതിനോ?

എന്തിനു കോപിച്ചിരിക്കുന്നു? തെല്ലൊരു
സന്തോഷമെന്നിൽ നീ കാട്ടുകില്ലേ?

## 5

പൊന്നും പണവുമില്ലെൻകയ്യിലോമലേ,
നിന്നുടെ മുന്നിലായ് കാഴ്ചവെപ്പാൻ.

പട്ടണിവസ്ത്രമനർഘരത്നാഭരണങ്ങളും,
പട്ടാങ്ങം ചൊല്ലാം, ഞാൻ കണ്ടിട്ടില്ല.

നിൻപദത്താരിണ തെല്ലുമിറുക്കിടാൻ
ചെംപഞ്ഞിച്ചാറു ഞാൻ വെച്ചിട്ടില്ല.

നിൻമാറിടത്തിങ്കലിട്ടണിയിക്കുവാൻ
വെൺമുത്തുമാലയെൻകയ്യിലില്ല.

എങ്കിലുമോമനേ, താഴ്ന്നു ഭജിക്കുന്നോ-
രെങ്കൽ നീ തെല്ലു കനിഞ്ഞിടേണം.

നെഞ്ചിടത്തിങ്കലെ ചെഞ്ചോരകൊണ്ടു ഞാൻ
നിഞ്ചേവടിത്താരുഴിഞ്ഞുകൊള്ളാം.

നിന്മാറിടത്തിനു മാലയായെൻകൈകൾ
സമ്മാനമായിട്ടു തന്നുകൊള്ളാം.

നിൻമൃദുപാദോപധാനമായെൻശിര-
സ്സുണ്മയിലെന്നുമേ വെച്ചുകൊള്ളാം.

കൺമുനകൊണ്ടു നീ തെല്ലു കനിഞ്ഞെന്നി-
ലൊന്നു കടാക്ഷിക്കമാത്രം ചെയ്ക!

## 6

എൻമനസ്സാകമശോകം തളിക്കവാൻ
നിൻപദസ്പർശമവശ്യമത്രേ.
നിൻമൊഴിത്തുമഴയൊന്നിനാൽമാത്രമേ
ധന്യമ്രവെൻമനം പച്ചകൊൾവൂ.

നിന്നൽസ്മിതജ്യോത്സ്നകൊണ്ടേ മമ ചിത്ത-
ചന്ദ്രകാന്തക്കല്ലലികയുള്ളൂ.
മാനിനി, നീ കനിയായ്കയാലെന്നുടെ
മാനസം വൻമരുഭൂമിയായി!

സൂരകരങ്ങളെക്കാണായ്കമൂലമായ്
നേരെ വിടരാത്ത മൊട്ടുപോലെ,
പാതിയെഴുതി തന്നാശയമാകാത്ത
കാവ്യത്തിൻ നല്ലൊരു ഭാഗംപോലെ,
പൂറുമുഴുതിട്ടു വെള്ളവും വററിച്ചു
മററും വിതയ്ക്കാത്ത പാടംപോലെ,
നിൻകനിവെന്നിലിന്നില്ലായ്കകാരണം
നിന്ദ്യമായ്ത്തീർന്നിതെൻചിത്തസ്ഥിതി.

## 7

പന്തടിച്ചായാസംമൂലമായ് തൻമുഖം
ചെന്താമരപോൽ പരം ചുവന്നും,

ഓടിക്കിതയ്ക്കുകകാരണം ശ്വാസത്തിൻ
താളത്തിൽ കൊങ്കകൾ പൊങ്ങിത്താഴ്ന്നും,

കെട്ട തലമുടി ചിന്നിച്ചിതറിയും,
സ്വപ്നമായ് കണ്ണുകൾ ചഞ്ചലിച്ചും,

നീ, വരവാണി, മത്സൽക്കൃതിക്കായ് വരു-
മാ വരവത്രേ, പ്രിയേ, വിശേഷം.

## 8

ദൂരസ്ഥലത്തുനിന്നെങ്ങുനിന്നോ വരു-
ന്നോരക്കുളിർമണമെന്നപോലെ,

ആരാമലേ, നിൻസ്മരണയെൻമാനസ-
താരിൽ ലയിക്കുന്നതുണ്ടിപ്പോഴും.

ഏറെ നാളായില്ല നാം പിരിഞ്ഞെങ്കിലും
പാരിടമെത്രയ്ക്കു വ്യത്യസ്തമായ്!

താരൊളിമേനി, ഹാ, ജീവിതമെങ്ങനെ
മാറിപ്പോയ് നമ്മളിൽ രണ്ടുപേർക്കും.

അന്നെനിക്കാഗ്രഹമെന്തൊക്കെയുള്ളതി-
ലിന്നു ഞാനോർപ്പതു മററന്തെല്ലാം!

നന്നായുണർന്നോരുറക്കത്തിൽ വാഴ്പോനെ-
യെന്നപോൽ കാണ്മു ഞാൻ ഭൂതകാലം.

കേവലം നമ്മുടെ സ്നേഹമിരിക്കിലും
പോംവഴി രണ്ടായ് പിരിഞ്ഞുപോയി!
കാർവേണി, മാനസതാരതിൽ വ്യത്യസ്ത-
ജീവിതാദർശങ്ങൾ കൈക്കൊണ്ടു നാം.

എങ്കിലുമാദ്യമായെന്നുള്ളലിഞ്ഞ നി-
ഷ്കങ്കിലപ്രേമത്തിൻ സുസ്മൃതികൾ
ദൂരത്തുനിന്നെഴും തൂമണംപോലവേ
പാരം ഹരിക്കുന്നിതന്തരംഗം.

## ചാടൂക്തിമുക്താവലി




1

അന്യോന്യപ്രണയത്തിനാൽ കരളിനി-
ന്നൈക്യം ലഭിച്ചുള്ളൊരാ-
ത്തന്വീപൂരുഷഹൃൽ ചമൽക്കൃതിസുധാ-
സാരാഭിവർഷായിതം
വിഷ്ണുബ്രഹ്മമഹേന്ദ്രമാനിതമഖ-
ണ്ഡാനന്ദസന്ദായകം
ലോകാലംബനമായ തത്വമമലം
നിത്യം ജയിക്കുന്നിതേ. *

---

* സഹസ്രാരപത്മത്തിൽ ശിവശക്തിസംയോഗം ഉണ്ടാകുന്ന എന്നുള്ള കൌളമതരഹസ്യമാണു് ഇവിടെ പറഞ്ഞിരിക്കുന്നതു്. അങ്ങനെ ശിവനും ശക്തിയുമായുള്ള ഐക്യംകൊണ്ടാണു് സൃഷ്ട്യാദികർമ്മങ്ങൾ നടക്കുന്നതെന്നു് ആഗമസിദ്ധാന്തം.

2

ഉണ്ടാകാം പല സുന്ദരാംഗികളിലും
കണ്ണാന്തദീർഘങ്ങളായ്
തണ്ടാരിന്നിതൾപോൽ രസം വഴിക്കുമാ-
റുള്ളാരു നൽക്കണ്ണുകൾ;
എന്നാലിന്നെവിടത്തു കാണ്മു സുഭഗേ,
വാത്സ്യായനാർത്ഥങ്ങളേ
നന്നായ് തൻചെറുവിഭ്രമക്കളികളാൽ
കാട്ടുന്ന കണ്ണീദൃശം?

3

മൂടിപ്പെണ്മണി, വെച്ചുകൊൾകരസിജം;
ബന്ധിച്ചുകൊൾകിന്നു നി-
ന്നാടിക്കാർകുഴൽ; തേൻപൊഴിഞ്ഞൊരധരം
കയ്യാൽ മറച്ചീടുക;
നീട്ടറേടലർശസ്ത്രശാസ്ത്രപടുവാം
നിൻകണ്ണു രണ്ടും മറ-
ച്ചീടാനെങ്ങനെ?-യിന്നതൊന്നു മതിയീ
ലോകം ജയിച്ചീടുവാൻ.

4

പന്തൊക്കും മുല പുല്കിയമ്പൊടു രസി-
ച്ചീടാം വിടപ്രൗഢ;-രീ-
ച്ചെന്തൊണ്ടിക്കെതിരായിടുന്നൊരധരം
ധൂർത്തക്കൊത്രുണായിടാം;

ചന്തം ചേർന്നൊരു യൌവനം ഖലർ ഭുജി-
ച്ചീടാം; എനിക്കെന്തതിൽ
പെൺതയ്യെന്നരികത്തു ചേരുമളവിൽ
സൌഭാഗ്യസമ്രാട്ടു ഞാൻ.

5

അളന്നു കരതാരിനാൽ മുലമുഴപ്പു ഞാൻ; നോക്കിയി-
ന്നറിഞ്ഞതരയൊതുക്കവും പെരുനിതംബവിസ്താരവും;
രുചിച്ചനുഭവിച്ചു നിന്നധരമാധുരിയും; തന്വി,യെ-
ന്നിരിക്കിലുമറിഞ്ഞതില്ലമൃതവാണി നിൻമാനസം.

6

പ്രഭാതത്തിൽ കട്ടിലിൽനിന്നെഴുന്നേററിട്ടില്ലാത്ത നായിക
യോടു നായകൻ:—

ശ്വാസോൽക്കമ്പിതമാം കുചത്തെയൊരു ക-
യ്യാലേ മറച്ചും സ്വയം
വാസസ്സരിയഴിഞ്ഞതിന്നപരഹ-
സ്തത്താൽ വലിച്ചേററിയും
കേശം വിശ്ലഥമായി നിന്നിരുപുറ-
ത്തും ചിന്നിയേവം രസാ-
വാസശ്രീയൊടു സുപ്രഭാതമതിൽ നീ
കാമോത്സവം ചെയ്ക മേ!

7

കാലത്തെ കുളി കഴിഞ്ഞു വന്ന നായികയോടു നായകൻ:

താംബൂലദ്യുതി പോയ് വിളർത്തൊരധരം
ദന്തക്ഷതാലംകൃതം
പൂമെയ് സ്വർണ്ണവിഭൂഷണങ്ങളണിയാ-
തേററം നിസർഗ്ഗോജ്ജ്വലം
സ്വാദിഷ്ഠം സലിലാർദ്രവസ്ത്രരുചിരം
ചഞ്ചൽകടാക്ഷാങ്കുരം—
പ്രാതസ്സ്നാനശുഭാംഗി, മന്മഥജയ-
ശ്രീയായ് ലസിക്കുന്നു നീ.

8

സഖി—സ്പഷ്ടം:—

അഴിഞ്ഞ കബരീഭരം; നഖരമുദ്രികാലംകൃതം
സ്തനം; ബഹുരദക്ഷതവ്രണിതധൌതമാധ്വാധരം;
തളർന്ന മിഴി—ബാലികേ, സുരതതാണ്ഡവാഡംബരം
തവാംഗമിതു ചൊൽവതാരുടയ ഭാഗ്യപൂരോദയം?

9

കണ്ണാലംകരണത്തിനായ് കയൽമിഴി-
ക്കോണെന്തിനിക്കൺമഷി?
ധന്യോൽകൃഷ്ടമണം പെറും കുഴലിലോ
പൂമാലയെന്തിന്നെടോ?

17 *

പൊന്നിൻമാല റവുക്കിയെന്നതു മുല-
ക്കേറും പെരുംഭാരമായ്;
പിന്നെന്താണു മുറുക്കകൊണ്ടഥ
ചുവക്കേണോ തവോഷ്ഠം പ്രിയേ?

10

നവോഢ:—

വസ്ത്രത്തോടെയഴിഞ്ഞുപോയിതു മനോ-
ധൈര്യം മനോജ്ഞാംഗിയാൾ,-
ക്കംഗാലംകരണങ്ങളോടെയകല-
ത്തായ് മാനഭാവങ്ങളും;
ദീപത്തോടെയണഞ്ഞു നാണവു;-മഹോ
കാമൻ്റെ ജാലക്രിയാ-
ചാതുര്യത്തിലചേതനത്വമവളോ
പ്രാപിച്ചുപോയ് തൽക്ഷണം!

11

ശൃംഗാരപ്പുഴയിൽ തിമിർത്തു പലനാൾ
ക്രീഡിച്ചു മൃഗൈകശിക-
ക്കാട്ടിൻഗന്ധവുമാസ്വദിച്ചു വിഹരി-
ച്ചു കേളിശൈലങ്ങളിൽ;
എന്നാലും തവ നേത്രപാശമതിനാൽ
പൊൽസ്തംഭമൂലത്തിലായ്
നീ ബന്ധിച്ചൊരു ചിത്തദന്തി തിരികെ-
പ്പോരുന്നതില്ലോമലേ!

12

സ്പഷ്ടം:—

വക്ഷോജങ്ങൾ പതുങ്ങിയല്പമിളകി-
ക്കാർക്കശ്യമററും സ്വതേ
വീക്ഷാചഞ്ചലമായ കണ്ണുകൾ തള-
ർന്നാലസ്യഭാവത്തൊടും
ചിക്കെന്നാടിയ തോടയോടുമഴിയും
പൂങ്കേശികത്തോടുമീ
മയ്ക്കണ്ണാൾമണി ചൊല്കയോ സപദി തൻ-
വീരായിതപ്രൌഢിയെ?

13

സഖി നായകനോട്:—

പാരം മോഹദശക്തികൊണ്ടു സമയം
വിട്ടിന്നു രാഗോജ്ജ്വലം
ശ്രീ രാജിച്ചു തഴച്ചു വല്ലരി സഖേ,
നിന്നോടിണക്കീടിനേൻ;
ആരംഭേ രതദുസ്സഹാംഗിയിവളെ-
ന്നാര്യൻ സ്മരിക്കേണമേ!
മാരൻ നിഷ്ക്കരുണൻ, ഭവാൻ തരുണനും,
നീണ്ടുള്ളതീ രാത്രിയും!

## 14

**ആദ്യകേളീചേഷ്ടകളെ നായകൻ അഭിനന്ദിക്കുന്നു.**

ഭയതരളമുദാരപ്രേമലോലം സുമാസ്ത്രോ
ത്സവകുതുകമനോജ്ഞം വിസ്മയസ്മേരശോഭം
അപരിചിതരസാർദ്രം തന്വി, നിന്നാദ്യകേളീ-
വിധിയിൽ നയനചേഷ്ടാഭേദമെല്ലാം വിചിത്രം!

## 15

വിരഹി:—

കാണാമോ കഴിവില്ല നിന്നെ,യമൃതോ-
ടൊക്കുന്ന നിൻചുണ്ടിനി-
ക്കൂണാകാനുമിനി പ്രിയേ, വളരെ നാൾ
ചെല്ലണമെന്നാകിലും
ചേണാളും മുലയെന്നെയോർത്തു നെടു-
വീർപ്പാടൊന്നനങ്ങീടുകിൽ
ശോണാപാംഗി, കൃതാർത്ഥനെന്നു കരുതി-
ക്കാലം കഴിക്കാമെടോ.

## 16

ബാഹ്യലീലാതൃപ്തനായ നായകനെപ്പറ്റി സങ്കടപ്പെടുന്ന നായികയോടു സഖി:—

കാണാനുണ്ടു നഖക്ഷതാദിമദന-
വ്യാപാരലക്ഷ്യങ്ങൾ തേ;
ചേണാളും നയനങ്ങൾ ജാഗരതയാൽ
ചെങ്ങീട്ടുമുണ്ടേറവും;

വീണാലാപിനി, കേണ നീയിതുവിധം
പിന്നെന്തു വാണീടുവാൻ?
നീണാൾ കാത്ത ധനാഢ്യനാം കണവനാൽ
സംതൃപ്തയായില്ലയോ?

17

അസതിയായ ഒരു നായികയുടെ ചേഷ്ട:—

പൂമെത്തപ്പുറമാന്ന ഗേഹപതിയെ
സ്വച്ഛന്ദമായ് വീശിയും
പാദത്തെസ്സുഖമായ് തലോടിയുമിതു-
ന്നീടുന്നൊരിത്തന്വിയാൾ
ദ്വാരോമട്ടിലിടയ്ക്കിടെത്തല തിരി-
ച്ചമ്പിൽ ഗവാക്ഷത്തിലൂ-
ടാകാംക്ഷാകുലമായ കണ്ണുകളയ-
ച്ചാരെ ക്ഷണിക്കുന്നതും?

18

വളരെ പണിപ്പെട്ടു വൃദ്ധനായ ഒരു ധനികനെ ഭർത്താവായി ലഭിച്ച നായികയെ തോഴി പരിഹസിക്കുന്നു:—

വിത്തേശൻ പതി വൃദ്ധനെന്നപഹസി-
ച്ചീടുന്നതില്ലേതുമേ;
മുഗ്ദ്ധേ, നിൻതനു മൂടുമാഭരണമാ-
ർക്കേകില്ലസൂയാഭരം?

മത്തേഭത്തലയൊത്ത നിൻമുലകളി-
ന്നെന്നാലുമീമട്ടിലായ്
ബദ്ധാലിംഗനരോമഹർഷമറിയാ-
തായ്ത്തീർന്നിതാർത്താധി മേ.

19

നായകന്റെ സ്മരണ:—

മാഹേന്ദ്രോപലശോഭി ചൂചുകയുഗം;
സവ്യാജസന്ദർശിതം
വിസ്രസ്താംശുകലക്ഷിതോരുയുഗളം
പൊൽസ്തംഭഡംഭാപഹം;
സുവ്യക്തക്ഷണവാചി മന്ദഹസിതം;
സമ്യഗ്രസോൽഭാസിതം
കന്ദർപ്പാകുലയായ നിന്റെ ശയനം
രംഭോരു, സംഭാവയേ.

20

നാഗരികനായ കാമുകനാൽ തിരസ്കൃതയായ ഗ്രാമീണകന്യകയുടെ നിരാശ:—

കുഗ്രാമത്തിൽ വളർന്നു, പാടവമെനി-
ക്കില്ലിന്നഹോ വാക്കിനും
ദുർഗ്രാഹ്യം രതിശാസ്ത്രവിദ്യകളുമി-
ന്നേളും പഠിച്ചില്ല ഞാൻ;

മുക്കാലും കഥയില്ല, കാന്ത, തവ ത്വ-
ല്പാദങ്ങൾ പൃജിക്കവാ-
നൽക്കാമ്പിങ്കലെഴും ദുരാഗ്രഹമഹോ
സാധിപ്പു പിന്നെങ്ങനെ?

21

മാനിനിയായ ഒരു നായികയോടു സഖി:—

കന്നൽക്കണ്ണി, യഴിഞ്ഞു വീണടി തൊടും
വാർകുന്തൽ കെട്ടാതെയും
ബിംബോഷ്ഠങ്ങൾ വിറച്ചുമാ സ്തനതടം
തെല്ലുച്ചലിച്ചും സ്വയം
തിണ്ണം കോപവുമീഷ്യയും വളരവേ
വീഴുന്നൊരശ്രുക്കളാ-
ലെന്നോ ദയിതാപരാധമഖിലം
നീ തോഴി, പാഴ്‌വേലയായ്?

22

സ്പഷ്ടം:—

മടിച്ചും പേടിച്ചും തരുണിമണി, നീ
നില്ക്കയൊരുനാൾ
പഠിപ്പിച്ചു ഞാൻ തേ വിപുലരതി-
ശാസ്ത്രാക്ഷരണം;

മറക്കിപ്പോഴം സവ്വജ്ഞതയെഴമുപാ-
ധ്യായപദവും
പ്രായോഗത്തിൽ കാട്ടിഗ്ഗുരുവിനരുളീ
ദക്ഷിണയത്തും.

23

സ്പഷ്ടം:—

ഉണ്ണാത്തൻ ഗൃഹനായകൻ ചെറുതുറ-
ങ്ങീടുന്നു താഴെസ്സുഖാൽ;
സ്വച്ഛന്ദം വിഹരിപ്പു കുട്ടികളിതാ
ദൂരത്തു മാഞ്ചോട്ടിലായ്;
ഉച്ചക്കാപ്പി കുടിക്കുവാൻ സമയമായെങ്കിൽ
തയാറായ്; ഭവാൻ
ബദ്ധപ്പെട്ടെഴുന്നേല്പതെ,ന്തതിഥിമാർ
സംസേവ്യരല്ലേ സദാ?

# ബാലികാമൃതം

## ഒന്നാം ഭാഗം

### ഉണർവ്വ്




I

എൻതോഴി,യെന്തുകൊണ്ടെന്നെയിന്നാരുമേ
സന്തോഷത്തോടഹോ നോക്കുന്നില്ല?
സ്വൈരം കുളിച്ചു ഞാൻ കോവിലിൽ പോകുമ്പോഴും
ആരുമെൻ പിൻപിൽ വരുന്നതില്ല?
പുഞ്ചിരിതൂകി ഞാനോരോന്നുരയ്ക്കവേ
ചാഞ്ചല്യമാർക്കുമുണ്ടാകുന്നില്ല?

പൂഞ്ചായൽ നീണ്ടു ചുരുണ്ടു കറുത്തല്ലോ
നെഞ്ചു കവിഞ്ഞിതെൻ പോർമുലകൾ

ഉല്പലനേത്രം കറുത്തു തെളിഞ്ഞിതേ
സസ്പൃഹമെന്താരും വീക്ഷിപ്പില്ല?

തോഴി പറഞ്ഞിതു: "മുൻപിൽ വിടർന്നത-
ല്ലൂഴിയിലാദ്യം പറിപ്പൂ ബാലേ."

II

അന്തിയിലമ്പലനീരാഴിതന്നിൽ ഞാൻ
ചന്തത്തിൽ സ്നാനത്തിനെത്തിടവേ
എന്തൊരു വിസ്മയമെൻതോഴി കൺമുൻപിൽ
ചെന്താർശരൻതന്നെ വന്നു നിന്നു.
രണ്ടു വാക്കെന്നോടു മിണ്ടി നൽപുഞ്ചിരി
പൂണ്ടു, തൻനീണ്ടുനിവർന്ന കണ്ണാൽ
എന്മേനിയാപാദമസ്തകം നോക്കിയ-
ന്നുണ്മയിൽ പിന്നെയും പുഞ്ചിരിച്ചു.
ചൊല്ലാവതല്ല മേ ലജ്ജയും മോദവു-
മെല്ലാമെനിക്കപ്പോഴുണ്ടായതു:

ചൊല്ലുക മേ സഖി, കന്യയാമെന്നില-
ക്കല്യാണശീലൻ കനിഞ്ഞിടുമോ?
ബാലിക, ഞാനഹോ, പ്രൌഢമാം ശൃംഗാര-
ലീലകളൊന്നുമറിയുന്നില്ല.
പ്രേമരഹസ്യങ്ങൾ, കാമ്യവിലാസങ്ങൾ,
തൂമധു തൂകുന്ന സല്ലാപങ്ങൾ,

ചഞ്ചലദൃഷ്ടിതൻ കേളിവിശേഷങ്ങളും,
പുഞ്ചിരിബ്ഭാഷതൻ നാനാർത്ഥങ്ങളും,
എന്തുമറിയാത്തൊരെന്നിലക്കല്യൻെറ
ചേതസ്സു തെല്ലുമലിയുന്നതോ! —

മുഗ്ദ്ധകൌമാരമേ, നിന്നുടെ കയ്യിൽനി-
ന്നേതൊരു നാളിൽ ഞാൻ രക്ഷപ്പെടും!—

തോഴി പറഞ്ഞിതു: "പാതി വിടന്നുള്ള
പൂവിലെത്തേനിനു സ്വാദു കൂടും."



III

ചൊല്ലിനാനെന്നോടു മൽപ്രിയൻ: "ഇന്നലെ
നല്ല കിനാവു ഞാനൊന്നു കണ്ടു:
അല്ലിണഞ്ഞുള്ള നിൻ വാർമുടിയെൻഗള-
മെല്ലാം മറച്ചു കിടന്നിരുന്നു.
ലോലാളകനിരയെൻകവിളത്തഹോ
നീലോല്പലദളംപോലിണങ്ങി.
നീണ്ടു ചുരുണ്ട നിൻ പൂഞ്ചായലെന്മേനി
പൂണ്ടിതു ചന്ദനച്ചാറുപോലെ
മന്ദം ഞാനായവ തൊട്ടു തലോടി നിൻ
സുന്ദരച്ചെഞ്ചുണ്ടു ചുംബിച്ചപ്പോൾ
ഭിന്നത വിട്ടു നാമൊന്നായിത്തീർന്നപോ-
ലന്നെനിക്കോമനേ, തോന്നിയല്ലോ."

ഇത്രയുമോതിയാ സൌഭാഗ്യശാലിയെൻ-
വക്ത്രത്തിൽ നോക്കിയ നേരത്തു ഞാൻ
രോമാഞ്ചകഞ്ചുകഗാത്രിയായ് നോക്കിപ്പോയ്
ഭൂമിയിൽ മററൊന്നും ചിന്തിക്കാതെ.

## IV

ചന്ദ്രിക കോലുന്ന ചോലസ്ഥലികിൽ ഞാൻ
ചെന്നു കിടന്നിതന്നേകാകിനി
ശാന്തമാമന്നിശതന്നുടെ ഭംഗിയും
ചന്ദനഗന്ധിയാം മാരുതനും,
മന്ദമിളകുന്ന വാരിതൻ മർമ്മര-
മെന്നിവയാൽ ഞാനുറങ്ങിപ്പോയി.

ഞെട്ടിയുണർന്നപ്പോൾ എന്തൊരു കഷ്ടം! ഞാൻ
കെട്ടുവിടത്താനശക്തയായി—
കൈകാലുകൊണ്ടു തദ്ദേഹത്തിൽ തല്ലിനേൻ
വൈകാതെ സാഹസമൊട്ടു ചൊല്ലി.
നിഷ്ഠുരനാമവൻതന്നുടെ ശക്തിയോ-
ടൊട്ടെതിർത്തീടുവാൻ സാധിച്ചില്ല.

എങ്ങൊരു ബാലികതൻ കരം, എങ്ങഹോ
സംഗം കൊതിക്കും യുവാവിൻ ബലം.

കാതും പ്രതിഷേധവാക്കുകൾ കേൾക്കാതെ,
കാമനപ്പേരുകൾ ചൊല്ലി, മന്ദം

ഓലക്കം തല്ലുമെൻനെഞ്ചമണച്ച ന-
ല്ലോണം ദൃഢതരം പുല്കിയപ്പോൾ
കേണു ജലാർദ്രമാം കണ്ണിനാലൊന്നും മേ
കാണുവാനാകാതെ, ഹാ, കുഴങ്ങി.

കാലാതിവർത്തിയാമാനന്ദപൂരത്തിൽ
ചേലാർന്നു ഞാനങ്ങു മുങ്ങിത്താഴ്ന്നു.

എന്നിഷ്ടതോഴി, ഞാനിന്നലെ മുഗ്ദ്ധയാം
കന്യക,യിന്നേസ്സു കാന്തയല്ലോ.

V

നേരം വെളുക്കവേ, വന്നിതവനെൻറ-
ചാരത്തു, ഞാൻ മുഖം താഴ്ത്തി നിന്നു.
താരിൽത്തേൻ തൂകും മൊഴികളാൽ കാതുകൾ
പാരം കുളൂർപ്പിച്ചു സൌമ്യശീലൻ.

"ഭീരുതയെന്തിനു കാതരലോചനേ
ആരുതാൻ നമ്മുടെ ലീല കണ്ടു
ശാരദചന്ദ്രനും രാത്രിയുമല്ലാതെ
വേറെയതിന്നൊരു സാക്ഷിയില്ല."

സാദരം ചൊല്ലി ഞാൻ: ചന്ദനച്ചോലയോ-
ടോതിപോൽ നമ്മുടെ ദുശ്ചരിത്രം
ചോലയും തോണിയോടൊട്ടു പറഞ്ഞതു
വാലൻതാൻ സ്വപ്നത്തിൽ കേട്ടപോലും

അച്ഛനുമമ്മയുമിന്നേ അറിഞ്ഞീടും
നിശ്ചയമെല്ലാരും കേൾക്കും നാളെ!

## രണ്ടാം ഭാഗം

### ഉന്മത്തത

### VI



പേർത്തുമൊരുത്തിക്കു പട്ടുടയാടതാൻ
ചാർത്തണം, പൊന്നണിഞ്ഞീടവേണം.
നേരിയ കൊട്ടാറനന്യക്കു, മുത്തണി-
ഹാരം കഴുത്തിനു ചേർച്ചപോലും.
കസ്തൂരിക്കൂട്ടുകിൽ ചന്ദനച്ചാറു ന-
ല്ലത്തർ പനിനീരു പൂശണംപോൽ.

ഞാനോ ധരിപ്പീലിതൊന്നും, എനിക്കെന്റെ
പ്രാണപ്രിയനോടു ചേരുന്നേരം
ചേണെഴും വസ്ത്രവും പൂക്കളും പണ്ടങ്ങൾ
വേണമെന്നില്ലിവയൊന്നുപോലും.

എന്നഴിച്ചിട്ടോരു വാർമുടിതൻ മണം
നിർണ്ണയമായതിനുള്ളതത്രേ.
ദന്താംബരത്തിനു ചേരും ചുവപ്പിതു
സ്വന്തംതാൻ താംബൂലം ചേർന്നതല്ല.

നാന്മുഖനെന്നെപ്പണിതപോൽതന്നെ ഞാ-
നമ്മയിൽ നിന്നോട ചേൎന്നിടട്ടേ,
ചൊല്ലാൻ മടിക്കൊല്ല, ഞാനീവിധത്തിൽ നി-
ന്നുള്ളത്തിൽ മോഹം വളൎത്തുമെങ്കിൽ.

## VII

ആറുകൾ കുന്നിലേയ്ക്കൊന്നൊഴുകുന്നുവോ,
സാഗരമെന്നുതാൻ പുഞ്ചയാകും,
ചന്ദനം വെള്ളത്തിലംബുജം പാറമേ-
ലെന്നുതാനുണ്ടായിശ്ശോഭ തേടും,
അന്നേ ഞാൻ നിന്നെ വിട്ടന്യയാം നാരിയെ-
സ്സുന്ദരി, സ്വീകരിച്ചീടുകുള്ളു.

ആണയിട്ടെന്നോട ചൊല്ലിനാനീവണ്ണം
പ്രാണാധിനായകൻ നിസ്സന്ദേഹം.
പീയൂഷമാരിപോലാ വാക്കുതന്നെയെൻ-
കാതിൽ കുളുൎമ്മ പരത്തുന്നെന്നും.

സൂൎയ്യനെബ്ഭൂഗോളം ചുററാതെയാവട്ടെ;
കൂരിരുട്ടാകവേ മൂടിടട്ടേ;
എൻപ്രിയനോതിയ വാക്കുകൾ വൈകുണ്ഠ-
മിങ്ങുതാൻ തീൎക്കുമെനിക്കു നിത്യം.

## VIII

ചേടി, ഞാനെങ്ങനെ ചൊല്ലുന്നു കന്ദർപ്പ-
ക്രീഡയിൽ കാന്തൻെറ പാടവത്തെ?
എങ്ങുനിന്നാണവനീവക വിദ്യകൾ
ഭംഗിയിൽ തോഴീ, പഠിച്ചു വന്നു?
നാണത്താൽ മിണ്ടാതെ,യെൻമുഖം പൊക്കാതെ,
കോണിൽ ഞാൻ മാറിയൊഴിഞ്ഞുനില്ക്കേ,
പ്രാണനും പ്രാണനാമെൻനാഥനോതിയ
വാണികളെങ്ങനെ ചൊല്ലുന്നു ഞാൻ!
ആനയിച്ചെന്നെയക്കോമളതല്പത്തിൽ,
താനിരുന്നിട്ടു, കിടത്തി മന്ദം
സൂനമൃദുലമാം പാണിയാൽ മേനിമേ-
ലൂനം വെടിഞ്ഞു തലോടിക്കൊൾകേ,
ഉള്ളിലെധൈര്യമഴിഞ്ഞു: പിന്നെന്മുഖം
മെല്ലെയുയർത്തിയബ്ബിംബാധരം
ആമന്ദം ചുംബിച്ചു തെല്ലു നുകർന്നപ്പോൾ
കൈമെയ് മറന്നു ഞാൻ മന്ദബുദ്ധി.
പിന്നെയും പിന്നെയുമങ്ങനെ വല്ലഭ-
നെന്നധരത്തെ നുകർന്നനേരം,
എന്തെന്നറിഞ്ഞീല, മോഹമകന്നു ഞാ-
നെന്തിനും സന്നദ്ധയായിത്തീർന്നു.

ഒന്നിനൊന്നെൻതോഴി, ചെയ്യാൻ മുതിർന്നു ഞാൻ
മന്ദാക്ഷഭാവം വെടിഞ്ഞനേരം

നിർദ്ദയമാ ശഠൻ ദന്തനഖങ്ങളാൽ
മർദ്ദനംചെയ്തതിന്നററമില്ല.

എൻകണ്ണു പോകുന്നിടമൊക്കെ ചുംബിക്കും,
കൊങ്കക്കുടങ്ങളെ മർദ്ദിച്ചിടും.

നൻഹിമശീകരംപോലുള്ള സ്വേദാംബു-
വെന്മേനിതന്നിൽ പകൎന്നുമാറു

കെട്ടിപ്പുണരവേ, ചന്ദനച്ചാറുകൊ-
ണ്ടൊട്ടഭിഷേകം മേ ചെയ്തപോലായ്.

സ്വാന്തമഴിഞ്ഞു ഞാനംഗജഭ്രാന്തിയാൽ
കാന്തൻെറ മേനിയെ പൂണ്ടീടുമ്പോൾ

കാണിച്ചതെന്തൊക്കെയായവൻ. ഹാ തോഴി,
നാണമാകുന്നു മേ ചൊല്ലിക്കൊൾവാൻ.

ഓർത്തിടുന്നില്ലേതും പിന്നെ ഞാനീശൻെറ
മാർത്തടം തന്നിലുണൎന്നനേരം

താന്തനായ് കണ്ണടച്ചമ്പിലുറങ്ങുന്ന
കാന്തനെക്കണ്ടു ഞാൻ ലജ്ജിച്ചുപോയ്.

## IX

കാൺക നീ പന്തൊത്തുരുണ്ടു തടിച്ചൊരീ-
ക്കൊങ്കതൻ ചാരുസൌഭാഗ്യമെല്ലാം:

പ്രേമപുരസ്സരമെൻകാന്തൻ കൈകൊള്ളാ-
ലോമനിച്ചുള്ള പൊൻകുംഭയുഗ്മം;

താലോലിച്ചെന്നും ഞാൻ ഹാരമണിയിച്ചു
ലാളിക്കും നല്ലൊരു തൈക്കിടാങ്ങൾ;
കന്ദർപ്പസത്തായ മാധ്വി നിറഞ്ഞുള്ള
ചെന്താരിൻമൊട്ടുകൾ, സുന്ദരങ്ങൾ.
ഏതെല്ലാം മട്ടിലവയെ മദ്വല്ലഭ-
നാദരിക്കുന്നെന്നു ചൊല്ലിക്കൂടാ.
ലോലകരാംഗുലീപല്ലവത്താൽ മൃദു-
ലാളനമെല്ലാം കടാക്ഷി ചെയ്യും.
മററു ചിലപ്പോൾ മടിക്കാതെ നിർദ്ദയം
മർദ്ദിക്കും പ്രേമവിമൂഢചിത്തൻ.
ആമന്ദം ചൂചുകം ചുംബിച്ചു ചുംബിച്ചു
രോമഹർഷത്തെ പുലർത്തുമെന്നിൽ.
കൂർത്ത നഖത്തിനാൽ ചേർത്തൊരു പാടുകൾ
പാർത്തു ഞാനെപ്പോഴും മോദംകൊള്ളും.

ഭാഗ്യം മഹാഭാഗ്യം: എൻതോഴി, ഇങ്ങനെ
ഭാഗ്യം നിറഞ്ഞ മുലകളുണ്ടോ?

X

കല്യേ, ഞാനിന്നു കുളിക്കുന്നതില്ല: മ-
ദ്വല്ലഭൻ ചെയ്തൊരാലിംഗനങ്ങൾ
നീരിൽ കലങ്ങിയലിഞ്ഞുപോയെങ്കിലോ;
നേരിലനാദരവായിത്തീരും.

എന്തിനു തോഴി, വിതിക്കുന്നതിന്നേയ്ക്കു
ബന്ധിക്കവേണ്ടെന്റെ വാർമുടിയെ.
അംഗജകോമളനിന്നലെ ലാളിച്ച-
തങ്ങനെതന്നെ കിടന്നിടട്ടെ.
മെത്ത തെറുക്കേണ്ട കോടിവിരിപ്പിതി-
ന്നെത്രയ്ക്കു ചുക്കിച്ചുളിഞ്ഞതായാലും:
നിസ്തുലമെന്നുടെ ഭാഗ്യവിശേഷത്തിൻ
പ്രത്യക്ഷസാക്ഷ്യം വഹിച്ചതല്ലേ?

ഇല്ല, ഞാൻ ഭക്ഷിപ്പതില്ല,യക്കലെ്യന്റെ
വെല്ലത്തെ വെല്ലുന്ന ചെഞ്ചൊടിയെ
ചുംബിച്ചോരാച്ചുണ്ടിൽ ചേരുന്ന മാധുര്യം
ഉണ്മയിലില്ലാതെയായെങ്കിലോ—

രാത്രിവരയ്ക്കുഹോ, നീണ്ടങ്ങു നില്ക്കട്ടെ
ഭർത്താവിൻ ചുംബനലാളനങ്ങൾ.

## XI

അന്യോന്യചുംബനമെങ്ങനെയൊക്കെയാ-
ണെന്നു നീ തോഴീ,യറിഞ്ഞിട്ടുണ്ടോ?
കാമന്റെ വിക്രമവൈപരീത്യങ്ങളീ
ഭൂമിയിൽ പൂർണ്ണമായാക്കറിയാം?
ചെഞ്ചൊടിത്തേൻ പകന്നന്യോന്യമാദ്യമേ
സഞ്ചിതാനന്ദം നുകന്നു ഞങ്ങൾ.

എൻകണ്ണിലുമ്മവെച്ചപ്പോളവൻതന്റെ
പൊൻകണ്ണടച്ചതു ഞാൻ മുകർന്നു.
എൻമുലമൊട്ടുകളുന്നതചിത്തനായ്
ബിംബാധരത്തിനാൽ സ്പർശിക്കവേ
ഏറ്റം തളർന്നു ഞാൻ മന്മഥഭ്രാന്തിയാൽ
മുറ്റും വിവശയായ് വീണുപോയി.

എത്തും സമാധാനമേകാതെയെൻകാന്ത-
നാതുരയാമെന്റെ നാഭിമൂലേ
ഓരോരോ ലീലകൾ കാട്ടിയക്കന്ദർപ്പ-
വീര്യമെന്നുള്ളിൽ പകർത്തിയപ്പോൾ
ഒന്നോടുന്നന്നു ഞാൻ: അന്യോന്യലാളന-
മിന്നവിധമെന്നു പിന്നെയുണ്ടോ?

XII

കാലമറിയാത്ത ഭോഗാനുഭൂതിയാം
നൂലിനാൽ നെയ്തതാണെൻഹൃദയം;
ഓരോരിഴയതിൽ മുന്നമറിഞ്ഞുള്ള
ചാരുവികാരത്തിൻ ഭേദമല്ലോ.
ഭൂതകാലങ്ങളിലോരോരിടങ്ങളി-
ലേതാക്കെയാരാരനുഭവിച്ചു;
നാദമായവതൻ സുഖമെന്നുടെ
ചേതസ്സിലുണ്ടു ലയിച്ചിടുന്നു.

രാധികതന്നുടെ ചെഞ്ചോരിവായ്മല-
രാസവാസ്വാദനലോലനായ
മാധവചിത്തചമൽക്കാരമെന്നുടെ
ചേതസ്സാം വസ്തുത്തിൻ പൊൽകസവാം.
ആതുരനായ് ദേവനായകൻ പണ്ടഹോ
ഗൌതമപത്നിയെ പ്രാപിച്ചപ്പോൾ,
രാവണൻ രംഭതൻ ചോർമുല മാറണ-
ച്ചാവേശമാന്നു തഴുകിയപ്പോൾ,
ചന്ദ്രമസ്സന്നിദ്രമോദമസ്സ്വാഹതൻ
പൊന്നൊത്ത മേനി തലോടിയപ്പോൾ,
പൂണ്ട രസങ്ങളെൻചിത്തവസനത്തിൻ
നീണ്ട കുറികളായ് കണ്ടിടുന്നു.
ലോകത്തറവാട്ടിലുള്ളോരനുഭവ-
വസ്തുക്കൾതന്നവകാശി ഞാനായ്.
മുൻപുള്ളവർ നേടിവെച്ചിരിപ്പുള്ളൊരാ-
സ്സമ്പത്തിതെന്നിൽ ലയിച്ചിടുന്നു.

## മൂന്നാം ഭാഗം

## ഉദാസീനത

### XIII

എന്തുവാൻ തോഴി, വഴിക്ക മൽക്കാന്തനു
സന്താപമേതുമുണ്ടായില്ലല്ലീ?

രാത്രിയിരുട്ടുന്നു, കാണുന്നതി,ല്ലവ-
നിത്രമേൽ താമസിപ്പാനെന്താവാം?
ആരോ വഴിയിൽ നടക്കുന്നു, ജന്നലിൻ
ചാരത്തു പോയി നീ നോക്കു വേഗം.

ഇന്നലെ രാത്രി വിരിച്ചിട്ട മെത്തതാ-
നിന്നും കിടക്കുന്നു ഭംഗിയായി.
കോമളമായി ഞാൻതന്നെ വിതാനിച്ച
പൂമച്ചിതിന്നു മാം കാത്തിരിപ്പൂ
ഉള്ളമിളകുന്നു, മൽപ്രാണനാഥന്നു
വല്ലാരപകടം വന്നതാമോ?

ചേടി പറഞ്ഞിതു: "പ്രേയാനോ ഭർത്താവായ്
മാറിവരുന്നതു ലോകരീതി."

XIV

വേണ്ടെനിക്കാരേയും കാണേണ്ട, മൽത്തോഴി,
പോകുവാൻ ചൊല്ലു നീയാരായാലും—

ചൊല്ലു നീ,യില്ല മേ തെല്ലുമവസരം
സല്ലാപലീലകൾക്കംബുജാക്ഷി.
അർത്ഥമില്ലാത്തൊരു പ്രേമത്തെയോർത്തിട്ടു
സാദ്ധ്യമെന്താണു ഞാൻ മാഴ്കിയാണാൽ?

ദേവിതൻ പാദത്തെ സേവചെയ്തനന്തരം
ജീവിതശേഷം കഴിച്ചുകൊള്ളാം.

പ്രേമവും മാനവുമൊന്നുമേ വേണ്ട; ഞാൻ
കാമിപ്പതിന്നഹോ മൃത്യുമാത്രം.

കേൾക്കുന്നതെന്താണു, വാതുക്കൽ ശീഘ്രം നീ
നോക്കുക;-ല്ലെങ്കിൽ വരട്ടെ;-യെൻെറ
പൂമച്ചിൽ ദീപം കൊളുത്തുക: കാന്തനെ-
സ്സാദരം ഞാൻതന്നെസ്സൽക്കരിക്കാം.

XV

നേരേയണിയിക്ക തോഴി,യെൻവല്ലഭൻ
പാരാതെ സന്ധ്യക്കെഴുന്നള്ളുന്നു:
സാരസ്യമോലുമ്മോരോരോ വിധമല-
ങ്കാരങ്ങളെൻമെയ്യിൽ ചേർക്ക വേഗം.
എൻപ്രിയനെത്രയുമിഷ്ടമായുള്ളൊരാ-
ച്ചെമ്പട്ടുടയാട ചാർത്തിക്ക മാം.
ഭൂരിമോദത്തോടെനിക്കവനേകിയ
വൈരക്കൽമാല കഴുത്തിലിട്ടു—
വെൺമുത്തുഹാരംതാൻ മാറിലണിയണം
ചെമ്മേ മുലയ്ക്കുത്തു ഭംഗി ചേർക്കും.

നന്നായിട്ടില്ലൊട്ടും നീ പൂഞ്ചായൽ കെട്ടിയ,-
തൊന്നുകൂടെൻതോഴി, ശ്രദ്ധിക്കേണം.
നല്ല മണമുള്ള മുല്ലപ്പൂ ധാരാളം
മെല്ലവേ ചേർത്തു മടഞ്ഞുകെട്ടു.

ചെമ്പഞ്ഞിച്ചാറണിഞ്ഞീടുകെൻപാദത്തിൽ;
നന്മയ്യെഴുതുകെൻകണ്ണിൽ വേഗം;
ഉണ്മയിൽ കസ്തൂരി ചേൎന്ന പനിനീർ നീ-
യെന്മെയ്യിൽ പൂശുക വേണ്ടപോലെ.

കുങ്കുമപ്പൊട്ടു തൊടുന്നതുണ്ടിന്നു ഞാൻ;
കൊങ്കയിൽ ചന്ദനച്ചാറിടേണം.
മങ്കകൾക്കിന്നലങ്കാരം വിശേഷമാ-
യെങ്കിലേ കാമുകർക്കിഷ്ടമാവൂ.

തോഴി, ധൃതിപ്പെടുകെൻകാന്തൻ വന്നിടു-
മ്പോഴേയ്ക്കു സൎവ്വവുമാകവേണം.

## XVI

കാണുമ്പോൾ കോപിച്ചു ചൊല്ലുവാനെന്തൊക്കെ-
യാണു ഞാനോൎമ്മിച്ചുവെച്ചിരുന്നു.

കാല്യാണശീലൻെറ മന്ദസ്മിതം മറ-
ന്നല്ലോ ഞാനിങ്ങനെ ചെയ്തതെല്ലാം.

പുഞ്ചിരി തഞ്ചിയകോമളാകാരനെൻ-
മഞ്ചമണഞ്ഞൊരു നേരത്തിങ്കൽ

മാനം നടിച്ചതു മന്ദാക്ഷമായ് മാറി;
കോപവചസ്സുകൾ നൎമ്മവാക്കായ്.

മാലോകർ ചൊല്ലട്ടെ താവുമസൂയതൻ
മാലിന്യം ചേരുന്ന ദുഷ്പ്രവാദം.

അന്യാംഗനയിലെൻകാന്തനു മാനസം
നന്നായ് മയങ്ങിവസിപ്പപോലും:
വിശ്വസിക്കുന്നില്ല, തോഴി, ഞാനീ വാൎത്ത;
നിശ്ചയം ലോകാപവാദം മാത്രം.
ഞാനറിയുന്നുണ്ടിതെന്നിൽ പ്രണയത്തി-
നൂനം കണവനു വന്നിട്ടില്ല.
എങ്ങനെയെങ്കിലുമാകട്ടതൊക്കെയു;
മെൻചാരത്തെൻപ്രിയനെൻപ്രിയൻതാൻ.

## XVII

ഇന്നലെയെന്നുമേ തോന്നുന്നു വല്ലഭ-
നെന്നോടു ചെയ്ത ശപഥമെല്ലാം;
ഇപ്പോഴുമെൻെറ ശ്രവണപഥത്തിൽതാൻ
കേൾപ്പതുണ്ടായതിൻ മാറെറാലികൾ:
ഈയല്പഭാഗ്യതൻ ദുൎവ്വിധിയൊന്നുതാ-
നായിടാം കാരണമെല്ലാത്തിനും.
എന്തുകൊണ്ടല്ലാസ്ഥിലിങ്ങനെ മാറുവാൻ
ബന്ധമുണ്ടായതു ജീവിതത്തിൽ?

വാരിടം മാററിപ്പുണിതൊരു രാഗമോ-
ടാരംഭിച്ചുള്ളൊരാസ്സുപ്രഭാതം.
ഇന്ദ്രധനുസ്സിൻെറ വൎണ്ണവൈചിത്ര്യമാ-
ന്നന്നു വിളങ്ങിയോരന്തരിക്ഷം:

ഫുല്ലപുഷ്പങ്ങൾതൻ മന്ദസ്മിതത്തിനാ-
ലുല്ലസത്തായൊരാരാമദേശം:
പ്രേമഗീതങ്ങളാലുള്ളം കുളുപ്പിച്ചൊ-
രോമനവാസന്തകാലഭാഗം:
ഇങ്ങനെ ഘോരനിരാശാജനകമാ-
യങ്ങു മാറീടുവാൻ കാൎയ്യമുണ്ടോ?

## XVIII

ഹേ സഖീ, ചൊല്ലു നീയെന്നുടെ ദേഹത്തിൻ
ഭാസുരകാന്തി കുറഞ്ഞിട്ടുണ്ടോ?
മങ്ങിയിട്ടുണ്ടോ എൻകണ്ണിന്റെയുജ്ജ്വല-
ഭംഗി? കുചങ്ങൾ മേ ചാഞ്ഞിട്ടുണ്ടോ?
പല്ലവകോമളമായോരെൻ ചെഞ്ചൊടി
തെല്ലു നിറം പകൎന്നൊന്നാകാമോ?
എന്മനോനായകൻതൻ കരൾ ഭേദിച്ച
കണ്മുനയ്ക്കൂൎജ്ജിതമില്ലെന്നായോ?
എന്നുമേ കാന്തന്റെ ചിത്തം മയക്കുന്ന
മന്ദസ്മിതമായ മന്ത്രവാദം
തെല്ലും ഫലിക്കാതെയാകുവാൻ വല്ലതും
വല്ലായ്മ വന്നു വഴിപ്പെട്ടുവോ?
"നന്മധുപോലെയിന്നുന്മത്തമാക്കുന്നു
നിന്മധുരാധരമെന്റെ ചിത്തം"
ഏവമുരച്ചുണ്ണും ചോരിവായ്പോലുമെ-
ന്താവാമവന്നഹോ കയ്ച്ചുപോവാൻ?

ചൊല്ലു നീ: എന്തൊരു കാരണമെന്നുടെ
വല്ലഭനെന്നിൽ കനിഞ്ഞിടാത്തു്?

## XIX

കോമളാകാരത്തെക്കാണാതെയെങ്ങനെ-
യീ മഹാപാപി കഴിപ്പു കാലം?

പക്ഷിമൃഗങ്ങളുമക്ഷാമമോദേന
സ്വച്ഛമിണക്കൂടും കാലമായി.

വൃക്ഷലതാദികൾപോലും തളിരിട്ടു
വീക്ഷിപ്പു സന്തോഷത്തോടേ ചുററും.

മാന്തളിർ തിന്നു മദിച്ചു കുയിൽകുലം
ചെന്താർശരകീർത്തിതാൻ ഘോഷിപ്പു.

കാന്തനെപ്പൂണ്ണാനും വേണ്ടൊന്നു കാണാനു-
മാകാതെ ഞാൻമാത്രമായിത്തീർന്നു.

ഭാഗ്യം പിറന്നൊരാപ്പെണ്ണിനിന്നെന്നെക്കാൾ
യോഗ്യതയുണ്ടായിരിക്കാം വേറെ;

ചേലാർന്ന ദേഹസൗന്ദര്യത്താലായവൾ
ഭൂലോകരംഭതാനായിരിക്കാം;

നിസ്സ്വാർത്ഥമെന്നെപ്പോൽ ജീവിതമർപ്പിച്ച
വിശ്വാസം നിശ്ചയമുണ്ടാവില്ല:

ഒന്നും ഞാനാഗ്രഹിച്ചില്ലല്ലോ കാന്തന്റെ
പൊന്നുമെയ് കാണ്മാനൊഴിഞ്ഞു വേറെ.

## XX

ദക്ഷിണദേശത്തുനിന്നു വന്നീടിലും
ദാക്ഷിണ്യമില്ലാത്ത തൈത്തെന്നലേ,
ഒന്നു ഞാൻ ചോദിപ്പൂ: മൽപ്രിയൻതന്നുടെ
സന്ദേശംകൊണ്ടല്ലീ വന്നതിപ്പോൾ?
ഇന്നവൻതൻ മുഖചന്ദ്രബിംബത്തിനെ
മന്ദമായ് വീശി നീ നിന്നീടവേ
നന്മയിലെൻചെവി കേൾക്കുവാൻ ചൊന്നതോ
മർമ്മരഭാവേന ചൊല്ലുന്നു നീ?
സാധുവാമെൻപ്രിയൻതന്നുടെ നിശ്വാസ-
മാധുര്യം നിന്നിൽ കലന്നതാവാം
മാധവിയിൽ നീ ചേപ്പുതാകയാൽ വണ്ടുകൾ
സാധ്വസം നിന്നെയനുഗമിപ്പൂ.

ചൊല്ലുകെന്നോടു: മദ്വല്ലഭൻതന്നുടെ
കല്യത കോലുന്ന മന്ദഹാസം
തെല്ലു നിനക്കു ലഭിച്ചതോ നല്കുന്നു
മുല്ലയ്ക്കു പൂവെന്ന ഭാവത്തിൽ നീ.
കാമുകൻതന്നുടെ പൂവൽമെയ്സ്പർശത്താൽ
രോമാഞ്ചകഞ്ചുകം പൂണ്ടതല്ലീ
ശീതജലകണമായി നീ പേറിവ-
ന്നാദരാലെന്നെയിന്നാശ്ലേഷിപ്പൂ?
സ്നേഹിത, നിന്നുടെ കാലടി കമ്പിട്ടു
സാദരമൊന്നു ഞാനർത്ഥിക്കുന്നു:

ഇന്നു തിരിച്ചു നീ പോംവഴി വല്ലഭൻ-
തന്നോടു ചൊല്ലുകെൻകഷ്ടസ്ഥിതി.

## XXI

വേറൊന്നും വേണ്ട മൽക്കാന്തന്റെ തൃപ്പാദ-
താരുതൻ സേവനംചെയ്കയെന്യേ.
അശ്രുബിന്ദുക്കളാൽ കാൽത്താരിണയെ ഞാൻ
ശുശ്രൂഷ ചെയ്താവൂ പുണ്യഹീന.

ആഗ്രഹിപ്പില്ല ഞാനിന്നു തൽപ്രേമമാം
ഭാഗ്യാതിരേകത്തിൻ ഭാഗം കൊൾവാൻ.

എന്നകവാടിയിൽ പൂത്തുവിടർന്നുള്ള
ധന്യപ്രണയപുഷ്പങ്ങൾ വാരി
സാദരം നാഥനെ ദൂരേ നിന്നാകിലു-
മാതുര ഞാൻ പരമർച്ചിച്ചാവൂ.
ആയവതന്റെ പരിമളപൂരത്താ-
ലായതപൂർവ്വസ്മരണമൂലം
ക്ഷേമദനാം പ്രിയൻതന്നുടെ മാനസം
പ്രേമസുരഭിലമായി, മന്ദം
നിശ്വാസസന്ദേശംകൊണ്ടെന്നെയല്പമൊ-
ന്നാശ്വസിപ്പിച്ചരുളീടുമെങ്കിൽ
മററും ചരിതാർത്ഥതന്നെ ഞാൻ; ലോകത്തിൽ
മററൊന്നുമാഗ്രഹിപ്പില്ലതന്നെ.

## നാലാം ഭാഗം

## വിരക്തി

### XXII

പ്രേമമാം ചാരുവർണ്ണങ്ങൾ പകർത്തി ഞാൻ
കോമളസങ്കല്പഭംഗി കൂട്ടി
ജീവചരിത്രം വരച്ചതു വിഷ്പിട-
മാവിയാലാഃഹന്ത, മാഞ്ഞുപോയി!
ലീലാവിഭവത്തെക്കാട്ടാനെഴുതിയൊ-
രാലേഖ്യത്തിൻ ചില ഭാഗമെല്ലാം
വെള്ളക്കടലാസിൽ ചായമിളകി നൈ-
ർമ്മല്യത്തെ മായ്ച്ചിട്ടു കണ്ടിടുന്നു.
വീണ കണ്ണീരിൻ കണങ്ങളാലങ്ങിങ്ങു
കാണുമപ്പാടുകൾകൊണ്ടു പാരം
വൈകൃതമാകുമാച്ചിത്രമെൻസങ്കട-
മാകെജ്ജനിപ്പിപ്പാൻ പോരുമല്ലോ.
പോയ കാര്യത്തെ നിരൂപിച്ചു ഹന്ത ഞാൻ
വ്യാകുലപ്പെട്ടിട്ടു കാര്യമെന്തേ?
സാഫല്യം ചേരാത്ത പ്രേമത്തെയോർത്തു ഞാൻ
ചാപല്യമെന്തിനായ് തേടിടുന്നു?

## XXIII

നോക്കുക തോഴി,യെൻകാന്തനെയെങ്ങനെ-
യൊക്കെ ഞാൻ മുന്നേ സമാദരിച്ചു?
തന്നാമംമാത്രം ഞാനെന്നുടെ മാനസം-
തന്നിലേ സർവ്വദാ സംസ്മരിച്ചു;
ഓരോരോ ലാളനമന്നന്നു ചെയ്തതു
പാരമനുഗ്രഹമെന്നുമോർത്തു;
ഉദ്യൽസ്മിതരശ്മിമാത്രമെൻചിത്തമാ-
മുദ്യാനം പുഷ്പിതമാക്കിത്തീർത്തു;
തൽഭാഷണമൊന്നുമാത്രമെൻകാതിനു
നല്ലെഴും ഗാനമാധുര്യം ചേർത്തു -
അക്കാലമെങ്ങു പോയ്: ഓർക്കുമ്പോഴെന്നുമേ
ഉൾക്കാമ്പിൽ വിസ്മയം തോന്നുന്നു മേ.
എന്തു ഞാൻ കണ്ടതും: എന്തൊരു ശക്തിയാ-
ലന്തരമിന്നഹോ മാറിയതും.

തോഴി പറഞ്ഞിതു: "കാമന്റെ കൺകെട്ടിൽ
തോന്നുന്ന വിശ്വാസമപ്പോൾമാത്രം."

## XXIV

പോയ്പ്പോയൊരാദർശശക്തിയെപ്പിന്നെയു-
മപ്പോലെ സൃഷ്ടിപ്പാനാരാൽ സാധ്യം?

ഭൂതകാലത്തെത്തിരികെ വിളിപ്പാനാ
ഭൂതേശപരനുമിന്നാളല്ലല്ലോ.
മാനുഷചിത്തത്തിൽമാത്രമല്ലോ ജനി-
പ്പാനവകാശമാദർശങ്ങൾക്കും.
ചിത്തത്തിൻ മാററമൊത്തമ്പിൽ വികാരവും
ചിത്രമെന്താണഹോ മാറിടുകിൽ?

ഇന്നലെ ലോകത്തിലെല്ലാററിലും മീതെ-
യെന്നുതാൻ തോന്നിയ സ്നേഹമിപ്പോൾ
ഏതോ വിദൂരമാം കാലത്തിലുണ്ടായൊ-
രൈതിഹ്യംമാത്രമായ് തീർന്നുപോയി.

## XXV

നാനാജനശ്രേണിനേത്രഭൃംഗാളിക്കു-
ദ്യാനമാം സുന്ദരിമാർക്കുപോലും
യൗവനതേജസ്സു മങ്ങുമ്പോൾ കാമുക-
ഭാവങ്ങൾ മാറിത്താൻ കണ്ടിടുന്നു.

ആനന്ദപീയൂഷധാരയെന്നാരുമേ
മാനിച്ചിരുന്നോരു പുഞ്ചിരിയും
താംബൂലരാഗത്താൽ മേന്മേൽ നിറമാർന്ന
താമ്രാധരത്തിൻെറ മാധുര്യവും
കല്ലോലമാലതൻ ഭംഗി വളരുന്നൊ-
രുല്ലോലചില്ലിക്കൊടിക്കളിയും

കേളീവിനോദത്തിൽ മേളിച്ചിളകുന്ന
വാരിളംകൊങ്കതൻ ഭംഗിവായ്പും

യൗവനംവിട്ടുള്ള പെണ്ണിന്നലങ്കാര-
മാവുമെന്നാരും വിചാരിപ്പീല്ല.

അവ്യാജസുന്ദരം കാമുകർക്കൊന്നുതാൻ
നവ്യവികസിതം ദേഹപുഷ്പം.

## XXVI

സ്നേഹാനുരാഗങ്ങളെന്തുതാൻ തോഴി,യീ-
ദ്ദേഹത്തെയാശ്രയിച്ചല്ലാതഹോ?

നിഷ്കളപ്രേമത്തെ വാഴ്ത്തും കവികുലം
ഭോഷ്കുതാൻ ചൊല്ലുന്നു തർക്കമില്ല.

ആരവാർകൊങ്കകൾ ബിംബാധരം മനോ-
ഹാരിയാം ചില്ലിയക്കേശപാശം—

എത്രയും ദിവ്യമാം പ്രേമത്തിനുമിവ
മാത്രമാണിന്നവലംബമായി.

എല്ലാ മുലകളുമൊന്നുതാൻ; സംഭോഗ-
മെല്ലാത്തിനും ഫലമൊന്നുതന്നെ;

ആസ്വാദനോത്സുകർ കാണ്മൊരു വൈവിധ്യ-
മാശ നിർമ്മിച്ചിടും മിഥ്യാനാകം.

തോഴി പറഞ്ഞിതു: "സംതൃപ്തിചേർന്നെന്നാൽ
പായസത്തോടും വെറുപ്പു തോന്നും!"

## XXVII

കാമുകന്മാരുടെ സ്നേഹമെന്താണ്? ന-
ല്ലോമനവാക്കുകളല്ലാതഹോ?
പൊന്നേ, പ്രിയതമേ, പ്രാണേശി, മൽപ്രിയേ,
തന്വംഗിമാർമുടിമാണിക്യമേ!
നിഷ്ഫലയാസോക്തികളീവകമാത്രംതാൻ
സൽപ്രേമപാരമ്യസാക്ഷ്യം കൊൾവൂ!

ആലോചിയാതെ സല്ലീലാവിധങ്ങളിൽ
കാലോചിതം പറഞ്ഞീടുന്നവ,
അനുഗ്രഹസാദ്ധ്യത്തിനായിട്ട നിസ്പൃഹ-
മാശയശുദ്ധിചിട്ടോതുന്നവ,
കോപഭാവത്തിനെ മാററുന്നതിന്നു സ-
ന്താപം നടിച്ചുരച്ചീടുന്നവ,
ഇങ്ങനെയുള്ളൊരു ഭംഗിവചസ്സുകൾ
എങ്ങനെ പ്രേമമെന്നോൎക്കുന്നു ഞാൻ?

ആളി പറഞ്ഞിതു: "കേൾക്കുവാൻ നല്ലതു
ലാളനവാക്കുകൾതന്നെയല്ലോ"

## XXVIII

കൊണ്ടുവന്നീടു നീ തോഴി, മൽകാന്തൻ മേ
പണ്ടയച്ചുള്ളൊരു ലേഖനങ്ങൾ:

പ്രേമസുരഭിലം വാക്കുകൾ കോർത്തൊരു
പൂമാലയെന്നും മേ ചാർത്തിയവ,
സൽക്കാവ്യംപോലെ ഞാൻ വായിക്കുംതോറുമെ-
ന്നുൾക്കാമ്പിൽ മോദം വളർത്തിയവ,
എൻമനോനാകത്തിലിന്ദ്രധനുസ്സിനെ
നിർമ്മിച്ച സൂര്യകിരണജാലം.
കൊണ്ടുവന്നീടുക തോഴി: ഞാനെന്തിനായ്-
ക്കൊണ്ടവ വെച്ചഹോ സൂക്ഷിക്കുന്നു?
പോകട്ടെയോരോന്നായ് തീയി,ലിവയെന്റെ
പ്രേമത്തിന്നോർമ്മകളെന്നപോലെ!
ചിത്തത്താരതന്റെ കീഴ്മണ്ണിൽ ചേർന്നൊളി-
ച്ചെത്തുന്നൊരോർമ്മയാം വൃക്ഷത്തിന്റെ
വേരുകളോരോന്നായ് ഛേദിച്ചു; മേലിനി
വേറൊന്നുമില്ലെന്നെ ബന്ധിക്കുവാൻ.
പ്രേമം നശിച്ചെന്റെ മാനസം മേഘങ്ങൾ
മാറിയ വാനംപോലായപോതും
എങ്ങുനിന്നെന്നറിയാതെ വന്നോർമ്മയാം
കാർമ്മേഘം തിങ്ങിനിറഞ്ഞിരുന്നു.

തീയിലിട്ടീടുമീ ലേഖനജാലമൊ-
ത്തായവകൂടി നശിച്ചിടട്ടെ!
ഇന്നോടെയെൻചിത്തം പൂർണ്ണമാം വിസ്മൃതി-
തന്നുടെ സൌരഭ്യം പൂശിടട്ടെ!

# രസികരസായനം

1

ഉണന്നിടുക, രാത്രിതൻ വയലിൽനിന്നു താരാഗണം
തുരത്തി,യവയെത്തുടന്നിരവുമാട്ടിയോടിച്ചിതാ,
പ്രഭാപടലിയായ തൻവിശിഖമെയ്തു താഡിപ്പതു-
ണ്ടിളാധിപഗൃഹാളിതൻ ശിഖരപങ്ക്തിമേൽ ഭാസ്കരൻ.

2

ഉഷസ്സു തെളിയുന്നമുൻപമലപാനഗേഹത്തിൽനി-
ന്നൊരസ്ഫുടവചസ്സിതെൻചെവികളിൽ പ്രവേശിച്ചിതേ:
"പവിത്രതരമമ്പലം സുചിരസജ്ജമാണെങ്കിലും
പുറത്തലസനായി നിന്നിടുവതെന്തിനാരാധകൻ?"

3

അടഞ്ഞിതധരങ്ങൾ ദാവിദിനിതെങ്കിലും കേട്ടിടാം
മഹൽപഹലവിപദം പരഭൃതങ്ങളുച്ചത്തിലായ്
പനീർമലരോടോതിടുന്നിതു, "സുരാസുരക്തം സുരാ-
സുരാംബുവതിനാലെ നിൻകവിളയേ, തുടുപ്പിക്കെടോ."

4

നിറയ്ക്കു ചഷകം; ജ്വലിക്ക നിൻമനോദുഃഖമാം
സുശീതവസനങ്ങളീസ്സുഖവസന്തദീപാഗ്നിയിൽ;
കുറച്ചു വഴിതാൻ ഗമിപ്പതിനു ന്നു നമിക്കാലമാം
ഖഗത്തിനു; ചലിപ്പു തൻചിറകതിന്നു യാത്രേച്ഛയാൽ.

5

പ്രഭാതമണയുന്നുപോൽ ബഹുസഹസ്രപുഷ്പങ്ങളൊ,-
ത്തതേ ശരി; തലേദിനം ബത വിടർന്ന പൂവെങ്ങുവാൻ?
അതിൻപടി സമുജ്ജ്വലം സുമവിതാനമോടെത്തുമീ
വസന്തമഥ കൊണ്ടുപോം പ്രഥിതരാം നരശ്രേഷ്ഠരെ.

6

രസം പെരിയ കാവ്യവും വിജനമാം തരുച്ഛായയും
സുരാഭരിതപാത്രവും ചെറുത്ത ഭോജനം വല്ലതും
അടുത്തു മൃദുഗാനമൻപൊടു പൊഴിച്ചു നീയും പ്രിയേ!
വസിക്കിലവിടം നമുക്കടവിയെങ്കിലും സ്വർഗ്ഗമേ!

7

ഇഹത്തിലെ മഹത്വമേ ചിലർ കൊതിപ്പൂ; പാരത്രികം
സുഖം കരുതിയുള്ളുവെന്തുരുകിടുന്നിതന്യർക്കഹോ!
എടുക്ക കരതാരിൽ വന്നതു; ഗണിച്ചിടേണ്ടാ തരാ-
നിരിക്കവതു; കേട്ടിടേണ്ടകലെനിന്നെഴും ഭേരിയും.

8

മനുഷ്യരധികം കൊതിച്ചിടുവൊരൈഹികാശാഗണം
നശിച്ചഹഹ! ചാരമാം; അതു ഫലിച്ചുവെന്നും വരാം;
മരുസ്ഥലിയിൽ വീണിടും ചെറുതുഷാരബിന്ദുക്കൾപോ-
ലരക്ഷണമതിപ്രഭാചയമുതിർത്തു മായുന്നിതേ.

9

നിനപ്പതിവൻ: എങ്ങു വീണിടുവതുണ്ടു വീരാസ്രമ-
ങ്ങടിച്ചു പരമോജ്ജ്വലം പരിലസിപ്പു റോസാസുമം;
വിടർന്നുപവനത്തിൽ നിന്നിടിന കേതകീപുഷ്പമോ
നതാംഗിമണിയേകതൻ കചഭരത്തിൽനിന്നൂർന്നതാം.

10

കഴിഞ്ഞതിലെഴുന്നൊരാക്കദനഭാവവും ഭാവിതൻ-
ഭയങ്ങളുമകററിടും മധുരഭാജനം മൽപ്രിയേ!
നിരസ്സുകയി നാളെയെയൊന്നൊരു വിചാരമെന്തിന്നു നാം
പുലർച്ചയിലടങ്ങിടാം നെടിയ ഭൂതകാലങ്ങളിൽ.

11

വൃഥാ കളയൊലാ നമുക്കിനിയുമുള്ള നാൾ ചത്തുമ-
ണ്ണടിഞ്ഞിടുവതിന്നകം ചെലവഴിക്കയാകുംപടി
മനുഷ്യനുടൽ മണ്ണുതാനടിയുമങ്ങു മണ്ണിൽ സ്വയം
വിനാ മധു, വിഗായകം, വിഗതഗാന,മന്തം വിനാ.

12

ഇഹംപരമിതൊക്കെയന്നറിവൊടൊത്തു വാദിച്ചൊരാ
മഹർഷികൾ മനീഷിമാരിവരുമിന്നു നിഷ്കാസിതർ
അഹോ! കപടസിദ്ധർപോൽ; അവരുരച്ച തത്വങ്ങളോ
വിഹാസ്യതയിലാണ്ടുപോയ് മുഖമടഞ്ഞിതേ മണ്ണിനാൽ.

13

അകുഞ്ചികമടച്ചതാമൊരു കവാടമെൻമുൻപിലു-
ണ്ടഹോ യവനികാപടം മിഴി മറച്ചുതാൻ മുന്നിലായ്;
ഇടയ്ക്കു ചെവിപൂകി ഭാഷണമി,'തെന്നെയും', 'നിന്നെയും'
കുറിച്ചതുമനന്തരം ക്ഷണനിലീനമായേതിലോ.

14

തിരിഞ്ഞതിവനപ്പൊഴിപ്പഴയ ചട്ടിതൻ ചുണ്ടിലേ-
യ്ക്കുറിഞ്ഞിടുവതിന്നുതാൻ നിഖിലജീവിതാത്ഥങ്ങളെ
പറഞ്ഞിതധരങ്ങൾ തൊട്ടിടവെയെന്നൊടച്ചൊജനാം:
"കുടിക്കുക! മരിക്കുകിൽ തിരികെ നീ വരില്ലെന്നുമേ."

15

നിറയ്ക്കൂ മധു, ലാഭമെന്തുരുവിടുന്നതിൽ "കാലമോ
ഗമിപ്പതറിയാതെ കാലടിയിലൂടെ"യെന്നൊക്കെയും?
അജ്ഞാതമൊരു നാളെയും ചിരമൃതം തലേനാളുമോ-
ത്തകം കരിവതെന്തിനായ് മധുരമാകിലിന്നേദ്ദിനം?

16

വൃഥാ കളവതെത്ര നാളതുമിതും വിചാരിച്ചുമുൽ-
ഗതിക്കു വിഷമിച്ചുമുൽക്കടമിടയ്ക്കു തർക്കിച്ചുമേ?
പരം ഫലദമായ മുന്തിരിയൊടൊത്തു മേളിക്കതാൻ
വരം; ഫലമതോർത്തു സങ്കടമെഴുന്നതേക്കാളഹോ.

17

ബുധാഗ്രിമർ മുതിർത്തിടട്ടഖിലവാദകോലാഹലം;
ജഗദ്വിഷയവാദകേളികളെനിക്കു വേണ്ടിന്നിമേൽ;
നമുക്കു വിഹരിച്ചിടാം സുമുഖി! വല്ലിടത്തെങ്കിലും
കൊടുക്കുവതിനൊത്തമാതിരി ലഭിച്ചിടും ലീലയിൽ.

18

സരിത്തടമലംകൃതം കുസുമസഞ്ചയത്താലയേ!
വരൂ മണി പിഴിഞ്ഞൊരീ മദിരയാസ്വദിക്കു രസാൽ;
ഒടുക്കമതിലും കറുത്തതു യമൻ നിനക്കേകുവാ-
ന്നടുക്കിലുടനായതും മടി വെടിഞ്ഞു സേവിക്ക നീ.

19

അഹന്നിശകളാൽ കളങ്ങളെ വരച്ചു ധാതാവുതാൻ
പൊരുന്നു ചതുരംഗകം കലിതകൌതുകം നിത്യവും;
കരുക്കൾ നരർ; മാററിടുന്നരശു ചൊല്ലിടും വെട്ടിമാ-
ററിടും കളി കഴിഞ്ഞിടുംപൊഴുതു പെട്ടിയിൽ തള്ളിടും.

20

അടിക്കുമവനോങ്ങിടുംപടിയിടുംവലം പന്തുപോ-
യിടുന്നതിനസാധ്യസാധ്യതകളോർമ്മയില്ലൊന്നുമേ;
കളിത്തറയിൽ നിന്നെയിപ്പടി വലിച്ചെറിഞ്ഞുള്ളൊരാ-
ളൊരാളവനറിഞ്ഞിടും, ദ്ധമറിഞ്ഞിടും സർവ്വവും.

21

കഴിപ്പു നരരേതുതന്നടിയിലുഗ്രമിജ്ജീവിതം
കമഴ്ത്തിയൊരു പാത്രമാം വിപുലമാം നഭോമണ്ഡലം
ഉയർത്തിയ കരങ്ങളോടതിനോടോ സഹായാർത്ഥനം?
സ്വയം കഴിവു വിട്ടതും വലമിടുന്നു നമ്മെപ്പടി.

22

സമുജ്ജ്വലതുരംഗമം കയറിയന്ത്യഭാഗത്തുനി-
ന്നിറങ്ങി, ഗഗനത്തിലെ ഗ്രഹഗണങ്ങൾ താഴെയ്ക്കഹോ
എറിഞ്ഞു, ജവമായ്ച്ചരിക്കകിലുമിന്നു വീഴുന്നു ഞാൻ
വിധിച്ച വയലിൽ സ്വയം ചെറുതു മണ്ണുമാത്മാവുമായ്.

23

പ്രത്യുദ്ധമിഹ മന്തിരിച്ചെടി വളഞ്ഞിതെൻമേനിയിൽ;
ലയിച്ചിതകവും; സുഖാൽ പരിഹസിച്ചിടട്ടേ ധൃതി;
പുറത്തവിടെ നിന്നയാളുഴറുമീക്കവാടത്തിനെ-
ത്തുറക്കമൊരു ചാവിയെന്നെളിയ ലോഹമുണ്ടാക്കിടാം.

24

വിധേ, കപടകൂപവും കഴികളും നിറച്ചങ്ങു നീ
നമുക്ക വഴി സഞ്ചരിപ്പതിനുതാൻ വിധിച്ചുള്ളതിൽ
സ്വകമ്മവശഗൻ നടന്നിടയിലൊട്ടു ഞാൻ വീഴ്കിൽ
പഴിക്കരുതു ധമ്മനീതികളുരച്ചു നീ പിന്നെയും.

25

രചിച്ചിതു ഭവാൻ വിധേ! മലിനമൃത്തിനാൽ മത്ത്യനേ;
രചിച്ചു ഗുണമൊത്തു ദോഷവുമഹോ ഭവാൻ നിശ്ചയം;
നരന്റെ വദനം കളങ്കിതമതാക്കിടും പാപസ-
ഞ്ചയത്തിനു കൊടുക്ക മാപ്പുനുവദിക്കയും ചെയ്യേടോ.

## ഉമാവടുസംഭാഷണം *

ഏവം തുടങ്ങിയ കൊടുംവ്രതശക്തിയാൽ തൻ-
ചെന്താർമൃണാളമൃദുവാം തനു വാട്ടിയുള്ളോൾ
താഴ്ത്തീ കടുത്തൊരുടലാൽ തപമാചരിച്ചു
നേടും തപസ്വിജനസിദ്ധികളൊക്കെയന്നാൾ.

ആദ്യാശ്രമം തനുവെടുത്തതുപോലെ, ദിവ്യ-
തേജസ്സു ചിന്നിവിതറുന്നൊരു രൂപമോടും
ദണ്ഡന്തി, മാൻതുകിലൊടും ജടകോലുമേക-
ന്നക്കാലമെത്തിയവിടത്തിൽ വചോവിദഗ്ധൻ.

സൽക്കാരദക്ഷയവനെബ്ബഹുമാനപൂർവ്വം
വേണ്ടും സപര്യകൾ കഴിച്ചെതിരേറ്റു ഗൌരി:
സാമ്യത്തിലും മനമുറച്ചവരസ്സ്വരൂപ-
വൈശിഷ്ട്യമൂലമിയലും ബഹുമാനഭേദം.

---

* കുമാരസംഭവം തർജ്ജമ—5-ാംസർഗ്ഗത്തിൽനിന്നു്.

ന്യായത്തിനൊത്ത പരിചർയ്യകളേററൊരല്പം
നേരം പരിശ്രമമൊഴിപ്പതിനെന്നപോലെ
വാണിട്ടു, പാർവ്വതിയെ നേരിനു നോക്കി,യേവ-
മോതിത്തുടങ്ങി വചനം മുറതെററിടാതെ:

“കിട്ടുന്നിതോ ചമതയും കുശവും ക്രിയയ്ക്കു?
സ്നാനത്തിനൊത്ത ജലമിങ്ങു ലഭിപ്പതില്ലേ?
ശക്തിക്കൊത്തപടിയല്ലി തപം ചരിപ്പൂ?
ധർമ്മത്തിനാദ്യകരണം ഖലു ദേഹമത്രേ.

നീതാൻ ദിനംപ്രതി നനച്ചുവരുന്ന വല്ലി-
ക്കൂട്ടങ്ങളിൽ തുടരെയിങ്ങുളവാവതില്ലേ,
നാളേറെയായ് നിറമിടാതെയിളംചുവപ്പാം
നിൻചുണ്ടിനോടു കിടനില്പൊരു പല്ലവങ്ങൾ?

ആ മാൻകിടാങ്ങളിളകും മിഴികൊണ്ടു നിന്റെ
നേത്രത്തിനോടു സദൃശത്വമിയററിടുന്നോർ
നിൻകയ്യിൽനിന്നവകൾ ദർഭ ഹരിച്ചിടുന്ന-
പോതും നിനക്കവയിലിഷ്ടമുദിപ്പതില്ലേ?

പാപത്തിനുള്ള വഴിയല്ല സുരൂപമെന്ന
ചൊല്ലോർക്കിൽ വാസ്തവമതെന്നു തെളിഞ്ഞിതിപ്പോൾ:
ഹേ സുന്ദരാംഗി, തവ ശീലമൃഷീശ്വരക്കും
മാർഗ്ഗോപദേശകരമായ് ഗിരിജേ, ഭവിച്ചു.

സപ്തർഷിമാർ ബലികഴിച്ച സുമോച്ചയത്താൽ
ശോഭിക്കുമംബരനദീസലിലങ്ങളാലും,
നിൻനിഷ്കളങ്കചരിതംവഴിയെന്നപോലെ,
സംശുദ്ധി സാന്വയനഗേശ്വരനാർന്നതില്ല.

ഓർത്താൽ ത്രിവർഗ്ഗമതിൽവെച്ചിഹ ധർമ്മമാണു
മെച്ചപ്പെട്ടന്നതിതി ഭാമിനി, ബോദ്ധ്യമായി;
നീ, കാമമർത്ഥമിവകൾക്കിടയുള്ളിലേകാ-
ന്തേകാഗ്രമായ് സ്വയമെടുത്തിതു ധർമ്മമേകം.



നിന്നാൽ സ്വയം സുമുഖി, സൽകൃതനാകുമെന്നെ-
ക്കൂട്ടൊല്ലെടോ, വെറുമൊരാൾ വഴിപോക്കനെന്നായ്:
സത്തുക്കൾതമ്മിലറിയുന്നതുതന്നെ സഖ്യ-
മെന്നല്ലയോ സുജനമമ്പിനൊടോതിടുന്നു?

ധന്യേ, ക്ഷമാവതി, പുകഴ്ന്ന തപോധനേ, ഞാൻ
ചോദിപ്പിതൊന്നു വലുതാം ദ്വിജചാപലത്താൽ;
അക്കാര്യമിന്നു പെരുതായ രഹസ്യമല്ലെ-
ന്നാകിൽ കനിഞ്ഞിവനൊരുത്തരമേകിടേണം.

ആദ്യപ്രജാപതികുലത്തിൽ നിനക്കു ജന്മം,
ലോകത്തിലുള്ളഴകു സർവ്വവുമാർന്ന രൂപം,
താനേ വളർന്ന വിഭവങ്ങൾ, നവം വയസ്സു—
കിട്ടാവതെന്തിവകവിഞ്ഞു തപസ്സിനാലെ?

ഉണ്ടായിടാം പെരുത്തു ദുസ്സഹമാമനിഷ്ടം-
മൂലം മനസ്വിനികളിൽ പ്രതിപത്തിയേവം;
കാണുന്നതില്ല പലമട്ടു നിനച്ചിലും ഞാൻ
ദുഃഖങ്ങളാവഴി കൃശോദരി, വന്നിടാൻ തേ.

ഈ നിന്റെ രൂപമഴലിന്നവകാശിയല്ല,
താതാലയത്തിലവമാനനമെങ്ങു ഭദ്രേ?
ഉണ്ടാകയില്ല പരശല്യമൊരിക്കലും തേ:
കൈ നീട്ടുമാരു ഫണിതൻ മണിയെ ഗ്രഹിക്കാൻ?

പ്രായത്തിനൊത്തൊരു വിഭൂഷകൾ വിട്ടിതെന്തേ
ചാർത്തുന്നു വൃദ്ധജനശോഭനവല്ക്കലം നീ?
സന്ധ്യയ്ക്കു, രാവുഡുഗണത്തെ വെടിഞ്ഞുഷസ്സിൻ
ചന്തം വഹിപ്പതു, നിനയ്ക്കുക, ചേർച്ചയാമോ?

നാകത്തിലാണു കൊതിയെങ്കിൽ വൃഥാശ്രമം തേ;
നിന്നച്ഛനുള്ള ഭവനം സുരനാടുതന്നെ;
നൽക്കാന്തനെങ്കിലതിനും തപമിന്നു വേണ്ട:
തേടുന്നു രത്നം, മറ്റു തേടുകയല്ല ചെയ്വൂ.

ചൂടാന്ന വീർപ്പുവഴിയിന്നു മനസ്സിലായീ
കാന്തങ്കലാണു കൊതി;-യങ്ങൊരു സംശയം മേ:
നിന്നാൽ വരിപ്പതിനു തക്കവനില്ല കാണ്മാ-
നുണ്ടോ വരിക്കിലുമൊരാൾ ലഭിയാത്തതായി?

നീയാഗ്രഹിപ്പൊരു യുവാവതിധീരചിത്തൻ-
തന്നേ, സഹിപ്പതവനെങ്ങനെ നിൻകപോലേ
കല്ലോലജാലത്തിനെ വെടിഞ്ഞിഹ നീണ്ടു തൂങ്ങും
നെല്ലിൻകതിർപ്പടിയെഴും ജടയിത്ര നാളായ്?

കാന്താംഗി, നിൻെറയണിമെയ് വെയിലിൽക്കരിഞ്ഞു
തീവ്രവ്രതങ്ങൾവഴിയിന്നു തുലോം ചടച്ചു,
പാരം പകൽസമയവെണ്മതിലേഖപോലെ
കാണ്കിൽ, ദയാലുവൊരുവൻ തപിയാതെയാമോ?

സൌഭാഗ്യമത്തനയി നിൻപ്രിയനെന്നറയ്ക്കാം,-
മല്ലെങ്കിലായവനഹോ ചിരകാലമായി
എന്തേ സ്വവക്ത്രമഴകാർന്നൊരരാളപക്ഷ്മ-
മാം നിൻമിഴിക്കു വിഷയീകൃതമാക്കിയില്ല?

നീ കൊൾവു, ഗൌരി, കഠിനശ്രമമെത്ര നാളായ്?
ഉണ്ടിന്നെനിക്കുമിഹ പൂർവ്വതപഃഫലങ്ങൾ;
നല്ലാമതിൽ പകുതി, നിന്നുടെ വാഞ്ഛിതത്തിൻ
സിദ്ധിക്കു, നിൻെറ വരനാരറിവാൻ കൊതിപ്പൂ."

ഏവം കടന്നു വടുവോതിയനേരമേതു-
മാളായതില്ലുമ മനോഗതമോതുവാനായ്;
നോക്കീടിനാൾ തദനു മയ്യെഴുതാത്ത കണ്ണാൽ
തന്നന്തികത്തിൽ മരുവുന്നൊരു തോഴിയാളെ.

ആ ബ്രഹ്മചാരിയൊടു തോഴിയിദം പറഞ്ഞു:
"കേട്ടാലുമമ്പിലവിടേക്കറിയേണമെങ്കിൽ
ചെന്താരുകൊണ്ടു കുടചൂടിനമട്ടിലെന്തി-
ന്നെന്തോഴിയിത്തരം തപസ്സിനു ചേർത്തതെന്നായ്.

ഈ മങ്ക മേനകലരും വലവൈരിതൊട്ടു
ദിക്പാലർ നാൽവരെയുമിന്നു ഗണിച്ചിടാതെ
വാഞ്ഛിപ്പു തന്റെ പതിയായ്, തനുകാന്തികൊണ്ടു
കൈവന്നിടാത്ത കുസുമായുധവൈരിതന്നെ.

ഹുങ്കാരമാത്രമതിനാൽ തിരിയുന്ന പുഷ്പ-
ബാണന്റെയമ്പു ഗിരിശങ്കലണഞ്ഞിടാതെ,
മാരൻ ദഹിച്ചുടൽ നശിക്കിലുമന്നണഞ്ഞു-
കേറിത്തറച്ചിതിവൾതന്നുടെ ചിത്തതാരിൽ.

അന്നാൾമുതല്ക്കു മദനാർത്തി വളർത്ത ചൂടാൽ
നൽച്ചന്ദനക്കുളി പുരണ്ടൊരു കുന്തലോടും,
അച്ഛന്റെ വീട്ടിലുരുകാത്തൊരു മഞ്ഞുകല്ലി-
ന്മേലും വരാംഗിയിവൾ നിർവൃതിയാണ്ടതില്ല.

ശൈലേന്ദ്രകന്യയിവൾ ശർവ്വചരിത്രമെല്ലാം
വർണ്ണിച്ചു കണ്ഠമിടറിബ്ബൃത പാടിടുമ്പോൾ
നൂനം പലപ്പൊഴുമഹോ കരയിച്ചിതല്ലോ
പാട്ടിൽ തുണയ്ക്കുമൊരു കിന്നരകന്യമാരെ.

കണ്ണൊന്നു രാത്രികഴിയുമ്പൊളടച്ചുവെന്നാൽ
‘എങ്ങോട്ടു പോയി, ഹര, സത്വര’മെന്നു ചൊല്ലി,
കണ്ഠം ഗ്രഹിക്കുവതിന്നാഞ്ഞിയ കൈകളോടെ
പെട്ടെന്നു ഞെട്ടി വരഗാത്രിയുണർന്നു നിത്യം.

‘അങ്ങുന്നു സർവ്വഗതനെന്നറിയുന്ന ലോകം
ചൊല്ലുന്നിതെൻപ്രണയമെന്തറിയാത്തു പിന്നെ?’
ഈവണ്ണമക്കമനിതന്നെ വരച്ച ശർവ്വ-
ചിത്രത്തൊടീർഷ്യകളുരച്ചിതഹോ രഹസ്സിൽ.

സർവ്വേശനാമവനെയങ്ങു ലഭിച്ചുകൊൾവാൻ
കാണാഞ്ഞു വേറെയൊരു മാർഗ്ഗവുമിക്കൃശാംഗി
താതാനുവാദമൊടു ഞങ്ങളുമൊത്തു പോന്നി-
തീയാശ്രമത്തിലുചിതം തപമാചരിപ്പാൻ.

താൻതന്നെ നട്ടിഹ വളർത്തി മഹാതപസ്സിൻ
സാക്ഷ്യം വഹിപ്പൊരു തരുക്കൾ ഫലങ്ങളാർന്നു;
അച്ചന്ദ്രശേഖരനെയാശ്രയമാന്ന തോഴി-
തന്നാഗ്രഹത്തിനുടെ നാമ്പു മുളച്ചുമില്ല.

തോഴീജനങ്ങൾ നനയും മിഴിയാലെ നോക്കു-
വോരിപ്പെരും വ്രതകൃശാംഗിയെയേതു നാളോ
ആ ദുർല്ലഭൻ പ്രിയ, നുണങ്ങിയ ചാലു, മാരി
പെയ്യിന്ദ്രനെന്നപടി, പാരമനുഗ്രഹിക്കും?’’

ഈവൎണ്ണ്യ,മുള്ളതു ശരിക്കു മറച്ചിടാതെ-
യായിംഗിതജ്ഞ സുമുഖൻ വടുവോടുരച്ചു,
സന്തോഷമുള്ളിലുളവായതു കാട്ടിടാതെ
ചോദിച്ചിതിങ്ങു, "ശരിയോ കളിയാക്കയോ മാം?"

അന്നേരമക്ഷജപമാല കരാഗ്രഭാഗേ
ചുററിച്ചതായ തൊഴുകയ്യൊടു താഴ്മയോടെ
ഒട്ടേറെനാൾ മൊഴിയടക്കി വസിച്ചിരുന്ന
ശൈലേന്ദ്രകന്യക പറഞ്ഞു ചുരുക്കമായി:

"വേദജ്ഞവൎയ്യനവിടുന്നിഹ കേട്ടപോലെ-
യാശിപ്പതിന്നു പരമോന്നതമാം പദം ഞാൻ;
ആ മോഹസിദ്ധിയെ നിനച്ചു തപസ്സിതെല്ലാ;-
മെങ്ങും മനോരഥഗതിക്കു തടസ്സമുണ്ടോ?"

ഇത്ഥം പറഞ്ഞു വടു: "ഞാനറിയും ഭവന്റെ
വൃത്തം, നിനക്കവനിഃലാ പ്രിയമെന്നിരിപ്പു;
ഓൎത്തിട്ടവന്നുടയമംഗളകൎമ്മമെല്ലാം
പേൎത്തും തുണപ്പതിനു കൌതുകമില്ലെടോ മേ.

ദുൎവ്വാശിയേറുമൊരു മാനിനി, നിൻവിവാഹ-
ക്കാപ്പാൎന്നതായ കരമെങ്ങനെതാൻ സഹിക്കും,
ഉഗ്രം ഭുജംഗവള ചേൎന്നൊരു കൈകൾകൊണ്ടു
മുക്കണ്ണർ ചെയ്തിടുമൊരാ പ്രഥമാവലംബം?

നിൻമന്ത്രകോടി കളഹംസസുചിത്രശോഭം,
ശർവ്വൻെറ ചോരപൊഴിയുന്ന ഗജേന്ദ്രചർമ്മം—
ഈ രണ്ടുമദ്രിതനയേ, നിരൂപിച്ചുകാങ്ക
നീതന്നെ,യെപ്പൊഴുതുമെങ്ങനെ ചേർച്ചയാവും?

പൂപ്പന്തലിൽ കൊഴിയുമക്കുസുമങ്ങളിൽ പാ-
ടേല്പിച്ച നിൻ ചരണമേലുമലക്തകത്താൽ
കേശംനിറഞ്ഞ ചുടുകാടിനു പാടു ചേർപ്പാ-
നാർ സമ്മതിക്കുമൊരുവൻ രിപുവാകിലും തേ?

എന്താണിതിൽപ്പരമയുക്തമുരസ്സു, നീല-
കണ്ഠൻെറ മാറിലണിയുന്ന ചിതാരജസ്സാൽ
ചേണാർന്നകിൽക്കളഭമിട്ട ഭവൽസ്തനങ്ങൾ
സമ്മിശ്രമായ് മലിനമാകുവതിൽക്കവിഞ്ഞു?

വേറേ നിനക്കു പരിഹാസ്യത, ഹന്ത, വന്നു-
ചേരുന്നതാണു: തവ വേളി കഴിഞ്ഞശേഷം,
ആനപ്പുറത്തു കയറേണ്ടവൾ മൂത്ത കാള-
മേലേറി വാഴ്‌വതു കണ്ടു ജനം ചിരിക്കും.

മുക്കണ്ണനോടണയുവാൻ കൊതിമൂലമിന്നു
രണ്ടെണ്ണമാണു പരിശോച്യത ചേർന്നുപോയി:
നല്ക്കാന്തി ചേർന്ന മതിതൻെറ കലാവിശേഷം,
ലോകർക്കഹോ നയനകൌമുദിയായ നീയും.

കണ്ടാൽ വിരൂപനയനൻ, കുലമാരറിഞ്ഞു?
നിത്യം ദിഗംബരതകൊണ്ടു ധനം ഗണിക്കാം—
നീ ചൊല്ലു,കേണനയനേ, വരനിന്നു വേണ്ട-
തൊന്നെങ്കിലും ഹരനിലിന്നിഹ കാണ്മതുണ്ടോ?

ചേരാത്തൊരിക്കൊതിയിൽനിന്നു മനസ്സു മാറ്റൂ,-
കെങ്ങാണു നീ സുലഭലക്ഷണ,യെങ്ങവൻതാൻ?
ചെയ്യാ വരിഷ്ഠർ ചുടലക്കഴുവിന്നു പുണ്യം
വേദോക്തമായ പരിപാവനയൂപകർമ്മം.”

ആ ബ്രഹ്മചാരി വിപരീതമിദം വദിക്കെ-
ക്കോപത്തിനാൽ വിറപെടുന്നധരത്തിനോടും,
ഭ്രൂവല്ലിയങ്ങനെ വളച്ചു, ചുകന്നൊരറ്റം
ചേരുന്ന കണ്ണുകളും ജവേന തിരിച്ചു തന്വി.

ഓതീടിനാൾ: “ശിവനെ നീയറിവീല, തത്വ-
മായിന്നതാണിതുവിധം പറയുന്നതെല്ലാം:
ഭർത്സിപ്പു പാമരജനം പരമിന്നലോക-
സാധാരണം, പൊരുളും മറഞ്ഞ മഹച്ചരിത്രം.

ആപത്തു മാറുവതിനോ വലുതായ സമ്പ-
ത്തോർത്തോ ദുരാശയർ ഭജിപ്പിതു മംഗളങ്ങൾ;
ലോകത്തിനാശ്രയമതായ് തനതാശയറ്റ
ദേവേശ്വരന്നു ഫലമെന്തവയാൽ വരേണ്ടു?

കൊററൊററാരേഴ്, ധനാകാരണമായവൻതാൻ
ലോകേശ്വരൻ, ചുടലതാനവനുള്ള ഗേഹം,
ഘോരോഗ്രമൂർത്തി,യവനെശ്ശിവനെന്നു ചൊൽവൂ—
ആരീപ്പിനാകിയുടെ തത്വമറിഞ്ഞിരിപ്പൂ?

ചാർത്തട്ടെ പണ്ട,മഥവാ ഭുജഗങ്ങൾ, ദേഹം
മൂടട്ടെ പട്ടുകൾ, ഗജാജിനമോ യഥേഷ്ടം
ചൂടട്ടെയിന്ദുകലയോ തലയോടുതാനോ
തീർച്ചയ്ക്കറിഞ്ഞിടുവതാരു ഹരൻെറ രൂപം?



തദ്ദേഹസംഗമതിനാൽ ചുടുകാട്ടുവെണ്ണീർ-
പോലും വിശുദ്ധികരമാ,മതു തീർച്ചതന്നെ;
തന്നൃത്തനക്രിയയിൽ വീഴുമതിന്നു വാനോർ
താഴുന്നതാം തലകൾകൊണ്ടിഹ തൂത്തെടുപ്പൂ.

സമ്പത്തെഴാതെ വൃഷഭപ്പുറമേറിയെങ്ങും
പോകുന്നവൻെറ ചരണാംഗുലിപംക്തിയെന്നും
മത്തേഭമേറിയ വലാരി നമിച്ചു കല്പ-
പ്പൂരേണുകൊണ്ടു പരമുണ്ടരുണീകരിപ്പൂ.

ചിത്തം പിഴച്ചു പലതും ശിവനെദ്ദുഷിച്ചു
നീയോതിയുള്ളവയിലൊന്നു യഥാർത്ഥമത്രേ:
ആരെഗ്ഗണിപ്പിതജനും ബുധർഹേതുവായി-
ട്ടാ ശംഭുവിൻ ജനനമാക്കറിയാവതാകും?

ഏറെപ്പറഞ്ഞിടുവതെന്തിനു, താങ്കൾ കേട്ട-
പോലൊക്കെയാണു ശിവനെങ്കിലതായിടട്ടേ;
എൻചിത്തമിന്നവനിൽമാത്രമണഞ്ഞുനില്പൂ:
താന്തോന്നിമാർ ജനവചസ്സു ഗണിപ്പതാണോ?

എന്തോഴി, നീ തടയുകി,ന്നിവനുണ്ടു വീണ്ടു-
മെന്തോ കഥിപ്പതിനു ചുണ്ടിതനക്കിടുന്നു;
നല്ലോരെയിന്നപവദിപ്പവർമാത്രമല്ല,
കേൾപ്പോരുമേല്ക്കുമതിൽനിന്നൊരു പാപഭാഗം.

അല്ലെങ്കിൽ ഞാനിവിടെനിന്നു ഗമിപ്പൂ”നെന്നു
ചൊന്നിട്ടു വല്ക്കലമയഞ്ഞിടുമാറെഴീററു;
മന്ദസ്മിതത്തൊടു നിജാകൃതി വീണ്ടെടുത്തു
മന്ദം തടുത്തിതവളെ വൃഷരാജകേതു.

അരികിലവനെയേവം കണ്ടു പൂമെയ് വിയർത്തും
വിറയൊടു,മൊരുപാദം വെയ്ക്കുവാൻ പൊക്കിനില്ക്കെ,
വഴിയിൽ മല തടഞ്ഞിട്ടാകുലപ്പെട്ടൊരാറിൻ-
പടിയി,ലഗജ പോയില്ല,ഞ്ഞഹോ, നിന്നുമില്ല!

“ഇതുമുതലനഘേ, നീ വൻതപസ്സാലെ വാങ്ങി-
ച്ചൊരു ഭൃതകനയേ ഞാ”നെന്നു ശർവ്വൻ കഥിക്കെ
അവളുടെ നിയമത്താലുള്ളതാം ക്ലേശമാറു:
ശ്രമമഥ ഫലമേല്ക്കെ,പ്പേർക്കുമേ നൂതനത്വം.

## ഒരു കൂടിക്കാഴ്ച *

മര്യാദപോൽ സൽകൃതിചെയ്തനന്തരം
വിശുദ്ധകർമ്മാക്കളെ,യാ മുനീന്ദ്രരെ
മാർഗ്ഗം സ്വയം കാട്ടിയണച്ചിതാദരാ-
ലന്നാളിലന്തഃപുരമദ്രിനായകൻ.

ഇരുത്തി വേത്രാസനപങ്ക്തിയിൽ ജവാൽ
മുനീന്ദ്രരെ,ത്താനുമിരുന്നനന്തരം
ധാതാക്കളാമായവരെപ്പണിഞ്ഞു കൈ-
ക്കൂപ്പിപ്പറഞ്ഞാൻ വചനം ഗിരീശ്വരൻ:

“കാർമേഘമെന്യേ മഴയെന്നപോലെയും,
പൂക്കാതെയുണ്ടായ ഫലങ്ങൾപോലെയും,
തോന്നുന്നിതിപ്പോൾ ഭവദീയദർശനം
പ്രതീക്ഷചെയ്യാതെ ലഭിക്കകാരണം.

---

* കുമാരസംഭവം തർജ്ജമ—6-ാം സർഗ്ഗത്തിൽനിന്ന്.

ഇരുമ്പു പൊന്നായതുപോലെ, പാമര-
ന്നുൾത്താരിൽ വിജ്ഞാനമുദിച്ചപോലെയും
പാർ വിട്ടു നാകത്തിലണഞ്ഞപോലെയും
തോന്നുന്നു മേ നിങ്ങളനുഗ്രഹിക്കയാൽ.

ലോകത്തിലെല്ലാവരുമിന്നുതൊട്ടഹോ
പുണ്യത്തിനായെന്നെയണഞ്ഞിടേണ്ടതായ്:
എങ്ങോ മഹാത്മാക്കളിരുന്നതാ സ്ഥലം
സുതീർത്ഥമെന്നാണുലകം വദിപ്പതും.



ദ്വിജേന്ദ്രരേ, ഞാനിതു രണ്ടുകാരണം-
കൊണ്ടാണു പൂതത്വമെനിക്കു കാണ്മതും:
ഗംഗാപ്രവാഹം തലയിങ്കലേല്ക്കയാ-
ലീ നിങ്ങൾതൻ കാൽ കഴുകുന്ന നീരിനാൽ.

പ്രേഷ്യത്വഭാവാൽ മമ ജംഗമം വപു-
സ്സീ സ്ഥാവരം മൂർത്തിപദാങ്കമേല്ക്കയാൽ
എൻരണ്ടുരൂപങ്ങളിൽ വേർതിരിച്ചഹോ
ഭവൽപ്രസാദങ്ങൾ പകുത്തപോലെയായ്.

ഇന്നീവിധം നിങ്ങളനുഗ്രഹിക്കയാ-
ലുദിച്ചുപൊങ്ങും പരിതോഷമൂർച്ഛയെ
വഹിക്കുവാനെന്റെ ദിഗന്തമൊക്കെയും
നിറഞ്ഞ ദേഹത്തിനുമിന്നസാധ്യമായ്.

ഗൃഹസ്ഥകത്തുള്ളോരിരട്ടമാശ്രമ-
ല്ലെന്നുള്ളിലുള്ളൊരു രജസ്സിനപ്പുറം
കിടക്കമാക്കൂരിരുളും നശിച്ചുപോയ്
ജ്യോതിസ്സെഴും നിങ്ങടെ ദശനത്തിനാൽ.

നിങ്ങൾക്കു സാധിപ്പതിനൊന്നുമില്ല;-യി-
ന്നുണ്ടെങ്കിലോ, നിങ്ങളിലെന്തണഞ്ഞിടാ?
ഇന്നീയെഴുന്നള്ളലെനിക്കു മെച്ചമാം
പുണ്യത്തിനായ് കേവലമെന്നു കാണ്മു ഞാൻ.

എന്നാകിലും നിങ്ങളനുഗ്രഹത്തിനായ്
കനിഞ്ഞു കല്പിക്കണമിന്നു വല്ലതും:
ഭൃത്യന്നു, തൻസ്വാമി കൊടുത്തിടുന്നതാം
നിയോഗമൊന്നേ നിയതം പ്രസാദമാം.

ഈ ഞാൻ; ഇതാ, മൽസഹധമ്മചാരിണി;
കുലത്തിനൂന്നായി ലസിപ്പൊരീ മകൾ—
കാര്യം ഭവാന്മാക്കിതിലേതൊരാളിനാൽ
കല്പിക്ക; മററുള്ളതിലാസ്ഥ ചേർന്നിടാ."

ഗിരീന്ദ്രനേവം പറയുന്നതാഗ്ഗുഹാ-
മുഖത്തു തട്ടിപ്പെരുതായ് മുഴങ്ങവേ
ആ വാക്കുതന്നേ പ്രതിശബ്ദരൂപമായ്
രണ്ടാമതും ചൊല്ലിയപോലെയായിതേ.

അനന്തരം വേണ്ടതുപോൽ പറഞ്ഞിടാൻ
പടുത്വമേറും മുനിയംഗിരസ്സിനെ
പ്രചോദനംചെയ്തു മുനീന്ദ്ര,നുത്തരം
മുറയ്ക്കു ചൊന്നാനവനദ്രിയോടിദം:

"ഇതല്ലിതേക്കാൾ കവിയുന്നതും നിന-
ക്കഗേന്ദ്ര, യോജിച്ചതുതന്നെ നിർണ്ണയം;
മനസ്സിനും നിൻമുടികൾക്കുമൊന്നുപോ-
ലുയർച്ചയെന്നുള്ളതു സർവ്വസമ്മതം.

നീ വിഷ്ണുവിൻ സ്ഥാവരരൂപമെന്നതായ്
ചൊല്ലുന്നതോ വാസ്തവമാണു തീർച്ചയായ്:
നിൻകുക്ഷിയിൽച്ചേർന്നു ചരാചരങ്ങളാം
ഭൂതങ്ങളൊക്കെ സ്ഥിതിചെയ്തതില്ലയോ?

അനന്തനിന്നെങ്ങനെ ഭൂമി താങ്ങിടും
മൃണാളതുല്യം മൃദുവാം ഫണങ്ങളാൽ,
പാതാളമൂലംവരെയെത്തി വേണ്ടപോൽ
ഭവാൻ തുണയ്ക്കാതെയിരിക്കുമെങ്കിലോ?

അച്ഛിന്നമായ് നിർമ്മലമായ് തെളിഞ്ഞതായ്
കടൽത്തരംഗങ്ങൾ തടുത്തിടാത്തതായ്
നിന്നാർകളും കീർത്തികളും ജഗത്തിനെ-
പ്പുണ്യത്തിനാൽ പാവനമാക്കിടുന്നിതേ.

എത്രുഷ്ക്കുമേൽ ശ്ലാഘ്യത ഗംഗ നേടിയി-
ന്നൊന്നാമതായ് വിഷ്ണുപദാപ്തികാരണം,
അത്രുഷ്ക്കു രണ്ടാമതു, നിന്നുയന്നതാം
ശിരസ്സിൽ വീഴുന്നതുകൊണ്ടുമാന്നിതേ.

കീഴ്, മേൽ, വിലങ്ങെ,പ്പെരുകും മഹത്വമി-
ന്നംഭോജനാഭന്നു ലഭിച്ചതോക്കുകിൽ
ത്രിവിക്രമത്വം വഴിമാത്ര,മായതോ
സ്വാഭാവികംതന്നെ ഭവാന്നു കേവലം.

യജ്ഞാംശമുണ്ണുന്നവർതന്നിടസ്സു കാ.
ലെടുത്തുവെച്ചുള്ളൊരു താങ്കൾ നിർണ്ണയം
സുമേരുവിൻ പൊക്കമിയന്ന പൊൻമയ-
ശൃംഗങ്ങളെ വ്യത്ഥത ചേപ്പതില്ലയോ?

നിൻ സ്ഥാവരം മേനിയിലാക്കിവെച്ച നീ
കാഠിന്യഭാവം മുഴുവൻ മഹാമതേ;
ഈ നിൻവപുസ്സോ, സതതം വിശിഷ്ടരെ-
ക്കുളപ്പിടുവാൻ ഭക്തിയൊടും കനിഞ്ഞതാം.

കേട്ടാലുമെന്നാലിവർ വന്നതെന്തിനെ-
ന്നോത്താലതോ നിന്നുടെ കാര്യമാണെടോ;
ശ്രേയസ്സു ചൊല്ലിത്തരികെന്നകാരണം
ഞങ്ങൾക്കുമുണ്ടിന്നൊരു തെല്ലു പങ്കിതിൽ.

ഐശ്വൎയ്യമെട്ടിന്നണിമാല ചേൎന്നതായ്,
മററാൎക്കുമേ ബന്ധമിയന്നിടാത്തതായ്,
ആ മുഖ്യമാമീശ്വരശബ്ദമേതൊരാൾ
ബാലേന്ദുവോടൊത്തു ധരിച്ചിടുന്നതും;

അന്യോന്യസാമൎത്ഥ്യമെഴുന്ന ഭൂമിതൊ-
ട്ടുള്ളോരു തന്മൂൎത്തികളാൽ ചരാചരം,
ധുൎയ്യങ്ങളാൽ വീഥിയിൽ വാഹനത്തിനെ-
ക്കണക്കെയാരാണു നടത്തിടുന്നതും;

ക്ഷേത്രത്തിനുള്ളിൽ കുടികൊള്ളുമാരെയോ
തേടിത്തിരഞ്ഞീടുവതിന്നു യോഗിമാർ;
ആർതൻ പദത്തെപ്പറയും മനീഷിമാ-
രാവൃത്തിഭീതിക്കിടയററതായ്പ്പരം;

കൎമ്മത്തിനെല്ലാമൊരു സാക്ഷിയാകുവോ-
രാ നീലകണ്ഠൻ വരദൻ ജഗൽപ്രഭു
ഈ ഞങ്ങൾതൻ വാക്കുകൾകൊണ്ടു നിന്നൊടി-
ന്നൎത്ഥിച്ചിടുന്നു തവ പുത്രിയെ സ്വയം.

അൎത്ഥത്തെ വാക്കോടുകണക്കെയിന്നിവൻ-
തന്നോടിണക്കീടുക പുത്രിയോടു നീ;
യോഗ്യൻ പതിക്കേകിയ കന്യയെക്കുറി-
ച്ചുണ്ടാകയില്ലച്ഛനു തെല്ലു സങ്കടം.

കാണപ്പെടുന്നോരു ചരാചരങ്ങളാം
ഭൂതങ്ങളെല്ലാമിവരല്ലൂ നിരന്തരം
ജനിത്രിയെന്നായ് കരുതട്ടെ,യീശ്വരൻ
പിതാവുതാനീയുലകത്തിനൊക്കെയും.

അമർത്ത്യവർഗ്ഗങ്ങൾ പുരാന്തകൻെറ കാൽ
പണിഞ്ഞുകൂപ്പിത്തദനന്തരം ജവാൽ
കിരീടരത്നപ്രഭകൊണ്ടിവൾക്കെഴും
കാലിന്നു ചേർക്കട്ടെ നിറപ്പകിട്ടുകൾ.

കൊടുപ്പവൻ നീ, മണവാട്ടി പാർവ്വതി,
ചോദിപ്പതീ ഞങ്ങൾ, വരൻ മഹേശ്വരൻ—
മഹോന്നതിക്കീയൊരു വേഴ്ചയിൽക്കവി-
ഞ്ഞെന്താണു വേണ്ടുന്നതു നിൻകുലത്തിനും?

ആരും സ്തുതിപ്പോൻ, സ്തുതിയാത്തവൻ സ്വയം
വന്ദിച്ചിടാത്തോനഭിവന്ദ്യനാക്കുമ—
ആമട്ടെഴും ലോകപിതാവിനും പിതാ-
വാകട്ടെ നീ പുത്രിവഴിക്കു ചാർച്ചയാൽ.”

ദേവർഷിതാനിങ്ങനെ ചൊല്ലിടുന്നപോ-
തച്ഛൻെറ പാർശ്വത്തിലെഴുന്ന പാർവ്വതി
താഴത്തു നോക്കീട്ടവനമ്രവക്ത്രയായ്
ലീലാംബുജത്തിന്നിതളെണ്ണി മേവിനാൾ.

സമ്പൂർണ്ണകാമൻ ഗിരിയെന്നിരിക്കിലും
മേനാമുഖത്തേയ്ക്കവനൊന്നു നോക്കിനാൻ:
പെൺമക്കൾതൻ സംഗതിയിങ്കൽ മിക്കതും
കുടുംബിമാരോ ദയിതാപ്രമാണരാം.

കാന്തന്റെയുള്ളിൽപ്പെടുമാഗ്രഹങ്ങളെ
മാനിച്ചു കൈക്കൊണ്ടിതു മേനയും തദാ:
പതിപ്രിയത്തിന്നെതിരായൊരിക്കലും
ചെയ്യുന്നതല്ലിങ്ങു പതിവ്രതാജനം.



ഈ സംഗതിക്കുത്തരമൊത്തവണ്ണമാ-
മിതെന്നു ചിത്തത്തിൽ നിനച്ചു ഭൂധരൻ
മുനീന്ദ്രനോതിക്കഴിയെ ഗ്രഹിച്ചു നൽ-
സുമംഗളാലംകൃതയായ പുത്രിയെ

"കുഞ്ഞേ, വരൂ; നീ പരമേശ്വരന്നിതാ
സൽഭിക്ഷയായർപ്പിതയാണു വത്സലേ;
അർത്ഥിച്ചിടുന്നു മുനിമാർ; ഗൃഹസ്ഥനാ-
മെനിക്കു സാഫല്യവുമിന്നണഞ്ഞിതേ."

ഈവണ്ണമാപ്പുത്രിയൊടോതിയിട്ടു ഭൂ-
ധരൻ പറഞ്ഞാൻ മുനിമാരൊടാദരാൽ:
"ത്രിലോചനൻതൻ മണവാട്ടി നിങ്ങളേ
നമസ്കരിക്കുന്നിതു സർവ്വരേയുമേ."

ആശിച്ചവസ്തുദ്രിയുദാരമോതിടും
വാക്യത്തെ മാനിച്ചു മഹർഷിമാർ തദാ
ഫലം സമീപത്തിലടുത്തണഞ്ഞതാ-
യാശിസ്സു ചൊന്നാർ ജഗദംബികയ്ക്കവർ.

കാതിന്നണിഞ്ഞുള്ള സുവർണ്ണഭൂഷണം
തൂങ്ങീടുമാറൊന്നു നമിച്ചു താഴ്മയായ്
നാണിച്ചുനില്പോരുമയെക്കരേറ്റിനാ-
ളങ്കസ്ഥലത്തിൽ സ്വയമന്നരുന്ധതി.



സുതാപ്രിയത്താലതിദൂനചിത്തയായ്
കണ്ണീരൊലിക്കും മുഖമാണ്ടൊരമ്മയെ
മുമ്പാർക്കുമില്ലാത്ത വരന്റെ സൽഗുണം
വർണ്ണിച്ചുകൊണ്ടാശു വിശോകയാക്കിനാൾ.

വേളിക്കു നാൾ ശങ്കരബന്ധു തൽക്ഷണം
ചോദിക്കവേ വല്ക്കലധാരിമാരവർ
'മൂന്നാം ദിനം ചെന്നതുശേഷ'മെന്നുര-
ച്ചെഴീറ്റുകൊണ്ടാരവിടുന്നു സാമ്പ്രതം.

ശൈലേന്ദ്രനോടന്നഥ യാത്ര ചൊല്ലിയാ
മുനീന്ദ്രരെത്തി പരമേശസന്നിധൗ
ഏല്പിച്ച കാര്യങ്ങൾ നടത്തിയെന്നുര-
ച്ചനുജ്ഞവാങ്ങീട്ടവർ വാനിലേറിനാർ.

പശുപതിയുമപർണ്ണാസംഗമൌത്സുക്യമൂലം
വിഷമമൊടു കഴിച്ചു മൂന്നുനാൾ വല്ലപാടും:
വിഭുവിനുമിതുപോലെ ഭാവമുണ്ടാകുമെന്നാ_
ലുലകിലൊരുവനാർത്താനേല്ക്കുകില്ലീ വികാരം?



## പാർവ്വതിയുടെ ചമയം *

മൈത്രം മുഹൂർത്തം ശുഭമായുദിച്ചപോ-
ഴുത്രത്തൊടച്ചന്ദ്രനിണങ്ങിനില്ക്കവേ,
മെയ്യിൽത്തുടങ്ങീ ചമയിക്കൽ, മക്കളും
ഭർത്താക്കളും ചേർന്നൊരു ബന്ധുനാരിമാർ.

ദൂർവ്വാങ്കുരം വെൺകടു ചേർന്നുച്ചിയിൽ-
ച്ചൂടി പ്രകാമാഭ കലർന്നു പാർവ്വതി,
അരസ്സു പട്ടോടുമുപാത്തബാണമാം
വേളിക്കളിക്കുള്ളൊരു വേഷമന്തിനാൾ.

വിവാഹദീക്ഷാവിധിസായകം ധരി-
ച്ചക്കന്നിൽമാതന്നു വിളങ്ങിയേററവും,
കറുത്തപക്ഷം കഴിയുമ്പൊഴമ്പിളി-
ക്കലയ്ക്കു സൂര്യ്യാംശു നിറംകൊടുത്തപോൽ.

---

* കുമാരസംഭവം തർജ്ജമ—7-ാം സർഗ്ഗത്തിൽനിന്ന്

അരച്ച ലോധ്രത്തൊലികൊണ്ടു മെയ്മെഴു-
ക്കകററി വർണ്ണത്തിനു മഞ്ഞൾ ചാർത്തിയും,
സ്നാനോചിതം വസ്ത്രമുടുത്ത ഗൌരിയേ
നയിച്ചു നീർപ്പന്തലിലേക്കു നാരിമാർ.

വെൺമുത്തുമാല്യങ്ങൾ വിതാനമാർന്നതായ്
വൈഡൂര്യരത്നത്തളമുള്ള പന്തലിൽ
സ്നാനം കഴിപ്പിച്ചിതു, വാദ്യമൊത്തു പൊൻ-
കുടങ്ങളിൽനിന്നു പകർന്ന നീരിനാൽ.

കല്യാണനീരാടൽ കഴിഞ്ഞു ശുദ്ധമാ-
മുടല്ക്കു വെള്ളപ്പുതുചേല ചാർത്തിയോൾ,
വർഷം കഴിഞ്ഞപ്പൊഴുതാററുദർഭകൾ
പൂത്തുള്ളൊരൂഴിക്കു സമം വിളങ്ങിനാൾ.

ചേലാം മണിത്തൂണുകൾ നാലു ചേർന്നതായ്,
ശ്രേഷ്ഠാസനം വെച്ചു വിതാനമാർന്നതായ്,
ശോഭിച്ചതാം കൌതുകവേദിയിങ്കലേ-
ക്കാനയിച്ചാരവളെപ്പുരന്ധ്രിമാർ.

മുഖം കിഴക്കോട്ടു തിരിച്ചിരുത്തിയ-
ത്തനംഗിയെ, മുൻപിലിരുന്നു നാരിമാർ;
തൽക്കാന്തി കണ്ടിട്ടണിയേണ്ടതൊക്കെ വെ-
ച്ചിരിക്കിലും, തെല്ലു മടിച്ചു മേവിനാർ.

ധൂപത്തെയേല്പിച്ചു നനച്ചിൽ മാററിയി-
ട്ടകത്തു പൂ വെച്ചു പിണ്ണഞ്ഞ വേണിയെ
ദൂർവാങ്കുരം ചേർത്താരിരുപ്പുമാലയിൽ
കെട്ടീടിനാളന്നൊരു നാരി ഭംഗിയായ്.

ചേർത്തീടിനാർ വെള്ളകിൽ പൂശിയുള്ളൊരാ
മേനിക്കു ഗോരോചനകൊണ്ടു പത്രകം;
ജയിച്ചിതപ്പോളവൾ കാന്തിയാൽ മണൽ-
ത്തടം രഥാംഗാവലി ചേർന്ന ഗംഗയെ.

വണ്ടാത്ത ചെന്താമര, ചെററു വാരിദം
മൂടുന്ന വെൺചന്ദ്രൻ, ഇവററ തോല്ക്കയാൽ
ലോലാളകാഢ്യം ഗിരിജാമുഖം തദാ
ഛേദിച്ചു സാദൃശ്യകഥാപ്രസംഗവും.

പാച്ചോററിതൻ ചാറുകൾ തേച്ചതിൻറമേൽ
ഗോരോചനം ചേർത്ത കവിൾത്തടങ്ങളിൽ
ചെവിക്കണിഞ്ഞുള്ള യവാങ്കുരം, നിറം
കലക്കയാൽ, കണ്ണു കവർന്നിതേററവും.

മെഴുക്കിനാൽ ചോപ്പു വളർത്തി, രേഖയാൽ
വിഭക്തമാം കാമിനിതൻ രദച്ഛദം;
അതിൻ ഗുണം തൻഫലപൂർത്തികൊൾകവേ
സ്ഫുരിച്ചിയന്നു സവിശേഷകാന്തിയെ.

തൊടട്ടെയിക്കാലുകൾ ഭർത്തൃമൌലിചേ-
ർന്നോരിന്ദുതൻ കീറിനെയെന്നു തോഴിയാൾ
ചെഞ്ചാറു തേച്ചൂ, ച്ചിരിപ്പൂണ്ടു ചൊല്ലവേ,
മിണ്ടാതെ താഡിച്ചിതു മാലയാലുമ.

കണ്ടിട്ടു ഫുല്ലോല്ലലപത്രശോഭയെ-
ക്കവർന്ന കണ്ണന്നണിയിപ്പുകാരികൾ
സൌന്ദര്യമേറുന്നതിനല്ല മംഗളം-
മാത്രം നിനച്ചന്നെഴുതിച്ചിതഞ്ജനം.



മൊട്ടിട്ട വൃക്ഷം പുതുവല്ലിയെന്നപോ,-
ലുദിച്ചിടും താരകൾ ചേർന്ന രാവുപോൽ,
അണഞ്ഞിടും പക്ഷികൾ ചേർന്നൊരാറുപോൽ,
വിളങ്ങി കാന്താംഗി വിഭൂഷ ചാർത്തവേ.

അണിഞ്ഞു ചേലായ് തനു നിർന്നിമേഷയായ്
ദീർഘാക്ഷി കണ്ണാടിയിലന്നു നോക്കവേ,
ഹരൻ വരാനൊട്ടു തിടുക്കമായ്: പ്രിയൻ
കാണുന്നതിന്നാണണിയുന്നു നാരിമാർ.

നല്കുന്ന പത്രങ്ങൾ ചെവിക്കണിഞ്ഞൊരാ-
പ്പുത്രീമുഖം പിന്നെയുയർത്തി മേനയാൾ,
മനോലയും നല്ലരിതാലവും കതി-
ർത്തൂരച്ചു ചാലിച്ചതു തൊട്ടെടുത്തുടൻ,

ഉമയ്ക്കു തൈക്കൊങ്ക കുരുത്ത നാളുതൊ-
ട്ടേതാശ തന്നുള്ളിൽ വളൎന്നിതോ ക്രമാൽ,
ആ മഞ്ജുവേളിക്കുറി സംഭ്രമത്തൊടേ
മകൾക്കു ചാൎത്തിച്ചിതു വല്ലജാതിയും. (യുഗ്മകം)

അശ്രുക്കൾ വാൎക്കും മിഴിയോടെ മേനയും
സ്ഥാനം പിഴച്ചങ്ങു പിടിച്ച നൂലിനെ
ധാത്രീകരംകൊണ്ടു ശരിപ്പെടുത്തവേ
വേളിക്കു നൂൽക്കാപ്പതിനാലെ കെട്ടിനാൾ.

പതിഞ്ഞെഴും പാല്ക്കടലിന്റെ വേലപോൽ,
ശരന്നിശീഥം മുഴുതിങ്കൾ ചേൎന്നപോൽ,
വെളുത്ത പട്ടാടയുടുത്തു ദൎപ്പണം
കരത്തിലേന്തും വധു ശോഭയാൎന്നിതേ.

# ഇണപ്പക്ഷികൾ

൧

"എൻപതിമൂന്നുവയസ്സിൽ-
കൌശേയം നെയ്യുവാൻ പഠിച്ചേൻ ഞാൻ;
പിമ്പീരേഴാമതിൽ മേ
വശമായീ, വസ്ത്രമൊക്കെ നിർമ്മിപ്പാൻ;

൨

സംഗീതമഭ്യസിച്ചേൻ
പതിനഞ്ചാമത്തതാം വയസ്സിലിവൾ;
ഇതിഹാസപുരാണാദികൾ
പതിനാറാകുംപൊഴെസ്സു ശീലിച്ചു.

൩

എൻപതിനേഴവയസ്സിൽ
പ്രാണേശ്വര, പരിണയിച്ചു നീയെന്നെ;
പിന്നീടെനിയ്ക്കിതുവരെ-
യ്ക്കെല്ലാംകൊണ്ടും വിഷണ്ണമായി മനം.

൪

അങ്ങയ്ക്കു പട്ടണത്തിൽ-
ച്ചെറിയ ഗുമസ്ഥൻെറ ജോലിയാവുകയാൽ,
അതിനുടെ വെമ്പലിലീയെൻ-
കഥ വല്ലതുമായ്പ്പുത്രനറിയുന്നോ?

൫

ഭീകരമെൻശയനഗൃഹം:
മിക്കപ്പോഴും കിടപ്പൂ ഞാൻ തനിയേ;
വല്ലപ്പൊഴുമേ കാണ്മാൻ
സംഗതിയാവൂ നമുക്കു രണ്ടാൾക്കും.

൬

കോഴിക്കുളകളൊടൊപ്പം
പോകം ഞാൻ പട്ടുനൂലു നൂല്ക്കാനായ്;
എല്ലൊടിവോളം ജോലികൾ
ചെയ്കിലുമില്ലൊട്ടു വിശ്രമം നിശയിൽ.

൭

അഞ്ചാട നെസ്സതീക്കും,
മടിപ്പുണ്ടൊഴിയാതെ മൂന്നനാൾക്കുള്ളിൽ;
എങ്കിലുമമ്മായിസ്സി-
ങ്ങെന്നെപ്പഴിചൊല്ലുകയാണു സുഖമേററം!

൮

വല്ലഭ, ഗൃഹജോലികൾ മേ
ചെയ്യാനാകായ്കഹേതു വാലല്ല,
നിൻഭാര്യയായി വീട്ടിൽ-
പ്പാക്കാൻ വൈഷമ്യമേററമുളവായീ.

൯

എന്നൊടു ചൊല്ലും ജോലികൾ
ചെയ്യാൻ കെല്പില്ലെനിയ്ക്കു, പറയാം ഞാൻ:
വെറുതേ പാക്കാനായി-
പ്പാക്കുന്നതുകൊണ്ടു കാര്യമെന്തിഹ മേ?

൧൦

അതുകൊണ്ടമ്മയൊടുടനേ
ചെന്നു, ഭവാനൊന്നുരയ്ക്ക താഴ്മയൊടേ;
പാടുള്ളപ്പോൾസ്സദയം
കൊണ്ടാക്കുക വീട്ടിലെന്നെ വഴിപോലെ."

൧൧

ഈ വാക്കവളുടെ കണവൻ
സശ്രദ്ധം കേട്ടു മിണ്ടിടാതുടനേ
തന്മാതാവിന്നരികേ
ചെന്നോതീ കൂപ്പുകയ്യൊടും ശാന്തൻ:

൧൨

''അമ്മേ, പിറന്ന പൊഴുതിൻ
ഗ്രഹനില ചൊല്ലീ ദരിദ്രഭാവം മേ;
എന്നാലുമെൻെറ ഭാഗ്യം-
കൊണ്ടിവളെബ്ഭാര്യയായ് ലഭിച്ചു മമ.

൧൩

ഞങ്ങടെ മുടിയിണ പിന്നീ;*
തലയണ പായും കിടക്കവാനൊന്നായ്;
മാറാ പ്രണയം ഞങ്ങൾ-
ക്കറുതിവരെയ്ക്കെന്നു ശപഥവും ചെയ്തു.

൧൪

മുറപോൽ മൂന്നാലാണ്ടുകൾ
നിന്നടി സേവിച്ചു ഞങ്ങളിരുപേരും;
അവളൊരു തെററും ചെയ്തീ-
ലമ്മയ്ക്കു;-ന്താണു പിന്നെയിക്കോപം?''

* ചീനയിവാഹച്ചടങ്ങുകളിലൊന്നു്

൱൩

അപ്പോളജ്ജനനി പറഞ്ഞാൾ:
"ഇമ്മട്ടാം പ്രണയ,മോക്ക, ശരിയല്ല:
ആണുങ്ങൾക്കിഹ ചിതമോ,
പുടവത്തുമ്പത്തു തൂങ്ങുമിച്ചേഷ്ടി?

൱൪

മര്യാദകൾ ചെയ്യീലാ;
തന്നിഷ്ടംപോലവൾക്കു നടപടികൾ;
പ്രീതിയെനിയ്ക്കില്ലിവളിൽ;
സ്വാത്ഥംമാത്രം നിനച്ചിടൊല്ലാ നീ.

൱൫

അയൽപക്കത്തു, കിഴക്കേ
വീട്ടിലിരിപ്പുണ്ടു, നല്ലൊരു കുമാരി:
തറവാട്ടം നന്നു തുലോം;
മെയ്യഴകോ പാക്കിലെന്തു പറയേണ്ടു!

൱൬

നിന്നമ്മ പോയ് വരിയ്ക്കാ,-
മവളെ നിനക്കൊത്ത ഭാര്യയായ് മകനേ;
തിരിയേ കൊണ്ടാക്കീടുക
താമസമെന്യേ, ഗുണംവരാത്തിവളെ."

൧൯

താഴത്തു മുട്ടുകുത്തി-
ത്തല താഴ്ത്തിജ്ജനനിതൻ പദം കൂപ്പി
വിനയമൊടിവണ്ണമോതീ,
കരളിൽക്കവിയുന്ന സങ്കടം തനയൻ:

൨൦

"തവ പാദപങ്കജത്തിൻ
പൊടി മൌലിയിലേററുരപ്പു തവ പുത്രൻ;
ഇവളെപ്പരിത്യജിച്ചാൽ
മൃതിവരെ ഞാൻ മററൊരുത്തിയെ വരിക്കാ."

൨൧

ഈ വാക്കു കേട്ടൊരളുവിൽ-
ക്കോപിച്ചു,ത്യന്തരൂക്ഷഭാവമൊടും
ഇടിവെട്ടുന്നതുപോലൊ-
ന്നലറിക്കൊണ്ടാളവൻെറ ജനയിത്രി:

൨൨

"എവിടെപ്പോയി കരുത്തം?
നായ് നീ വാഴ്ത്തുന്നിതവളെയെൻമുന്നിൽ;
ഈയൊന്നുകൊണ്ടു, കഷ്ടം
നീ പുല്ലാക്കിക്കളഞ്ഞിതെൻസ്നേഹം!

൨൩

നിന്നിഷ്ടപ്പടി ചെയ്യാ-
നിടയുണ്ടാമെന്നു നീ നിനയ്ക്കേണ്ടാ;
എൻജീവനുള്ള കാല-
ത്തതിനാവില്ലെന്നു തീർച്ചതാൻ മകനേ!"

൨൪

ഉത്തരമൊന്നും ചൊല്ലീ,-
ലുയരും ഖേദങ്ങൾ കാട്ടിയില്ലേതും;
വീണ്ടും സ്വമാതൃപാദം
കൂപ്പിസ്ബ്ബായ്യാന്തികേ ഗമിച്ചിതവൻ.

൨൫

എന്തോ പ്രിയയൊടുരപ്പാൻ
തുനിവോടേ ചുണ്ടനക്കിയവനെ;-ന്നാൽ
നാക്കു പിടിച്ചാരാനും
താഴ്ത്തിയപോലൊന്നുമായതില്ലാതാൻ.

൨൬

പിന്നീടിടറിച്ചൊന്നാൻ:
"നിന്നെയയയ്ക്കുന്നതഹഹ, ഞാനല്ല:
നിർബ്ബന്ധിപ്പിതു മാതാ
വിവനെ, സ്വൈരം തരുന്നുമില്ലല്ലോ!

൭൭

നിൻപിതൃഭവനത്തിൽപ്പോയ്-
ക്കാന്തേ, പാർത്താലുമൊട്ട ദിവസം നീ;
താമസമുണ്ടാമിവനും
നഗരത്തിൽജ്ജോലിമൂലമല്പം നാൾ.

൭൮

അതു തീർന്നാലപ്പൊഴുതേ
തിരിയേ ഭവനത്തിലെത്തു പോരും ഞാൻ;
അചിരേണ കൊണ്ടുപോരാ-
മച്ഛന്റെ ഗൃഹത്തിൽനിന്നു ഞാൻ നിന്നെ.

൭൯

നിന്നുള്ളിലുള്ള ശങ്ക-
യ്ക്കുപശാന്തി വരട്ടെയെന്റെയീ മൊഴിയാൽ;
ചിന്തിയ്ക്ക സാവധാനം:
നിരസിച്ചീടായ്കിതീഷ്യമൂലം നീ."

൮൦

പെൺകൊടി ചൊല്ലീ, പ്രിയനോടു:
"പാഴ്മൊഴിയെന്തിന്നു ചൊല്ലിടുന്നു ഭവാൻ?
മധുരവചസ്സാൽ വാസ്തവ-
മാകെ മറയ്ക്കാൻ പരിശ്രമിക്കുന്നു?

൧൧

എൻവീട വിട്ട മുന്നം,
നന്മധുകാലത്തൊരിക്കൽ, ഞാൻ നാഥ,
നിന്നുടെ സമ്പത്താന്നൊരു
പൈതൃകഗേഹത്തിലിങ്ങു വന്നെത്തീ.

൧൨

ചെയ്യും പണികളിലെല്ലാം
ശ്വശ്രൂതന്നാജ്ഞമാത്രമിവൾ നോക്കി;
രാവും പകലും മടിയാ-
തീ വീട്ടിൽജ്ജോലിചെയ്തു തനിയേ ഞാൻ.

൧൩

ക്രിയയാൽ വാക്കാലും പിഴ-
യേതും ജനനിക്കു ചെയ്തതില്ലല്ലോ;
ശുശ്രൂഷിച്ചിതു ഭക്തിയൊ-
ടെ;-ങ്കിലുമെന്നെ ത്യജിപ്പു കനിവെന്ന്യേ.

൧൪

പിന്നീട കൊണ്ടുപോരാ-
മെന്നെല്ലാം ചൊൽവതോ നിരർത്ഥംതാൻ;
പോകാൻ തള്ളിവിടും ഞാൻ
പോകാം; പിന്നേത്തതൊക്കെ വിധിപോലെ?

൧൩

ഞാനെൻെറ വീട്ടിൽനിന്നിഹ
വന്നപ്പോൾ കൊണ്ടുപോന്നതി,വയെല്ലാം;
*പിൻപേ വരുവൊരു ധന്യ-
സ്ത്രീവകൊണ്ടെന്താണു തെല്ലൊരുപയോഗം?

൧൪

ദുല്ലഭമോഹനമാമീ-
ത്തൂന്നൽപ്പണിചേന്ന ചാരുനീരാളം,
ശോണാംബരനിമ്മിതമീ-
ത്തല്പവിതാനം സുഗന്ധസംപൂണ്ണം;

൧൫

പെട്ടികളൊട്ടല്ലുരുപതി-
ലേറും പൂട്ടിട്ട പിത്തളക്കോണായ്;
എല്ലാററിലുമേറെ മിക-
ച്ചൊന്നുണ്ടു,ന്തൊക്കെയാണതിന്നുള്ളിൽ!

൧൬

ഞാൻ ത്യാജ്യയെങ്കിലിയെൻ-
സാമാനവുമിന്നു സന്ത്യജിക്കേണ്ടേ?
വരുവോൾക്കായിട്ടവ നീ-
യെന്തിനു സൂക്ഷിപ്പൂ, ഭംഗിയാവില്ല.

---

* രണ്ടാമത്തെ ഭാര്യയ്ക്ക് എന്നു സൂചന.

൩൯

എങ്കിലുമിവ ഞാനിവിടെ-
ത്തന്നേ വെച്ചേച്ചു പോകയാണിപ്പോൾ:
സമ്മാനമായ്ച്ചിലപ്പോൾ
നല്കാനുതകാം ഭവാനു വല്ലോർക്കും.

൪൦

വല്ലഭ, മേലാലിനി നാം
രണ്ടാളും കണ്ടിടാനുമിടയാകാ;
വല്ലപ്പോഴും വാർത്തക-
ളറിയിക്കേണം, സ്മരിക്കയും വേണം!"

* * * * *

൪൧

ഒരു കോഴി കൂകി, നേരം
പുലരാറായ്; തമ്പി ഃവശമെഴുന്നേറ്റു;
ഉന്നൽപ്പണികളിണങ്ങും
പൊൻപട്ടുടയാട ചാർത്തി പരിചോടേ;

൪൨

അത്യാവശ്യകമാകിയ
സാധനമഞ്ചാറെടുത്തു കരതാരിൽ;
കാലിൽപ്പുട്ടുചെരിപ്പുകൾ;
തലയിൽ തിരുകീ തിളങ്ങിടും ചീപ്പും.

൪൩

അവളുടെ നടുകൊടി നേർമ്മയിൽ
വെണ്ണൂട്ടിന്നൊത്തൊരൊടിവുമായ് വിലസീ;
ചന്ദ്രക്കലപോല്വുള്ളൊരു
കാതില കളിയാടി കണ്ണയുഗളത്തിൽ.

൪൪

വെള്ളുള്ളിനാമ്പുപോലേ
കൈവിരൽ മൃദുവായി നീണ്ടു ശോഭിച്ചു;
അവളുടെ വായ്മലർപല്ലുകൾ
വിദ്രുമമുക്താഫലങ്ങൾ ചേർന്നോണം.

൪൫

മന്ദം മന്ദം കാലടി
വെച്ചു നടന്നു വരാംഗി വടിവോടേ;
മന്നിൽസ്സുന്ദരിമാർകളി-
ലൊന്നാംകിടയായ് വിളങ്ങിയവളന്നാൾ.

൪൬

നേരേ ശ്വശ്രു വസിക്കും
മണിയറയിൽച്ചെന്നുനിന്നു കൈകൂപ്പി;
ദുർവ്വാശിയേറുമമ്മ-
യുള്ളിൽക്കോപം കുറഞ്ഞതില്ലൊട്ടും.

൪൭

വധുവുരചെയ്താൾ: "ഞാനൊരു
കുഗ്രാമത്തിൽജ്ജനിച്ച കുഞ്ഞത്രേ;
അറിവും പഠിപ്പുമില്ലാ-
ഞ്ഞപമാനം ചേൎത്തു ഭൎത്തൃഗേഹത്തിൽ.

൪൮

ഇവിടുന്നെനിയ്ക്കു തന്നു
പണവും വസനങ്ങളും യഥാകാമം;
എന്നാലിവളാളായീ-
ലമ്മയ്ക്കൊരു തൃപ്തി ജോലിയാലേകാൻ.

൪൯

അച്ഛൻവീട്ടിൽ, തിരിയേ
പോകുന്നേനിന്നുതാനധന്യയിവൾ;
അമ്മയ്ക്കാരൊരു തുണയീ-
ഗൃഹജോലിയ്ക്കെന്നതേ വിചാരം മേ!"

൫൦

ആടൽ വളൎന്നു വലഞ്ഞാൾ
നാഥനോടങ്ങു യാത്രചൊന്നളവിൽ:
മുത്തുകൾപോലെ പൊഴിഞ്ഞൂ
തൽക്കൺകളിൽനിന്നു ബാഷ്പബിന്ദുക്കൾ.

൩൫

“നവവധുവായ് ഞാൻ മുന്നം
വന്നപ്പോൾ നിൻനടപ്പുറച്ചില്ല;
എന്നെത്തല്ലിയയയ്ക്കും
നാളിതിലോ, നീ മുതിർന്നിതെന്നോളം.

൩൬

ശുശ്രൂഷിയ്ക്കുക ഭക്ത്യാ
മാതാവെ,സ്സേവചെയ്ക വഴിപോലെ;
നാമൊന്നിച്ചു കളിച്ചതു
ജീവിപ്പോളം മറക്കയില്ലല്ലോ!”

൩൭

പടിവാതിൽ വിട്ടിറങ്ങീ,
വണ്ടിയ്ക്കകമേറി യാത്രയായ് തന്വി;
തോരാതെ വാർത്തു കണ്ണീ-
രവൾ പുനരുരിയാടിയില്ല യാതൊന്നും.

൩൮

അവളുടെ മുമ്പിൽക്കുതിര-
പ്പുറമേറിസ്സഞ്ചരിച്ചു മണവാളൻ;
ആ വണ്ടിതൻ പ്രണാദം
ഖുരനാദമൊടൊത്തുചേർന്നു കേൾക്കായി.

൩൫

പെരുവഴിമുക്കിൽച്ചെല്ലെ-
ത്തുരഗോപരിനിന്നിറങ്ങിനാൻ കണവൻ;
കാന്താപാർശ്വമണഞ്ഞി-
ട്ടുരചെയ്താൻ ചെവിയിൽ നമ്രമുഖനായി:

൩൬

“ചെയ്യാം ശപഥം ബാലേ:
മരണാവധി നിന്നെ ഞാൻ ത്യജിയ്ക്കില്ല;
വാഴക വീട്ടിൽച്ചിലനാൾ;
നഗരത്തിൽജ്ജോലിയുണ്ടെനിയ്ക്കധുനാ.

൩൭

അധികം താമസമുണ്ടാ-
വില്ലാ, ഞാൻ തിരികെയിങ്ങു വന്നീടാൻ;
ദൈവത്തെയോർത്തു സമയം
ചെയ്യുന്നേൻ: ഞാൻ ത്യജിച്ചിടാ നിന്നെ!”

൩൮

തൊണ്ട വിറച്ചവളോതീ:
“വല്ലഭ, നിൻപ്രേമമുള്ളിലറിയുന്നേൻ;
അതിലില്ലെനിയ്ക്കു ശങ്ക-
യ്ക്കവകാശം, വിശ്വസിപ്പിതിവൾ നിന്നിൽ.

൪൯

പറയുംപടി,യിപ്പൊഴും
ഞാനാണവിടെയ്ക്കു ഭാര്യയെന്നാകിൽ,
വലുതാം താമസമുണ്ടാ-
കരുതേ, വന്നെന്നെ വീണ്ടെടുത്തീടാൻ!

൫൦

സുസ്ഥിരമാമൊരു പാറ-
ക്കൽപോലാകട്ടെ, നിന്റെ സച്ചരിതം;
ആററിൻകരയിൽ വളന്നൊരു
വേഴച്ചെടിപോലെ നിന്നുകൊള്ളാം ഞാൻ.

൫൧

വളകില്ലുമൊടിയില്ലല്ലോ
വേഴച്ചെടി,യാററുവക്കിൽ നില്ക്കുമ്പോൾ;
സ്ഥാനത്തുനിന്നു മാററാ-
നാകാ വലുതായ പാറയെ ക്ഷിപ്രം.

൫൨

സോദരനുണ്ടേകൻ മേ
കോപിഷ്ഠൻ ധൈര്യശാലിയവിവേകി;
നിർബ്ബന്ധിച്ചീടുമവൻ;
വേവുന്നു ചിത്തമിന്നതോക്കുമ്പോൾ.''

൱൩

അദ്ദമ്പതിമാർ സുചിരം
പലതും ചൊന്നാർ ശുഭം വഴിക്കിയലാൻ;
രണ്ടാൾക്കുമൊന്നുപോലേ
വെന്തുരുകീ മാനസം വിയോഗത്തിൽ.

*　*　*　*　*

൱൪

പടിവാതിൽ കടന്നലസം
ചെന്നേറീ താതമന്ദിരത്തിലവൾ;
ബന്ധുജനസംഗമത്തിൻ
പ്രീതി മുഖത്തിൽ സ്ഫുരിച്ചതില്ലേതും!

൱൫

അത്യാശ്ചര്യവുമത്തലു-
മൊത്തുരചെയ്താൾ തദീയജനയിത്രി:
"ആരോർത്തിരുന്നു മകളേ,
നീയിങ്ങനെയാശു പോരുമെന്നയ്യോ!

൱൬

നിൻപതിമൂന്നുവയസ്സിൽ-
ക്കൌശേയം നെയ്യുവാൻ പഠിപ്പിച്ചേൻ;
പിന്നീടീരേഴാമതിൽ
വശമായ് തേ വസ്ത്രമൊക്കെ നിർമ്മിപ്പാൻ;

൯൭

സംഗീതമഭ്യസിച്ചു;
പതിനഞ്ചുവയസ്സു ചെന്നതോടെ നീ;
ഇതിഹാസപുരാണാദികൾ
പതിനാറാകുമ്പൊഴെയ്ക്കു ശീലിച്ചു.

൯൮

നിൻപതിനേഴുവയസ്സിൽ-
ത്തക്കൊരു തരുണന്നു നല്കി ഞാൻ നിന്നെ;
എല്ലാം ശുഭമായെന്നാ-
ണിന്നുവരെ നിനച്ചിരുന്നതും മകളേ.

൯൯

എന്തപരാധം ചെയ്തു?
നിൻപേരിൽക്കുററമെന്തു പറയുന്നു,
ഇങ്ങു വിളിക്കാതിങ്ങനെ
നിന്നുടെ വീട്ടിൽത്തിരിച്ചു വന്നീടാൻ?"

൧൦൦

നാണവുമല്ലലുമുൾക്കൊ-
ണ്ടവൾ ചൊന്നാൾ: "ഞാൻ പിഴച്ചതില്ലമ്മേ."
അനുകമ്പ വന്നുപൊങ്ങീ,
മാതാവിൻ സ്നേഹപൂർണ്ണഹൃദയത്തിൽ.

*   *   *   *

൧൫

ദിവസം പത്തു കഴിഞ്ഞു
വധുവരൻമാർ ഭവനത്തിൽ വന്നതിൻശേഷം;
ഒരുനാൾ ചെന്നാനവിടെ,-
ത്താസിൽദാർ ചൊന്നയച്ച ദൂതനൊരാൾ.

൧൬

ചൊന്നാൻ: "എന്നെജമാന-
നുണ്ടല്ലോ, നല്ലൊരുണ്ണി മൂന്നാമൻ:
കണ്ടാലുലകിലയാളൊടു
തുല്യം സൌന്ദര്യമുള്ളൊരാണില്ല.

൧൭

പതിനെട്ടായി വയസ്സി-
ന്നു;-വനുടെ സാമർത്ഥ്യമെന്തു പറയേണ്ടു
വാക്കിനുമതിചാതുര്യം;
സുഭഗൻ, ശുഭശീലനാര്യനാം തരുണൻ."

൧൮

ഇദ്ദൂതു കേട്ടു ചൊന്നാൾ
മാതാവൌത്സുക്യമാർന്നു മകളോടായ്:
"കുഞ്ഞേ, നീയിയ്യാളുടെ
വചനം തള്ളൊല്ല; ഭാഗ്യമാണിതു തേ."

ൌ

അശ്രുക്കൾ വാർത്തു മന്ദം
മറുപടിയീവണ്ണമോതി മധുരാംഗി:
"എന്തിന്നു വെമ്പൽ? തക്കൊരു
സമയത്തിൽത്തീരുമാനമറിയിയ്ക്കാം.

ന്ന

ഭർത്തൃഗൃഹത്തെ വെടിഞ്ഞിവൾ
പോന്നാളവെന്നെ പ്രിയത്തൊടും നോക്കി
ശപഥംചെയ്തു വല്ലഭ-
നെ,ന്തായാലും ത്യജിയ്ക്കുകില്ലെന്നായ്.

ൈ

തത്താദൃശമാം പ്രണയം
തള്ളുകിൽ ഞാനെന്തു ദുഷ്ടയാണമ്മേ!
സച്ചരിതത്തിനു യോജി-
ച്ചൊന്നല്ലിതു, വേണ്ട, നല്ലതല്ലേതും."

വൈ

മൃതനൊടുരചെയ്താളഥ
സാദരയാമമ്മ കുല്പ്പകയോടേ:
"ഇവിടുന്നോതിയപോലെൻ-
വീട്ടിൽപ്പാർക്കുന്നതുണ്ടു മൽപുത്രി,

ൻ

മുന്നേ വേളികഴിഞ്ഞവൾ,
ഭർത്തൃഗൃഹം വിട്ടുപോന്നവളിദാനീം:
ക്ലാക്കിനു കൊള്ളാത്തവളോ,
താസിൽദാർതൻ മകനു പററുന്നു?

വ്യം

നല്ലൊരു തറവാട്ടിൽപ്പോയ്-
ത്തേടുക, യോജിച്ച കന്യയെത്താങ്കൾ:
ഇപ്പൊഴുതിവളുടെ വേളി-
ക്കനുമതി നല്കുവാനെനിക്കു കഴിവില്ല.”

വ്യഫ

പിന്നീടധികം ദിവസം
ചെല്ലുംമുൻപെത്തി ദൂതനായൊരുവൻ,
ഡിവിഷൻപേഷ്കാരുടെ നൽ-
പ്രതിനിധിയായിട്ടു പെണ്ണിനെക്കാണ്മാൻ.

വ്യവ

“പല തലമുറയായ്സ്സർക്കാർ-
ജോലി വഹിച്ചുള്ളൊരീക്കുടുംബത്തിൽ
പ്രായം തികഞ്ഞിരിപ്പു-
ണ്ടൊരു പെൺതയ്യെന്നു കേൾപ്പതുണ്ടല്ലോ.

൨൩

എന്നെജമാനൻ പേഷ്കാ-
ർക്കഞ്ചാം സുതനുണ്ടു മഞ്ജുളാകാരൻ
അവിവാഹിതനാണവനി-
ന്നതിസൽഗുണശാലി, വാക്കിലും ചതുരൻ.

൨൪

ഈയാലോചന ചെയ്വാൻ
സൗപ്രണ്ടാമെന്നോടരുളിയെജമാനൻ;
സന്ദേശങ്ങളുരപ്പാൻ
ഹെഡ്ക്ലാർക്കിനെയിങ്ങു കൂട്ടമായ് വിട്ടു.''

൨൫

സന്ദേശവാക്യമുടനേ
ഗൗരവഭാവത്തിലോതിനാൻ ദൂതൻ:—
''വേളി കൊതിപ്പൂ പേഷ്കാ-
രെജമാനൻതന്റെ ധന്യനാം തനയൻ.

൨൬

അതിനാലെന്നെയയച്ചു,
ഭവദന്തികമെത്തിയിഷ്ടമറിയിപ്പാൻ;
ധനികഗൃഹത്തിൽ വളന്നവ-
നതിസുഭഗൻ—പിന്നെയെന്തു പറയേണ്ടു!''

൮൭

ദൂതനൊടോതീ മാതാ:–
“വീയെൻമകളസ്വതന്ത്ര, ശപഥത്താൽ:
ഇവളൊട്ടു വേറൊരു വേളി–
ക്കാര്യം പറയാൻ നിവൃത്തിയില്ല മമ.”

൮൮

ഇക്കഥയെല്ലാം മകളുടെ–
യഗ്രജനഥ കേട്ടറിഞ്ഞു കോപമൊടേ
സോദരിയാളെ വിളിച്ചി–
ട്ടുച്ചത്തിൽച്ചൊല്ലി,യേവമതിപരുഷം:

൮൯

“ഇങ്ങനെ കേട്ടിട്ടില്ലാ:
നീ ചെയ്തതു നല്ലതല്ലിതറിയത്തീ;
നിന്നുടെ കാന്തൻ പേഷ്കാ–
രാപ്പീസിൽത്താൻ ഗുമസ്തനാ,വനെന്താം?

൯൦

ഭാഗ്യം നിനക്കു വന്നു,
വൻനില ചേരും കുമാരനെക്കിട്ടാൻ:
വാനും മന്നും പോലെയൊ–
രന്തരമില്ലേ, നിനയ്ക്കിലവർതമ്മിൽ?

൯൧

നിന്നുടെ ജീവിതകാലം
മേന്മയിലിനിമേൽക്കഴിച്ചിടാമെന്നായ്;
ഇതു നീ നിരാകരിച്ചാ-
ലെങ്ങാണിനിമേൽ വസിക്കുവാനൊരിടം?"

൯൨

തൻകൈയുയർത്തി മന്ദം
വിനയമൊടേ ചൊല്ലിനാൾ കുമാരി തദാ:
"ന്യായ്യം, ജ്യേഷ്ഠനുരച്ചതു;
ലൌകികമൊത്തുള്ളതാണു, പിഴയില്ല.

൯൩

എൻവീടു വിട്ടു, വേറേ
വഴി, ഞാനന്യാവലംബയായ്പ്പോയീ;
യാത്രാമദ്ധ്യത്തിലിതാ,
തിരിയേ ജ്യേഷ്ഠന്റെ വീട്ടിൽ വന്നെത്തീ.

൯൪

ഇനിയെന്നിഷ്ടംപോല-
ല്ലി,വിടുന്നരുളുന്നതാണു കർത്തവ്യം;
അതിനാൽച്ചെയ്യാം, ജ്യേഷ്ഠൻ
പറയുന്നതുപോലെതന്നെയനിയത്തീ.

൯൩

എൻകാന്തനോടു ബന്ധം
വിടുകില്ലെന്നന്നു ചെയ്തു ഞാൻ ശപഥം;
ഇജ്ജീവിതത്തിലിനി മേ
കാണാനൊക്കില്ലയെന്നുറപ്പിയ്ക്കാം.

൯൪

ഇഷ്ടംപോലെ ഭവാനി-
ദ്ദൂതജനത്തിന്നു സമ്മതം നൽകൂ:
പാണിഗ്രഹണം താമസി-
യാതിഹ ശരിയായ് നടന്നുകൊള്ളട്ടേ."

൯൫

ദൂതാളുകളതിമോദം
പൂണ്ടുടനെഴുന്നേററു ഗൌരവത്തോടേ
ഉപചാരവാക്യമോരോ-
ന്നുരചെയ്തു പുറത്തിറങ്ങി നടകൊണ്ടാർ.

൯൬

അവർ പേഷ്കാരുടെ വീട്ടിൽ-
ച്ചെന്നെജമാനൻെറ കാൽ പണിഞ്ഞോതി:
"ഉത്തരവിൻപടിയെല്ലാം
ത്വദ്ഭൃത്യന്മാർ നടത്തി വഴിപോലെ."

൯൯

ഈ വാക്കു കേട്ടു പേഷ്കാ-
ർക്കുളവായീ മോദമേററമുൾക്കാമ്പിൽ;
ശുഭദിനമറിവാനുടനേ
നോക്കിക്കൊണ്ടാൻ മുറയ്ക്കു പഞ്ചാംഗം.

൧൦൦

ഉണ്ടു മുഹൂർത്തം നല്ലതു
രാശിയിലേഴാമിടം തെളിഞ്ഞായി;
തീയതി മുപ്പതിനല്ലോ;
കഷ്ടിച്ചതിനിന്നി മൂന്നുനാൾമാത്രം!

൧൦൧

ആകട്ടെ, നിങ്ങൾ പോയി-
ച്ചെയ്യിൻ, വേഗത്തിൽ വേണ്ടതെല്ലാമേ;
കാര്യപ്പിടിപ്പു ചേർന്നോർ
വേലക്കാരെങ്കിലെന്തസാധ്യമിഹ?"

൧൦൨

അങ്ങിങ്ങോടിനടന്നും
മേനി വിയർത്തും തളർന്നുമിളവെന്യേ
കല്യാണത്തിനൊരുക്കി
വേണ്ടും വിഭവങ്ങളങ്ങു ഭൃത്യന്മാർ.

൫൦൩

തോരണപംക്തികൾ നാട്ടി;
കെട്ടിവിതാനിച്ചു പന്തലും ഗൃഹവും;
പട്ടുകൊടിക്കൂറകളും
കാററിൽപ്പാറി; തെളിഞ്ഞിതിടമെല്ലാം.

൫൦൪

സ്വർണ്ണം പൂശിയ വണ്ടിയൊ-
ടഴകിലിണക്കീ വെളുത്ത വാജികളെ;
അവയുടെ തലയിൽച്ചെമ്മേ
ചാർത്തീ, മണി കെട്ടി മഞ്ജുവാം മാല്യം.

൫൦൫

വധുവിനു സമ്മാനിപ്പാൻ
ദീനാരം പാർത്തെടുത്തു ബഹുലക്ഷം;
വിലയേറീടും പട്ടാം-
ബരമോ, മുന്നൂറിലേറെ വേറിട്ടും.

൫൦൬

സ്നേഹിതരഞ്ഞൂറാളുക-
ളാഡംബരഭരിതരായി വന്നെത്തി,
പരിണയനോത്സവമമ്പിൽ-
ക്കൊണ്ടാടാനായ് വധൂനികേതത്തിൽ.

* * * * *

൧൦൭

അമ്മ പറഞ്ഞിതു: “മകളേ,
വന്നിട്ടുണ്ടിന്നെഴുത്തിതിവിടത്തിൽ
നാളെ വരും, നിന്നെ മുറ-
സ്സ്വാത്മഗൃഹേ കൊണ്ടുപോകുവാൻ കണവൻ.

൧൦൮

എന്താണിതു, കുഞ്ഞേ, നീ
തയ്യാറാക്കാതിരിപ്പു വസ്ത്രങ്ങൾ?
കല്യാണത്തിനു ഭംഗം
വരുമാറൊട്ടവാക്കിവെച്ചിടൊല്ലൊന്നും.”

൧൦൯

ഉത്തരമേതും ചൊല്ലീ,-
ലൊന്നും മിണ്ടിയതുമില്ല പെൺതയ്യാൾ;
കയ്യുറുമാലാൽ വദനം
പൊത്തിപ്പതിയെക്കരഞ്ഞു, തല താഴ്ത്തി.

൧൧൦

കുംഭത്തിൽനിന്നു വെള്ളം-
പോലവൾ കണ്ണീർ പൊഴിച്ചു മറിയാതേ;
താനങ്ങിരുന്ന പീഠം
തനിയേ മാററീ ജനാലക്കരികിൽ.

൧൧൧

മന്ദമെടുത്തിതിടത്തേ-
ക്കയ്യിൽക്കത്തിരിയുമളവുകോലുമവൾ,
പിന്നെ വലത്തുകരത്തിൽ-
പ്പുരിമുളവാം നേർത്ത പട്ടുശീലയുമേ.

൧൧൨

ഉച്ചയ്ക്കുമുമ്പു തീർത്താ-
ളുടുക്കുവാനുള്ള പുത്തനാം വസനം;
കഞ്ചുകവും പാവാടയു-
മസ്തമയത്തിന്നുമുന്നമേ തൈച്ചാൾ.

൧൧൩

അപ്പകലവസിതമായീ;
സന്ധ്യയൊടൊന്നിച്ചണഞ്ഞു, കൂരിരുളും;
വർദ്ധിക്കുമഴലൊടേ ചെ-
ന്നൊട്ടിട വീട്ടിൻപടിക്കൽ നിന്നിതവൾ.

൧൧൪

ഈ വർത്തമാനമൊക്കെ-
ക്കേട്ടതിനാൽ,പ്പാവമഗ്ഗമസ്തനുടൻ
ചിലനാളെക്കു ഗൃഹത്തിൽ-
ത്തിരിയേ പോകാനനുജ്ഞ വാങ്ങിച്ചു.

൱൰൩

ദയിതാഗൃഹത്തിലെത്താ-
നൊരുനാഴികക്കൂടിയുള്ള വഴിതന്നിൽ
അത്യുച്ചമായ്ച്ചെനച്ചാൻ,
വിലപിക്കുംപോലവന്റെ വെൺതുരഗം.

൱൰൪

കുതിരശ്ശബ്ദമറിഞ്ഞത-
ക്കലവധു കാലിൽച്ചെരിപ്പുമിട്ടുടനേ
പെരുവഴിയിലെത്തിറങ്ങി,
ച്ചെന്നവനെക്കാണ്മതിന്നു നിശ്ശങ്കം.

൱൰൫

ഇഷ്ടജനമാണിതെന്നായ്
സ്പഷ്ടമറിഞ്ഞപ്പൊളാ വധൂരമണർ
അകലത്തുനിന്നുതന്നേ
വ്യസനത്തോടുററുനോക്കിനാർ തമ്മിൽ.

൱൰൬

കൈകളുയത്തിക്കുതിര-
ജ്ജീനിന്മേൽത്തച്ചുകൊണ്ടു തന്വംഗി
ഹൃദയം പൊട്ടുംവിധമായ്
വാവിട്ടു കരഞ്ഞു ചൊല്ലിനാളേവം:

൧൧൯

“എന്നെ വെടിഞ്ഞാത്മേശ്വര,
നീ പോയൊരുശേഷ—മെന്തു ഞാൻ ചൊല്ലു—
ദുർവ്വിധികൊണ്ടു വരാമേ,
മുമ്പു നിനയ്ക്കാത്തതെന്തുമേവർക്കും!

൧൨൦

ഞാനാശിച്ചതുപോല-
ല്ലിങ്ങുണ്ടായ്വന്നതഖിലം, ശരിതന്നേ;
എന്നാലങ്ങുന്നതിനുടെ
സംഗതി മുഴുവൻ ധരിച്ചിരിക്കില്ല.

൧൨൧

ഇവിടെയെനിക്കുണ്ടു,ച്ഛനു-
മമ്മയുമുശിരുള്ളുടപ്പിറന്നോനും;
അവരുടെ നിർബ്ബന്ധത്താ-
ലാണീ,വിധമൊക്കെ വന്നതിന്നാളിൽ:

൧൨൨

അവരാണെന്നെയൊരന്യനു
നല്കാൻ വട്ടങ്ങൾ കൂട്ടിയതിവണ്ണം:
എങ്ങനെയാശ പുലർത്താ-
മിവിടന്നെന്നെത്തിരഞ്ഞുവരുമെന്നായ്?”

൱൰൩

ആസ്വാദ്യവാം ഗൃഹസ്ഥൻ
പ്രേയസിയോടേവമോതി മറുപടിയായ്:
“ഭേഷായ്, ഇത്രയുമുച്ച-
സ്ഥാനത്തല്ലോ കരേറി, നീ കാന്തേ!

൱൰൪

പാറയിതു ചുവടുറപ്പാ-
ലിളകാതെതന്നെ നിന്നു, കെല്പോടേ;
ഒടിയാത്തൊരാറുവേഴ-
ച്ചെടിയോ, പകൽകൊണ്ടൊടിഞ്ഞുവീണും
(പോയ്!

൱൰൫

വമ്പിച്ച പദവിയെല്ലാം
‘കുഞ്ഞമ്മ’യ്ക്കിന്നിമേലിലുണ്ടാകും;
പൊയ്ക്കൊള്ളാം ഞാൻ വിരയെ-
പ്പരലോകത്തേയ്ക്കു പെൺമുടിപ്പൂൺപേ!”

൱൰൬

കാന്തനോടുത്തരമോതീ
കമലേക്ഷണയാൾ പതുക്കെയീവണ്ണം:
“എന്തിന്നീവിധമെന്നെ-
പ്പററിപ്പഴിചൊല്ലിടുന്നു ഹന്ത, ഭവാൻ?

൧൨൭

നമ്മുടെ നടപടികളിൽ നാ-
മിരുപേരുമൊരേവിധം പുമതലക്കാർ:
പരലോകത്തു തനിച്ചാ-
*വുകയില്ലാ താങ്കൾ നൂനമൊരുനാളും.

൧൨൮

ഇവിടുന്നിപ്പൊഴുതെന്നൊടു
ചൊല്ലിയ വാക്കിന്നു വരരുതേ മാററം!"
ഇങ്ങനെ, കരത്തൊടു കരം
മുറുകെച്ചേർത്തിട്ടു യാത്രയും ചൊല്ലി,

൧൨൯

ഇഹലോകത്തിൽ വെറുപ്പാൾ-
ക്കൊണ്ടാ നിർഭാഗ്യരായ ദമ്പതിമാർ
വന്ന വഴിക്കേ തിരിയേ
പോയാർ തൻതൻഗൃഹത്തിലേയ്ക്കായി.

൧൩൦

ജീവനിരിക്കെ സ്വയമേ
മൃത്യു വരിച്ചിട്ടു വേർപെടുന്നതുപോൽ
സങ്കടകരമായെന്തു-
ണ്ടു;- തു വർണ്ണിപ്പാനുമാൎക്കു സാധിക്കും!

---

* അവളും ആത്മഹത്യ ചെയ്യുമെന്നു സാരം.

൧൩൧

സ്വയമീയുലകത്തെയു,മതി-
ലുള്ള സമസ്തത്തെയും വെടിഞ്ഞവം,
മാററാൻ കഴിവില്ലാത്തൊരു
കർമ്മം ചെയ്യെന്നതെത്ര ദുഃഖകരം!

*  *  *

൧൩൨

തിരിയേ പോന്ന ഗൃമസ്ഥൻ
സ്വഗൃഹത്തിൽസ്സന്ധ്യയാകുമളവെത്തി,
നേരേ ജനനി വസിക്കു-
ന്നിടമുൾപ്പുക്കടിവണങ്ങിയുരചെയ്താൻ:

൧൩൩

"ഇന്നു തണുപ്പുണ്ടമ്മേ;
ചീററിയടിപ്പൂ മരങ്ങളിൽക്കാററും;
മഞ്ഞിൻകണം പൊഴികയാൽ
മലരെല്ലാം ചത്തുപോയി, പൂങ്കാവിൽ.

൧൩൪

അമ്മേ, പോവുകയായീ
നിന്മകനൊരു ക്രൂരിരുട്ടിലെയ്ക്കുധുനാ;
അമ്മയ്ക്കൊരാളുമരിക-
ത്തില്ലല്ലോ എന്നതാണെനിക്കൊരഴൽ.

൧൱൭

എന്മനതാരിലുറച്ചു
സങ്കടമേറുന്ന കാര്യമൊന്നമ്മേ;
എന്നപരാധമശേഷം
തീരട്ടേ, എന്റെ മൃത്യുവോടൊപ്പം!

൧൱൮

തെക്കന്മലകളിലുള്ളൊരു
പാറയ്ക്കൊപ്പം ഭവിക്ക തവ ജീവൻ;
പുറവടിയുയർന്നു കെല്പൊടു
നില്ക്കട്ടേ മേലിലും ഭവദ്ദേഹം!”

൧൱൯

അക്കായസ്ഥജനിത്രി-
ക്കീ മൊഴി കേട്ടപ്പൊഴുൾത്തടം വെന്തു;
വാക്കുകളോരോന്നിന്നും
ചുടുമിഴിനീർത്തുള്ളി തൂകിനാൾ കിഴവി.

൧൱൰

“പേരും പെരുമയുമുള്ളീ-
ത്തറവാട്ടിന്നൊത്തതല്ല തവ വാക്യം:
ആരു വരിക്കും മരണം,
വെറുമൊരു പെണ്ണിന്നുവേണ്ടി ലോകത്തിൽ?

൧൩൯

വലുതാം കാര്യങ്ങളിൽ നീ
കാണിയ്ക്കുന്നീല ബുദ്ധി ലവലേശം;
എന്നുടെയാലോചനയിത്തു
സശ്രദ്ധം കേൾക്ക, മേന്മയുണ്ടാം തേ:

൧൪൦

അയൽപക്കത്തു കിഴക്കേ-
വീട്ടിലിരിപ്പുണ്ടു നല്ലൊരു കുമാരി;
അഴകിൻ മേന്മയിലവളൊടു
കിടനില്ക്കുമൊരുത്തിയില്ല, നഗരമിതിൽ.

൧൪൧

നിന്നമ്മ പോയ് വരിയ്ക്കാം,-
മക്കന്യയെ നിൻെറ ഭാര്യയാക്കീടാൻ;
താമസമില്ല,വളെയതി-
ന്നൊരുനാൾക്കകമിങ്ങു കൊണ്ടുപോരാം ഞാൻ."

൧൪൨

വീണ്ടും വീണ്ടും തൊഴുത-
സ്സാധുഭൂമസ്തൻ തിരിച്ചുപോന്നുടനേ
വിജനം ശയനഗൃഹം പു-
ക്കൊട്ടിട നെടുവീർപ്പുമായ് നിലകൊണ്ടാൻ.

൧൪൬

ഇനിയിങ്ങു വേണ്ടതെന്തെ-
ന്നറിയാതെ തെല്ലു നിന്നതിൻശേഷം,
കരളിനെ വേവിക്കുമഴൽ-
ച്ചൂട പൊറാഞ്ഞറയിൽനിന്നിറങ്ങിയവൻ.

൧൪൭

അന്നാളിൽത്താൻ പല പല
ദുശ്ശകുനം കാങ്കയാൽക്കുമാരിയവൾ
നിഭൃതം പോയാൾ, വീട്ടി-
ന്നരികത്തുള്ളൊരു പുൽത്തകിടിതന്നിൽ.

൧൪൮

നേരം, സന്ധ്യ മയങ്ങി;
കൂരിരുൾവസനം ധരിച്ചു, ധരണിയുടൻ;
ഒരു നിശ്ശബ്ദതയോടേ
രണ്ടാം യാമത്തിലെത്തി, യാമിനിയും.

൧൪൯

“ഇന്നു ഗമിച്ച ദിനത്തോ-
ടൊന്നിച്ചെൻജീവനും ഗമിക്കട്ടേ;
എന്നാത്മാവിപ്പോൾപ്പോയ്-
മറയും, തടിമാത്രമിങ്ങു ശേഷിക്കും!”

൱൪൭

എന്നവളുടുത്തുകിൽ പൊക്കി-
പ്പാപ്പാസ്സു പദത്തിൽനിന്നഴിച്ചു്, ടനേ
ഏററു നിവന്നു നടന്നാ
നിറകടലിൽച്ചെന്നിറങ്ങി, നിർഭയയായ്.

൱൪൮

ഈ വർത്തമാനമൊക്കെ-
ക്കേട്ടപ്പോൾസ്സാധുവാം ഗൃഹസ്ഥനവൻ
ഇഹലോകത്തിൽക്കാന്തയൊ-
ട്ടുള്ളൊരു ബന്ധം കഴിഞ്ഞതായ്ക്കണ്ടാൻ.

൱൪൯

തെല്ലിട തന്നുടെ വീട്ടിൻ
മുററത്തുള്ളൊരു ശാഖിതൻചോട്ടിൽ
നിന്നിട്ടു്, വനും തൂങ്ങി-
ച്ചത്താൻ, തെക്കോട്ടു ചാഞ്ഞ കൊമ്പിന്മേൽ.

* * *

൱൫൦

ആ രണ്ടുവീട്ടുകാരി-
യിരുപേരെയുമൊന്നുചേർത്തു കുഴി മൂടി,
ചാരത്തുള്ളൊരു ഗിരിയുടെ
ബഹുവിധസസ്യാഭിരാമമാം ചെരുവിൽ.

൧൭൧

അതിനു കിഴക്കും മേക്കും
നട്ടാരരയാൽമരങ്ങൾ രണ്ടെണ്ണം;
ഇടവും വലവും താഴേ
കറുകപ്പുല്ലും തടങ്ങളായ്പ്പാകി.

൧൭൨

അപ്പുണ്യവൃക്ഷയുഗളം
വാഴ്ച്ച തഴപ്പാൻ പന്തലിച്ചവിടെ
ആ മൃതദേഹകുടീര
ത്തിനു നൽത്തണലും തണുപ്പുമർപ്പിച്ചു.

൧൭൩

ആയില തിങ്ങിക്കൊമ്പുകൾ
തമ്മിൽച്ചുറ്റിപ്പിണഞ്ഞ തരുവിണമേൽ
വിളയാടി വാണു, നിത്യം
പിട പൂവൽകളായ രണ്ടു വിഹഗങ്ങൾ:

൧൭൪

'സത്യപ്രണയക്കരുവിക'-
ളെന്നത്രേ, പേരവറ്റു ചൊല്ലുന്നു;
പ്രേമമൊടദ്ദ്വിജമിഥുനം
വൃക്ഷക്കൊമ്പത്തിരുന്നു മോദിച്ചു.

൧൫൭

മുഖമവർ പൊക്കമിടശ്ശിടെ;-
യന്യോന്യം പാട്ടുകൊണ്ടു സുഖമേകും;
രാത്രിയിൽ മൂന്നാംയാമം
വരെയുമിവണ്ണം രസിച്ചു കളിയാട്ടം.

*           *           *

൧൫൮

മൃതമർത്ത്യകയാമപ്പെൺ-
മണിയുടെ പാദശബ്ദമങ്ങു, കേൾക്കാംപോൽ;
വഴിപോക്കർ നില്ക്കുമാറു
ണ്ടതു കേൾപ്പാനായ്ച്ചിലപ്പോഴവിടത്തിൽ!

൧൫൯

ഇക്കഥ ചൊന്നേൻ, മേലാൽ
വരുംപോക്കർക്കു പാഠമാകുവാനായ് ഞാൻ;
അവരാലോചിച്ചിതിലെ-
ത്തത്വം നന്നായ് മനസ്സിലാക്കട്ടെ!

## സ്വയംവരപ്പന്തൽ *



1

ആലോലകാന്തിത്തികവാർന്ന ശില്പ-
വിതാനസൌഭാഗ്യമിയന്നു മേന്മേൽ
സാരസ്യലക്ഷ്മീകളിമേടപോലാ
സ്വയംവരപ്പന്തൽ പരിസ്ഫുരിച്ചു.

2

നീലിച്ച പട്ടാൽ പരിചോടു തീർത്ത
മേല്ക്കട്ടിയിൽച്ചേർത്ത രസക്കുടങ്ങളും
വാനിങ്കൽ മിന്നും നവതാരകങ്ങളും-
ക്കെഴുന്നൊരാക്കാന്തി വഹിച്ചിരുന്നു.

---

* പങ്കീപരിണയത്തിൽനിന്ന്

3

വെള്ളിത്തൂണുകൾ ചിത്രശില്പമിയലും
നല്ക്കൂപ്പൊൻവട്ടക-
സ്സുള്ളിൽ പൂംപനിനീരെഴും സ്ഫടികകം-
ഭൌഘം കണക്കെന്നിയെ
വെള്ളക്കാരുടെ മട്ടു മേശമുതലാം
സാമാനമെന്നൊക്കെയാ-
ന്നുള്ളപ്പത്തലവർണ്ണനീയമഹിമാ-
വാർന്നു ശോഭിച്ചുതേ.

4

ഉത്തുംഗമാം ചുവരിലന്നതിഭംഗിയുള്ള
ചിത്രങ്ങൾ, നല്ലരവതാനികൾ താഴെയെല്ലാം
ചിത്രാസനങ്ങളിവയാലവിടം വിളങ്ങി
വൃത്രാരിതൻെറ നവമാം ഭവനംകണക്കെ.

5

മുഹൂർത്തമാകുംപൊഴുതന്നു സർവ്വരും
വളർന്നൊരുൾക്കണ്ഠ കലർന്നു നോക്കവേ
മിഴിക്കു പീയൂഷമഴയ്ക്കു തുല്യമാ-
മൊരത്ഭുതാകാരധരിയക്ഷിലക്ഷ്യമായ്.

6

അനവദ്യമനോഹരത്വമോലും
കനകാദോജ്ജ്വലധാമമസ്സദസ്സിൽ
അനിമേഷഗണം നരന്നുപോലും
തനതായനു കൊടുത്തിതൊട്ടുനേരം.

7

കാവ്യത്തിനുള്ള രസ,മച്ഛമണിക്കു ചേൎന്ന
ശോഭാപ്രവാഹ,മലരിൻ നവമായ ഗന്ധം
സോമന്റെ പൂവൊളിനിലാവിവയൊത്തുചേൎന്ന
ലാവണ്യധാമമിവളെന്നവർ നിശ്ചയിച്ചു.

8

ഭുവനപ്രഭു, പുഷ്പസായകൻതൻ
പുരമുററത്തു പുലൎന്ന പാരിജാതം
പുതുതേൻമൊഴി പങ്കിതന്റെയോമൽ-
പ്പുരികത്തല്ലിൽ മയങ്ങിയാസ്സദസ്സ്.

9

തനയാംഗിതൻ പരിണയത്തെ നിനച്ചുതന്നെ-
യന്നാസ്സദസ്സിൽ മരുവുന്നൊരു കാമിലോകം
കണ്ണിന്നു ചേൎന്ന രുചിപോലവൾതൻ മികച്ച
സൌന്ദൎയ്യധാടിയെ നുകൎന്നിതു നിൎന്നിമേഷം.

10

ചിലർതൻ മിഴി നീരജാക്ഷിയാളിൻ
മുഖമൊട്ടിങ്കലിയന്നഹോ കളിച്ചു;
ലലാടമണിതൻ തുടുത്തൊരാ വായ്-
മലരിൽത്തന്നെ ചിലക്കു കണ്ണു രണ്ടും.

11

ഘനകേശഭരം ചെരിച്ചുകെട്ടി-
പ്പനിനീർപ്പൂക്കളണിഞ്ഞതിങ്കലത്ര
മനതാർ ചില കാമുകക്കു ചേർന്നി-
ട്ടനുരാഗത്തിനൊരസ്തിവാരമായി.

12

മറിമാൻമിഴിതൻ മുഖത്തിലോ മാർ-
നിറവും കൊങ്കയിലോ കടിക്കുതാനോ
പെരുമാറി നുകർന്നിടേണ്ടു കണ്ണെ-
ന്നറിയാതന്നു കുഴങ്ങി കാമുകന്മാർ.

13

ശുഭ്രാംബരം ചാർത്തി വിചിത്രരത്ന-
ഭൂഷാവിശേഷങ്ങളണിഞ്ഞു നന്നായ്
ശോഭിച്ചു തന്വംഗി തദാ, വസന്ത-
പ്രഭാതസന്ധ്യാരുചിയെന്നപോലെ.

14

അവൾ മാല കരത്തിലേന്തി, ലജ്ജി-
ച്ചവനമ്രാസ്യമൊടങ്ങു നിന്നിടുമ്പോൾ
നവമായ് കടലിൽ ജനിച്ചുയർന്നാ-
ബ്ഭുവനൈകേന്ദിരതന്റെ കാന്തി നേടി.

15

നവേന്ദുലേഖയ്ക്കരികിൽത്തിളങ്ങും
വിശാഖനക്ഷത്രമതെന്നപോലെ
വിദഗ്ദ്ധയാം തോഴി വരാംഗിതന്റെ
വലത്തുഭാഗത്തു വിളങ്ങിനിന്നു.

16

കരങ്ങൾ കൂപ്പിസ്സഭയേ വണങ്ങി-
പ്പുരന്ധ്രിമാലാമണിയായ തോഴി
മരന്ദമൊക്കുന്നവിധത്തിലേവം
ഗിരം വചിച്ചാൾ വധുവോടു മന്ദം:—

17

"വത്സേ, കുമാരി, തവ മുൻപിൽ വിളങ്ങിടുന്നോ-
രിസ്സത്സദസ്സു വഴിപോലെ വണങ്ങുകാദ്യം:
നിസ്സംശയം ഗുണമെഴുന്ന ജനങ്ങൾ കൂടും
സംസത്തിലീശ്വരനുമെന്നു പറഞ്ഞു കേൾപ്പൂ.

18

പോരെങ്കിലീസ്സഭയിലുള്ള ജനങ്ങളെല്ലാം
ദൂരത്തുനിന്നു തവ വേളി കൊതിച്ചു വന്നു;
ചേരുന്നപോലിവരിലിന്നു നിനക്കു ബാലേ,
ചേരുന്ന നന്ദി പറയേണ്ടതു നീതിയല്ലോ.

19

അല്ലൊത്തിടും കുഴലി,യിന്നണിയായിരിക്കും
മല്ലായുധപ്രതിമരാമിവരെ ക്രമേണ
ചൊല്ലിത്തരാം സപദി ഞാനറിയുന്നപോലെ
ചൊല്ലാർന്നെഴും പ്രിയനെ നീ സ്വയമായ് വരിക്കു.

20

നിന്മുന്നിലുഗ്രതരഭാവമിയന്നിരിക്കും
സമ്മാന്യനാം നൃപവരൻ വരവാണിമൌലേ,
അമ്മാനവിക്രമമഹീപതി, കേരളത്തിൻ
സാമ്രാജ്യലക്ഷ്മി പുണരും തിരുമേനിയല്ലോ.

21

അവനെബ്ഭോദ്ധ്യമല്ലെങ്കിൽ
നവനീതാംഗി, കാണ്കെടോ
അലംഭാവേന വാഴുന്ന
നിലമ്പൂർനൃപവീരനെ.

22

നീയാ നൃപേന്ദ്രനെ വരിക്കുകിൽ നല്ല കാട്ടിൽ
പ്രേയാനൊടൊത്തു വനലീലകളാടി വാഴാം;
ആയാസമെന്നിയെ മികച്ചൊരു റാണിയെക്കാൾ
ശ്രീയാർന്നെഴും പെരിയ മോടിയിൽ വാണുകൊള്ളാം.

28

മല്ലാക്ഷീമണി, നിന്റെ മുന്നിൽ മരുവു-
ന്നിദ്ധന്യനൊച്ചപ്പെട്ടും
കൊല്ലംകോട്ടു നൃപേന്ദ്രനാണു, തവ ക-
ല്യാണത്തിലത്യുത്സുകൻ;
ചൊല്ലാളുന്നിവനേ വരിക്കുകിൽ നിന-
ക്കമ്പോടു മദ്രാസിയിൽ
ചെല്ലാം ഗൌണ്ണരൊടൊത്ത മോടിയിൽ വസി-
ച്ചീടാം കുരംഗക്ഷണേ!

24

സായിപ്പന്മാരതുലകുതുകം പൂണ്ടു കൈ തന്നുകൊള്ളും,
ശ്രേയസ്സേറും നൃപരമരികേ വന്നു സേവിച്ചുനില്ക്കും,
ഭാവിച്ചീടാം പദവി പലതും, വിത്തവും കൈക്കലാക്കാം,
നീയിഷ്ടത്തോടിവനെയിതുനാൾ മാലയിട്ടീടുമെന്നാൽ.

25

നിങ്ങളത്യന്തസന്തോഷം
തങ്ങിടുംപോലെ നോക്കുവോൻ
പങ്കജാക്ഷീമണേ, ചേറനൂർ
ശങ്കരൻനായരാണെടോ.

26

ആകപ്പാടെ നമുക്കു രണ്ടുവിധമായ്
രണ്ടാൾവഴിക്കായഹോ
ലോകത്തിൽത്തിരുകേരളക്ഷിതിതലം
കീർത്തിക്കൊരാധാരമായ്:
യോഗജ്ഞാനമിയന്നു ലോകഗുരുവാം
ശ്രീശങ്കരാചാര്യരും;
ലോകജ്ഞാനമിയന്നു കേളികലരും
സർ ശങ്കരൻനായരും!

27

മുഷ്ക്കാളും, ദിതിജർക്കു ശുക്രമുനിയാം
ശ്രീഗാന്ധിയോടുൽക്കടം
വക്കാണത്തിനൊരുങ്ങിനില്ക്കുമിവനെ-
ത്താൻ മാലയിട്ടീടു നീ;
തല്ക്കാലം പല മേന്മയുണ്ടു തവ ബ-
ന്ധുക്കൾക്കു; വമ്പാണെന്നോഴും
സർക്കാർജീവനമെത്ര വേണമവ സ-
മ്പാദിച്ചുകൊള്ളാമെടോ.

28

തോററാലെന്തു വിരോധിയോടു; പണമൊ-
ക്കെപ്പോകിലെന്താ; ണതിൽ-
ള്ളൂട്ടാക്കാതെ പഴിച്ചിടട്ടെ വെറുതേ
സക്കാരൊടേററീടുവോർ;
മാററാനാവുകയില്ല നല്ലൊരു ഗവ-
ണ്മെൻറിൻെറ സമ്പ്രീതിയാ-
ളാററാലെന്തതുകൊണ്ടു വേൾക്കിലിവനെ-
ത്തന്വംഗി, തേ മേന്മയാം.

29

നീലപ്പട്ടാൽ പൊതിഞ്ഞൊട്ടുയരമിയലുമി-
ത്തൊപ്പിയും നെററിതന്നിൽ-
ച്ചാലേ ചേർത്തുള്ള നീലക്കുറിയുമടിവരെ-
ത്താണു നീണ്ടുള്ളുടുപ്പും
ചേരുന്നോരീ മഹാനാ,ണറിയുക, കവള-
പ്പാറനായർ പ്രതാപ-
ത്താലീ ലോകത്തെയും വൻപെരുമയിലവനി-
ന്ദ്രനേയും ജയിപ്പു!

30

മുന്നേ സേനാപങ്ക്തിയിൽ വെറും
ലഫ്ററിനൻറായിരുന്നു;
പിന്നെ ശ്രീമാൻ സ്വയമൊരുവിധം
കണ്ണലായിച്ചമഞ്ഞു;

തന്നെത്താനേ ജനാലിതി, വൻ-
സ്ഥാനവും പൂണ്ടിടാം മേൽ
തന്വീമൌലേ, സരസനിവനെ-
ക്കാളൊരാൾ കേമനുണ്ടോ?

31

നിരുപമതരകാന്തിസമ്പദാവാസമാകും
പുരുഷവരനിതല്ലോ ശങ്കരൻതമ്പി നൂനം;
അരചവയർമണി, വഞ്ചിക്ഷോണിപാലേന്ദ്രമൂലം-
തിരുവടിയുടെ മറ്റദ്ദേഹമിദ്ദേഹമല്ലോ.

32

കുന്നിച്ച മോദമൊടു നീയിവനേ വരിച്ചാൽ
തന്വംഗി, വേണ്ട വിഭവങ്ങളൊടൊത്തുമേലാൽ
വിണ്ണൊത്തിടും തിരുവനന്തപുരത്തു വാണു
മന്നോർവരന്റെ പദസേവ സുഖാൽ നടത്താം.

33

അച്ഛപ്രസന്നമുഖിയാ സ്ഥിതി തെല്ലുപോലു-
മിച്ഛിപ്പതില്ല പരമെങ്കിൽ വലത്തുഭാഗേ
അച്ഛിന്നകാന്തിയൊടു വാഴ്‌വൊരു പാലിയത്തു-
ള്ളച്ഛന്റെ വാർഗളമണയ്ക്കുക നിന്റെ ഹാരം.

34

അളകാപുരിപോലെ കാന്തി നിത്യം
വിളയാടുന്നൊരു ചേന്നമംഗലത്തിൽ
കളഭാഷിണി, തേ കളിച്ചു വാഴാ-
നളവാകും വലുതായ ഭാഗ്യമെന്നും.

35

തൻകാതിൽ പുതുവൈരകുണ്ഡലവുമി-
ന്നാവും വിരൽക്കൊക്കെയും
തങ്കാംഗുല്യഗണങ്ങളും വിശറിയും
നല്ലങ്കവസ്ത്രങ്ങളും
ശൃംഗാരച്ചിരിയും കലർന്നൊരു മഹാൻ
പൂമുള്ളിനമ്പൂരിയാ-
ണെൻകാന്താംഗി, വരിക്കിൽ മേന്മ വലുതാ-
യുണ്ടായിടും തേ പ്രിയേ!

36

ശ്രീ ദേശമംഗലമനക്കലെഴുന്ന രണ്ടാം
നാരായണാഖ്യധരണീസുരമൌലിയത്രേ
നീലായതാക്ഷി, യിതു; നല്ലഴകേറിയൊത്തൊ-
രാളാണു; നീ മടിവെടിഞ്ഞു വരിച്ചുകൊൾക.

37

വൻപേറുംപടിയായ് ഞെളിഞ്ഞൊരു 'സല-
ജ്ജോഢം' നടിക്കുന്നൊരാ-
*മാമ്പള്ളിക്ഷിതിദേവനെക്കമനിമാർ-
മൗലേ, വരിച്ചീടുകിൽ
ജംഭാരിപ്രതിമപ്രതാപമിയലും
ശ്രീവഞ്ചിരാജേശനും
നിൻപുത്രസ്ഥിതിതാൻ കുരംഗനയനേ,
കൈക്കൊള്ളണം നിത്യവും!

38

അംബുജാക്ഷി, ബഹുമോടിയോടു നിൻ
മുമ്പിലായിവിടെ വാഴുമീ നൃപൻ
ഉമ്പർകോനു സമനായൊരപ്പനാം
തമ്പുരാൻ; സുമുഖി, കേട്ടുകൊൾക നീ.

39

സാഹിത്യാബ്ധിക്കഴകിയ കലാ-
നാഥ,നിബ്ബാഗ്ഗ്വീയ-
ക്ഷോണിക്കേറ്റം പഴകുമിതിഹാ-
സങ്ങളിൽ വ്യാസദേവൻ,

* മാമ്പള്ളി=വഞ്ഞിപ്പുഴ

ഗോശ്രീരാജാന്വയതിലക,മി-
ത്തമ്പുരാനേ വരിച്ചാൽ
നാരീമൌലേ, പലതു സുഖസൌ-
ഭാഗ്യമുണ്ടായിടും തേ.

40

ഇവരിലാരിലുമിന്നു വരാംഗി, നി-
ന്നകമൊരിത്തിരിയും തെളിയായ്കിലോ
സപദി കാൺക, വലത്തുവശത്തെഴും
സരസനാകിയ രോഹിണിഭൂപനെ.



41

മാവേലിക്കരരാജവംശമതിലു-
ണ്ടായുള്ള പുഷ്പായുധൻ,
ദേവേന്ദ്രന്നു സമാനമായ വിഭവം
പൂണ്ടുള്ള ഭൂമീശ്വരൻ,
കേൾവിപ്പെട്ടൊരു വിശ്വഭാരതികളാൽ
സമ്മാനനീയൻ മഹാൻ,
നീ വേട്ടീടുക ലോകരെങ്ങുമറിയും
ശ്രീരോഹിണീരാജനെ.

42

ഇതാണു ബാലേ, പറയുന്നു മേനോൻ
പ്രതാപി സമ്പന്നനനംഗതുല്യൻ
ഉദാരധീമാൻ പ്രണയാകുലാക്ഷ-
നിതാ, മുഖത്തിൽ 'സ്വാഗതം' കഥിപ്പൂ!

43

ഇതു കേൾ വരവാണി, കൃഷ്ണമേനോൻ
കുശലൻ സാഹിതിയിൽ പ്രസിദ്ധിചേർന്നോൻ;
ഇവനെ സ്വയമായ് വരിക്കിൽ നീയും
പുരുകീർത്തിക്കയി, പാത്രമായ്ഭവിക്കും.

44

തുല്യംവിട്ടുള്ള നല്പുസ്തകതതിയെഴുതി-
ത്തീർത്തിടും കീർത്തിയോടും
ചൊല്ലാളും സ്ത്രീസമാജം പലതിനു പതിവിൽ
കാര്യദർശിത്വമാന്നും
നല്ലോണം കാന്തനാൽ തൻമുഖവുരവഴിയായ്
സന്തതം സ്തുത്യയായും
സോല്ലാസം തേ 'കലേശ'പ്രതിമസുവദനേ,
വാണിടാം സൌഖ്യമായി.

45

അരികിലങ്ങു വസിപ്പൊരു വീരനാ,-
ണറിക,യച്യുതമേനവനുന്നതൻ;
വിരതനമ്പൊടു കൊച്ചി ഭരിച്ചതിൻ-
പിറകു പാലിയകാര്യവുമേറ്റപോൽ.

46

ഉൾത്താരിൽ പ്രണയം കവിഞ്ഞു ചിരിച്ചു-
ണ്ടീടും മഹാനാം പുമാ-
നത്രേ *കേശവമേനവൻ പുകളെഴു-
ന്നാ രാജ്യസംസേവകൻ;
ഭർത്താവായി വരിക്കുകിൽക്കമനി, തേ
കേൾക്കാം "ബിലാത്തിക്കെഴും
വൃത്താന്തങ്ങൾ" വിശേഷമായവ പഠി-
ച്ചിട്ടുണ്ടു വിദ്വാനവൻ.



47

കൊണ്ടാടുന്ന ഗുണങ്ങളും മഹിതമാം
'ഗോപാല'സാഹായ്യവും
കണ്ടാലുള്ളൊരു മേന്മയും പ്രഭുതയും
പൂണ്ടഞ്ചുപേരീയിവർ
പണ്ടാപ്പാണ്ഡവരെന്നപോൽ കരബല-
ത്താൽക്കീർത്തി നേടീടുവോർ
പണ്ടാലാഭിധരാം സഹോദരർ മഹാ-
ന്മാരാണറിഞ്ഞീടുക.

---

* കെ. പി. കേശവമേനോൻ

48

അവരെവരിലിന്നൊരുത്തനെ-
ധവനായ് തന്വി, വരിച്ചുകൊള്ളുകിൽ
നവമാം പല മേന്മ ബാലികേ,
തവ ചേരും ബഹുമാനവും വരും.

49

മുന്നിൽക്കാണ്മൊരു 'ഭൂസുരേന്ദ്ര'നമലൻ
പാണ്ഡിത്യവാരാശിയാം
പുന്നശ്ശേരിയിൽ നമ്പിയാ,ണിവനെ നീ-
യിപ്പോൾ വരിച്ചീടുകിൽ
പൊന്നൊക്കുംതനു, സംസ്കൃതത്തിനു സപ-
ത്നീഭാവഗർവ്വത്തൊടേ
മന്നിൽ തേ വിഹരിച്ചിടാം സരസകാ-
വ്യൗഘം പഠിച്ചെന്നുമേ.

50

കള്ളം വിട്ടിതു കാൺക, നിന്നരികിലായ്
നൈർമ്മല്യമോരുന്നൊരാ
വെള്ളപ്പുഞ്ചിരിയാൽ നിനക്കുചിതമാം
നൽസ്വാഗതം ചൊല്ലുവോൻ

വള്ളത്തോൾക്കവിയാണു, വേൾക്കുകിൽ നറും-
ശൃംഗാരപദ്യങ്ങളാ-
ലുള്ളം ശീതളമാക്കി നിന്നെയനലാ-
ളിക്കും വിനാ സംശയം.

51

നാലപ്പാടനിതാണു, തന്നുടെ മരി-
ച്ചുള്ളോരു കാന്തയ്ക്കെഴും
ചേലൊക്കും ഗുണമൊക്കെയോർത്തൊഴുകുമ-
ക്കണ്ണീരൊടുങ്ങാത്തവൻ;
നീലത്താമരയൊത്ത നീൺമിഴി, നിന-
ക്കിന്നിഷ്ടമാണെങ്കിലീ
മാലത്യന്തമയാൾക്കു ചേർന്നു കര-
ഞ്ഞാനൊട്ടു സാധിക്കുമേ.

52

ഉള്ളൂരെഴും കവിവരൻ പരമേശ്വരയ്യ-
നുള്ളൂരിലൊക്കെയറിയുന്ന മഹാനുഭാവൻ
ഉള്ളിൽക്കവിഞ്ഞ രസമോടവനേ വരിച്ചാൽ
പുള്ളിക്കുരംഗമിഴി, തേ പുരുസൌഖ്യമാളും.

53

അമൃതാശുണ്ടാക്കിനല്കും പലപല ഫലഫാ-
രങ്ങൾ തിന്നും, പ്രബന്ധം
നിർമ്മിക്കും രാജരാജാദികളുടെ സതത-
സ്തോത്രസൽപ്പാത്രമായും
അമ്മട്ടുദ്യോഗലബ്ധിക്കടിതൊഴുമവർതൻ
സേവയാൽ പ്രീതയായും
സമ്പാദിക്കാം പരുക്കൻകവിത വിതറുമി-
പ്പട്ടർതൻ പത്നിയായാൽ.

54

സ്വരാജ്യഭക്തർക്കഭിമാന്യനായ
കുറൂരെഴും ഭൂസുരനാണിതാര്യേ!
വരിക്കുകിൽ ഖാദിയുടുത്തു ചർക്ക
തിരിച്ചു വാഴാൻ തവ ഭാഗ്യമോലും.

55

കേൾക്കാകും ചെവികൾക്കു ഗാന്ധിചരിതം
പുണ്യം സ്വഭാവോജ്ജ്വലം;
നൂല്ക്കാകും കണവന്നുടുക്കുവതിനായ്
വസ്ത്രങ്ങൾ നൽച്ചർക്കയിൽ;
പാർക്കാകും സുഖമാർന്നു ജാതിയെ മറ-
ന്നിന്നീ മഹീദേവനേ
വേൾക്കാൻ കാമിനിമാലികേ, കരളിൽ നീ-
യിപ്പോൾ നിനച്ചീടുകിൽ.

56

സ്വൈരം റാട്ടു തിരിച്ചു നല്ലൊരു തഴ-
മ്പാൎന്നുള്ള തൻകൈകകളാൽ
നീരന്ധ്രോച്ചകുചങ്ങളീക്ഷിതിസുരൻ
നന്നായ് തലോടീടവേ,
സാരംഗാക്ഷി, മടിച്ചു വാങ്ങരുതയേ,
ശ്രീഭാരതക്ഷ്മാപദ-
ത്താരിൻ സേവയിലുററ പുണ്യമിവതാ-
നാൎജ്ജിച്ചവല്ലോ പരം.




57

ആഞ്ജനേയസമരൂപനെങ്കിലും
കഞ്ജസായകനു തുല്യനെന്നുതാൻ
നെഞ്ചിലോൎക്കുമൊരു രാമമേനവൻ
തുംഗമാടനൃപപുത്രനാണിവൻ.

58

കുന്നിന്മേൽ വാണു നിത്യം നൃവരനെയഭിവ-
ന്ദിക്കുവാൻ വന്നിടുന്നോർ
തന്നീടും കാഴ്ചവാങ്ങീട്ടനവധി ധനമാ-
ൎജ്ജിച്ചു വൻപ്രൌഢിയോടെ

തനൂജീമൌലേ, നിനക്കതൊടു മഹിമയെഴും
'റാണി'യായ് വാണുകൊള്ളാ-
മിന്നീ വൈശ്രവ്യമോക്കാതിവനെ വിരവിൽ നീ
മാലയിട്ടീടുമെന്നാൽ."

59

പ്രിയമെഴുമൊരു തോഴിയേവമോരോ
നയവചനങ്ങൾ പറഞ്ഞിടുന്നതെല്ലാം
കുവലയമിഴി കേട്ടു കേട്ടതില്ലെ-
ന്നൊരുവിധമന്നു നടന്നിതാസ്സദസ്സിൽ.

60

കററക്കരിംകുഴലി തങ്ങളിലാരെയുംതാൻ
കുററംതൊടാതപടി കണ്ടതുമില്ലയെന്നായ്
ചുററും കൊതിച്ചുമരുവുന്നൊരു കാമിലോകം
മുററും സദസ്സിലുടനേ സ്ഫുടമായറിഞ്ഞു.

61

അപ്പോൾ കുമാരിയുടെ താതനിറങ്ങിനിന്നു
ചൊല്ലൊങ്ങിടുന്ന സഭയെസ്സതരാം വണങ്ങി
ഉല്ലന്നമോദമിതുപോൽ മൃദുവായ വാക്യ-
മല്പം പറഞ്ഞു പുരുഗൌരവഭാവമോടേ:

62

"ചൊല്ലാളുംപടിയായ് സ്വയംവരസഭാ-
മദ്ധ്യത്തിൽ വെച്ചാണതാൻ
കല്യാണാംഗികൾ കാന്തനെച്ചുത വരി-
ച്ചീടുന്ന ശീലം പുരാ;
ചൊല്ലാമേകനമാത്രമസ്സുകൃതമു-
ണ്ടാകുന്നകൊണ്ടേററവും
വല്ലായ്മയ്ക്കിടയാകു,മായതറിവു-
ണ്ടല്ലോ പുരാണങ്ങളിൽ.



63

ആ യാജ്ഞസേനിയുടെ സംവരണം കൊതിച്ചു
ഭൂപാലർതമ്മിലെതിരിട്ടു പിണങ്ങിയില്ലേ?
ചേലായ് സുജാത പൃഥുഭൂപനെ വേട്ടമൂലം
ശ്രീഭാരതക്ഷിതി മുഖന്മരാക്രമിച്ചു.

64

മംഗലാംഗിയുടെ മാനസത്തിലു-
ള്ളിംഗിതം വെളിവിലിന്നു ചൊല്ലുകിൽ
ഇങ്ങൊരാളൊഴികെ മററു സർവ്വരും
നിങ്ങളിൽ ബഹു മുഷിച്ചിലാർന്നിടും.

65

ആകയാൽ കുമാരിയാരെയാണു തൻ-
നാഥനായിഹ വരിച്ചതെന്നു ഞാൻ
നാളെയുള്ള കടലാസുകൾവഴി-
ക്കാകമാനമറിയിച്ചുകൊണ്ടിടാം."

66

ചീർത്തമോദമൊടു മേനവൻ തദാ
വാർത്തയിങ്ങനെ പറഞ്ഞു നിർത്തവേ
ആർത്തിതാസ്സഭിക,രുള്ളതോർക്കുകിൽ
പേർത്തുമാരു വകവെച്ചിടാ ദൃഢം.

67

സഭ ഝടിതി പിരിഞ്ഞു; കാമുകന്മാരൊരോരോ
വഴി നിജനിജദേശം നോക്കിയന്നാൾ നടന്നു,
വടിവെഴുമരയന്നപ്രൌഢസഞ്ചാരിണിക്കു-
ള്ളകമവനവനിൽത്താനെന്ന വിശ്വാസമോടേ.

68

പിറ്റെന്നാൾ പുലരെയ്ക്കു പത്രികകളിൽ
കാണായി തന്വംഗിതൻ
തെറ്റില്ലാതൊരു നിശ്ചയം പരിണയം
ചെയ്യാതിരുന്നീടുവാൻ;

മററും തൻവരണത്തിനെത്തിയ യുവാ-
ക്കന്മാരിലന്നാരിലും
കററക്കാറണിവേണിയാൾക്കു കരളേ-
ത്തുംതാനലിഞ്ഞില്ലപോൽ.

69

എന്തോതുന്നു പിതാവിനുള്ളിലതിയാ-
യുണ്ടായൊരാ ലജ്ജയും
പന്തൊക്കും മുലയാഗ്രഹിച്ച രസിക-
ന്മാക്കുററ സന്താപവും?
വെന്തോരുള്ളൊടു പങ്കിതൻ പുതുപരി-
ഷ്കാരത്തിനൊത്തുള്ളതാം
താന്തോന്നിത്തമഹോ ശപിച്ചു പല വാ-
ക്കോതീടിനാർ തങ്ങളിൽ.

70

തൻ വാച്ചൊരാശക്കിടിവേപവുമല്ലയാൽ
തേജോവധം വന്നൊരു സാധു മേനവൻ
സ്വജീവിതത്തിൽ കൊതിവിട്ടു സന്യസി-
ച്ചഹോ ഗമിച്ചാൻ പരദേശമപ്പൊഴേ.

71

ത്രിജഗൽപ്രഭുവായൊരംഗജൻതൻ
വിജയസ്തംഭമതായനേകവഷം
ബത വങ്കി വിളങ്ങിയെങ്കിലുംതാ-
നവൾ കന്യാസ്ഥിതി വിട്ടതില്ലപോലും.

72

ചൊല്ലാളുംപടി മേനവൻ പ്രഭുത കാ-
ട്ടീടാൻ കഴിച്ചുള്ളൊരാ-
കല്യാണോത്സവഘോഷവും സഭയില-
ണ്ടായുള്ളൊരാ വാത്തയും
മല്ലാക്ഷീമണി വങ്കി പഞ്ചശരനെ
ദ്വേഷിച്ചു ജീവിച്ചതും
ചൊല്ലാറുണ്ടവിടത്തിലുള്ള ജനമി-
പ്പോഴും പരിഹാസമായ്.

# സിനമ്മാതാരം



## ഒന്നാം സർഗ്ഗം

മണല്ലൂർനഗരേ മുന്നം,
പഥികാഗാരനായിക
വസിച്ചു ഭക്ഷ്യപേയാദി
വിററു ജീവിച്ചിരുന്നവൾ. 1

അവൾക്കു വഴിപോക്കന്മാ-
രാരിലോ ജാതയായിപോൽ,
അതിസൗന്ദര്യവതിയായ്
'തായി'യെന്നൊരു കന്യക. 2

പത്താണ്ടു തികയുംമുമ്പെ
ലോഭംകൊണ്ടമ്മയാലവൾ
പാന്ഥസൽക്കാരവൃത്തിക്കാ-
യർപ്പിക്കപ്പെട്ടു രാത്രിയിൽ. 3

ക്രമേണ കാമശാസ്ത്രത്തിൽ-
പ്പാണ്ഡിത്യപ്രകർഷാർന്നവൾ
സുലോചനാഖ്യ കൈക്കൊണ്ടു
ചെന്നെത്തീ മദിരാശിയിൽ. 4



ആ മഹാപുരിയിൽ വാണു
രുചിരാഭരണാംബര
യുവമാനസവിത്തങ്ങൾ
ഹരിച്ചാൾ സ്വൈരചാരിണി. 5

അനവദ്യാംഗപുഷ്പത്തിൻ
യൌവനാഭോഗമാധ്വിയെ
നുകരാൻ ചുറ്റുമേ കൂടി
വിത്തപാളികൾ സസ്പൃഹം. 6

രാജാക്കൾ വർത്തകന്മാരു-
മുദ്യോഗസ്ഥജനങ്ങളും
അവൾതൻ സേവയെക്കാത്തു
ഗൃഹദ്വാരത്തിൽ വാസമായ്. 7

അല്പകാലത്തിനിടയിൽ
തനിക്കുണ്ടായ മേന്മയാൽ
ശ്ലാഘാദരകളായ്ത്തീർന്നു
മററുള്ള ഗണികാജനം. 8

നൎത്തനം ഗീതമിവയിൽ
മററുള്ളോർ മേന്മ കാട്ടിടാം;
പുരുഷപ്രീതി നേടീടാ-
നിവൾതാനെന്നു കേൾവിയായ്. 9

അവളെക്കാണുവാൻ വന്നാ-
നൊരുനാൾ സുന്ദരേശ്വരൻ,
ചലച്ചിത്രപടശ്രേണീ-
നിൎമ്മാണാലയനായകൻ. 10

ഹീരകുണ്ഡലഭാരത്തിൻ
വൃദ്ധയാൽ കാതു തൂങ്ങിയും,
ചുവന്ന കുങ്കുമപ്പൊട്ടു
നെററിയിൽ തെല്ലു ചാൎത്തിയും, 11

കോതിവെച്ചുള്ള മുടിയിൽ-
ഗ്ഗന്ധരാഗം പുരട്ടിയും,
വളർമേൽമീശതൻ കൊമ്പു
മെഴുകിട്ടു വളച്ചുമേ, 12

പല കൂട്ടുകൾ ചേർത്തുള്ള
താംബൂലത്താൽ സുരക്തമായ്
വിടർന്നോരധരത്തിന്മേ-
ലല്പഹാസം തുളുമ്പിയും, 13

പൊന്നു കെട്ടിയിടങ്ങളെല്ലാം
മിന്നും പല്ലുകൾ കാട്ടിയും,
ശൃംഗാരരസഭാവത്തിൽ
കണ്ണു തെല്ലൊന്നിളക്കിയും, 14



ചേലെഴും പല രത്നങ്ങൾ
ചേരും പൊൻമോതിരങ്ങളാൽ
വിളങ്ങും വിരൽ കാണുമ്മാ-
റോരോ ഭാവങ്ങൾ കാട്ടിയും, 15

വീഥിയിൽ കസവുള്ളോരു
സ്വച്ഛാംബരമണിഞ്ഞവൻ
കൈ വീശി, കൌതുകം ചേറി
വന്നേറീ കാമസന്നിഭൻ. 16

സർവ്വവേശ്യാംഗനാലോക-
സമാരാധ്യൻ യുവാവവൻ
വരവേ, മുകിൽ കണ്ടുള്ള
മയിൽപോലായി മങ്കയാൾ. 17

പിടഞ്ഞെഴുന്നേററു വേഗം
സംഭ്രമപ്രശ്രയാകുല
സുന്ദരേശ്വരനെത്താണു
തൊഴുതാൾ വിനയത്തോടേ. 18

വിലാസവിസ്മയൌത്സുക്യ-
മന്ദാക്ഷസ്മേരിതാസ്യയായ്
സൽക്കരിച്ചിതു കല്യാണി-
യതിഥിശ്രേഷ്ഠനെ സ്വയം. 19

വെണ്ണിലാവൊളിയെത്താനേ
വെല്ലും പുഞ്ചിരിയോടവൾ
പിന്നെപ്പറകയായ് മന്ദം
കടാക്ഷാർദ്ധാവലോകിനി: 20

"ധന്യ ഞാനിന്നു സുമതേ,
ത്വൽശുഭാഗമനത്തിനാൽ;
വേശ്യാജനശിരോഭൂഷ-
യായിതിന്നെൻെറ [illegible]ചവടി. 21

സിനമ്മാതാരനിർമ്മാണ-
വിധാതാവങ്ങുതാൻ വിഭോ;
നടരാജൻ ഭവാൻ; ശ്രീമാൻ
നീതന്നെ പുരുഷോത്തമൻ. 22

നിന്റെ ചേവടി കൂപ്പാനായ്
കാത്തുനില്ക്കുന്നു സർവ്വദാ
സർവ്വസൌന്ദര്യസമ്പന്ന
മാരാം വാരവരാംഗിമാർ. 23

അല്പപുണ്യകളായോർക്കു
ലഭ്യമല്ലാത്ത സംഗമം
ഇന്നു കൈവന്നു ഭാഗ്യത്താ,-
ലിപ്പാരിൽ ധന്യധന്യ ഞാൻ." 24



സ്തുതിവാക്കുകളീവണ്ണ-
മോതിനില്ക്കുന്ന മങ്കയെ
പ്രേമപ്രഹർഷനയനൻ
നോക്കിനാൻ സുന്ദരേശ്വരൻ. 25

ആ വീക്ഷണസുധാസേകം
മേനിയിൽ പ്രചരിക്കവേ
ആലിംഗനസുഖം തന്വി-
യാരാലഭിനയിച്ചിതേ. 26

രോമാഞ്ചകവചം പൂണ്ടു
നില്ക്കും തരുണിയോടവൻ
സസ്നേഹമോതിനാൻ ചാടു-
വചനം നടപുംഗവൻ: 27

"സൽപ്രേമവർഷിയാം നിന്റെ
വാക്കാൽ ഞാൻ പ്രീതനായ് പ്രിയേ!
രൂപമാധുരിയാൽപ്പോലെ
മൊഴിയാലുമനന്യ നീ. 28

വർദ്ധിക്കുന്നു ശുഭേ, നിന്റെ
കീർത്തിയീ നാട്ടിലൊക്കെയും;
അസ്പൃഷ്ടസായകം നീയാ-
ണംഗജന്മാവിനോമനേ! 29



ഹാരിണീ നീ ലോകചിത്ത-
ഹാരിണീരൂപഭംഗിയാൽ;
വാരുണീവ രസോദ്വേഗ-
കാരിണീ ഭാരതീ തവ. 30

സുചിരൌത്സുക്യസമ്പുഷ്ടം
പ്രണയം നിന്നിലുണ്ടു മേ;
ധന്യേ, സഫലമാകട്ടെ
നിന്നാശ്ലേഷസുഖത്തിനാൽ. 31

ഇതിലും മീതെയായുണ്ടി-
ന്നൊരു കാര്യമുരക്കുവാൻ;
വഴിപോൽ കേട്ടു നീ വേണ്ട-
പടിതാൻ തീർച്ചയാക്കണം. 32

ബഹുകാമുകസംഗത്തി-
ലീവിധം ജീവിതം വൃഥാ
നഷ്ടപ്പെടുത്തുന്നു, കഷ്ടം,-
മെന്തിനായ് മന്ദിഗാമിനി! 33

ക്ലീബരജ്ഞർ ധനത്താൽതാൻ
മേന്മ ചേരുന്ന മൂഢരിൽ
നിന്റെ താരുണ്യസമ്പത്തു
വ്യയംചെയ്യുന്നു നിശ്ചയം. 34



നിന്റെ നിസ്തുലലാവണ്യ-
വിഭവോചിതമാംവിധം
ധനമാർജ്ജിക്കുവാൻ തക്ക
കാലമാണിതു, ബാലികേ. 35

രാത്രിസൽക്കാരവാണിജ്യം-
കൊണ്ടുണ്ടാം ധനമെങ്ങഹോ!
സിനമ്മാലോകസമ്രാജ്ഞി-
യയാലുണ്ടാവതെങ്ങഹോ! 36

ദാസിതൻ ജീവിതം രൂപ-
സൌന്ദര്യങ്ങൾക്കു നാശമാം;
സിനമ്മാവൃത്തിയാൽ ബാലേ,
വർദ്ധിക്കുമവ നിർണ്ണയം. 37

ലോകരെല്ലാവരും കണ്ടു
കൊണ്ടാടേണ്ടുന്ന ചാരുത,
ഹവിസ്സു ശ്വാനർപോൽ, മൂഢ-
കാമുകന്മാർ ഭുജിപ്പൂയോ? 38

പുകഴ്ത്തട്ടെ വേദ്യവ-
സൌന്ദര്യം പത്രസഞ്ചയം;
നിൻചിത്രം ലാലസിക്കട്ടെ
മാസികാവലിയിൽപ്പുറം. 39

നാട്ടിലെല്ലാം പരക്കട്ടെ,
നിന്റെ സാരസ്യസൌരഭം;
സിനമ്മാതാരമായ്ത്തീർന്നാ-
ലുണ്ടാം ഭാഗ്യങ്ങളെന്തുവാൻ? 40

അതിനാൽ മധുരസ്മേര-
വദനേ, മടി വിട്ടു നീ
യോജിക്ക നമ്മൊടീ നല്ല
ചിത്രനിർമ്മാണജോലിയിൽ.” 41

സുന്ദരേശ്വരനീവണ്ണം
ചൊന്ന വാക്കുകൾ കേട്ടവൾ
സകമ്പസ്വേദസമ്പന്ന-
വപുസ്സായ് വിലസീടിനാൾ. 42

പിന്നെ മന്ദാക്ഷമധുരം
പറഞ്ഞു പികവാണിയാൾ:
"അനുഗ്രഹീതയീദ്ദാസി
നിൻെറ നന്മൊഴിയാൽ, പ്രഭോ! 43

നല്ല കാലത്തിലുണ്ടാകും
കല്യാണങ്ങളടിക്കടി;
അല്ലെങ്കിലീവിധം ഭാഗ്യ-
മെല്ലാമെങ്ങനെ ചേൎന്നിടും? 44

ഭവദ്ദൎശനമേ ഭാഗ്യം;
നീ കാമിപ്പതു ധന്യത;
അതിലുംമീതെയാണിന്നീ-
ബ്ഭവാൻ ചെയ്തോരനുഗ്രഹം! 45

പുരുഷപ്രീതിയൊന്നിനു
സമൎപ്പിച്ചോരു യൌവനം
അധികം നിലനില്ക്കില്ലെ-
ന്നറിയാത്തവളല്ലിവൾ. 46

അല്പകാലംമാത്രമുള്ള
താരുണ്യത്തിൽധനാൎജ്ജനം
ദുഷ്കരംതന്നെയെന്നും ഞാ-
നറിയുന്നു, മഹാമതേ! 47

വൃദ്ധന്മാർ വിത്തമത്തന്മാർ
ക്ലീബരേയുമൊരേവിധം
പുണന്നഭിനയിക്കുന്ന
രാഗത്താലെന്തുതാൻ സുഖം? 48

രൂപസാരസ്യസമ്പന്ന-
മാരാം ബാലികമാർ പരം
ഏതൊന്നിലാണു നാകത്തെ
വിട്ടിപ്പോഠം കൊതികൊഠംവതും; 49

ഗാർഹസ്ഥ്യം, ഭർത്തൃശുശ്രൂഷ,
മാന്യം മാതൃപദം ശുഭം
ഇവ കൈവിട്ടു വാഞ്ഛിപ്പ-
തെന്തു രാകേന്ദുവക്ത്രമാർ; 50

ഏതൊന്നിലാശയാലെന്നും
ദീർഘനിശ്വാസഖിന്നരായ്
കേഴുന്നു സർവ്വഭോഗങ്ങഠം
ഭുജിക്കും റാണിമാർകളും; 51

ഏതൊന്നാൽ ധനമാർജ്ജിപ്പാൻ
മാർഗ്ഗമായ് മങ്കമാർക്കഹോ;
അച്ചലച്ചിത്രനിർമ്മാണ-
മാർക്കാണിഷ്ടപ്പെടാത്തതും? 52

ഇന്നുതൊട്ടു ഭവാൻ സ്വാമി;
കാന്തൻ, പ്രാണാധികപ്രിയൻ;
അനന്യചിന്തയായങ്ങേ-
സ്സേവിക്കാം ഞാനനാരതം.” 53

## രണ്ടാം സർഗ്ഗം

അചിരേണ ചലച്ചിത്ര-
നടിയായ്. കീർത്തിപൂണ്ടവൾ
നവരൂപാന്തരപ്രാപ്ത
ശോഭിച്ചിതു സുലോചന. 1

ആടിയും പാടിയും ദേഹ-
മോടി കാട്ടിയുമങ്ങനെ
കേടകന്നവൾ വിഖ്യാതി
നേടി ചിത്രങ്ങളിൽപ്പരം. 2

ശൃംഗാരം രസവിച്ഛിത്തി-
ക്കൂടാതഭിനയിക്കുവാൻ
അവൾക്കു കിടയില്ലെന്നു
വാഴ്ത്തീ സാരജ്ഞരാം ജനം. 3

കടക്കണ്ണിൻ വിലാസത്താൽ,
മനം കക്കുന്ന കൊഞ്ചലാൽ,
പീനസ്തനാഢ്യമാം മേനി-
കൊണ്ടു കാട്ടുന്ന ചേഷ്ടയാൽ, 4

അനത്യംശുകസംലക്ഷ്യ-
ദേഹാവയവഭംഗിയാൽ,
പാല്പുഞ്ചിരിപ്പൊലിമയാൽ,
തേനലാവുന്ന വാക്കിനാൽ, 5

സിനമാലോകസമ്രാജ്ഞി
യെന്ന പേരചിരാലവൾ
സമാർജ്ജിച്ചിതതേമട്ടിൽ
ധനവും ഘനകേശിനി. 6

രാജോചിതമഹാഹർമ്മ്യ-
മൊന്നിൽ ഭൃത്യഗണത്തോടും
സമൃദ്ധവിഭവത്തോടെ
തനിച്ചു വാസം തുടങ്ങിനാൾ. 7

അതിലെ ശ്രേഷ്ഠമായുള്ള
ഗൃഹോപകരണങ്ങളോ,
സമ്പൽസമൃദ്ധിപോൽ, ശില്പ-
ഭംഗിയും കാട്ടിടുന്നതാം. 8

ചീനാംബരവിതാനങ്ങ-
ളനഘം രത്നകംബളം
അച്ഛസ്ഫടികസാമഗ്രി-
കൊണ്ടെഴും ഭാജനങ്ങളും 9

ശീതോഷ്ണഭേദമില്ലാതെ
നിത്യം സുഖദമായിടും
ഗൃഹാന്തർഭാഗമൂഴീശ-
വിഭവത്തെജ്ജയിപ്പതാം. 10

ആഗ്ഗൃഹത്തെച്ചുററിയുണ്ടു,
പാരം കാന്തികലർന്നതായ്
നാനാകുസുമസമ്പന്ന-
മായൊരുദ്യാനവാടിക. 11

ക്രീഡാതടാക,മന്യൂന-
ഭംഗി ചേൎന്നുള്ള മണ്ഡപം,
യന്ത്രധാരകളീവണ്ണ-
മാരാമം ചിത്തമോഹനം. 12

കുലാംഗനക്കു ചേരുന്ന
ചാരുചൎയ്യകളോടവൾ
സുജനപ്രീതിയേ നേടി-
യങ്ങു വാണാൾ സുലോചന. 13

സല്ക്കാൎയ്യ നിരതന്മാർതൻ
സമാജങ്ങളിലും ക്രമാൽ
അവൾ തന്റെ നിലയ്ക്കൊത്ത-
പോലെ ചെയ്താൾ പരിശ്രമം. 14

കൈയയച്ചവളോരോരോ
ധൎമ്മങ്ങൾക്കേകിനാൾ ധനം
സമുദായസമുദ്ധാര-
സേവനത്തിൽസ്സുലോചന. 15



അവൾതൻ ഖ്യാതി പത്രങ്ങൾ
വളൎത്തിച്ചൊല്ലി നിത്യവും;
'അഭിജാതകുലസ്ത്രീ, സ-
ദ്വൃത്ത'യെന്നോതിനാർ ജനം. 16

തൽപൂൎവ്വചരിതം പിന്നെ
പത്രലേഖകനന്നൊരാൾ
എഴുതിക്കണ്ടു ചേരുന്ന
ചിത്രസാമഗ്രിയോടഹോ! 17

“ഒരു ജന്മികുലത്തിങ്കൽ-
ജ്ജനിച്ചോളാണപോലവൾ;
കലാവൃത്തിയിലൌത്സുക്യം-
കൊണ്ടുതാൻ നടിയായതാം. 18

ആഭിജാത്യം, ധനം, വിദ്യ-
യിവകൊണ്ടാഢ്യയാകയാൽ
ഇവളെത്തീണ്ടിയിട്ടില്ല
ധനലോഭാദിദുർഗ്ഗുണം. 19

കലാജീവികളിൽക്കാണും
കാപട്യപ്രണയാദികൾ
ചെറുമീത്തന്വിയിൽ കാണ്മീ,-
ലിവളോ നൂതലക്ഷ്മിയാം." 20

പലതിമ്മട്ട പത്രങ്ങൾ
പതിവായ് ചെയ്ത കീർത്തനം
ക്രമേണ വിസ്മരിപ്പിച്ചു
തൽപൂർവ്വചരിതത്തിനെ. 21

ധനം പ്രക്ഷാളനംചെയ്തു-
മത്രേ മാലിന്യമൊക്കെയും;
ധനത്താൽ വെണ്മപൂശുംപോൽ
ദുർമ്മലീമസവൃത്തിയും! 22

കോഴ നല്കിക്കറിപ്പിച്ച
പത്രലേഖനസഞ്ചയം
മാനവും സ്ഥാനവും നല്കി-
യവൾക്കാ രാജധാനിയിൽ. 23

ഘൂർണ്ണോജ്ജ്വലസുമം ചൂടും
വിഷവൃക്ഷംകണക്കിന്നെ,
വെണ്മതാൻ വെളിയിൽക്കാട്ടി
വാണാളേവം സുലോചന. 24

അവൾതൻ വായുവേഗത്തി-
ലോട്ടം വാഹനമെന്നുമേ
സന്ധ്യയ്ക്കു കാണാം വാരാശി-
തീരത്തിൽ ചെന്നുനില്പതായ്. 25

സന്ധ്യാനിലപരിഷ്വംഗ-
മേല്ക്കാനെത്തും മഹാജനം
കണ്ടു കൊണ്ടാടിനാർ ഖ്യാത-
യാമാ നടനറാണിയെ. 26

ശരൽക്കാലാംബുദോത്സംഗ-
സംഗിയാം ചന്ദ്രലേഖപോൽ,
തൻവാഹനത്തിൻ വെണ്പട്ടു-
മെത്തയിൽച്ചാരിവാഴവോൾ, 27

പാല്പുഞ്ചിരിത്തൂനിലാവു-
ത്തൂകിക്കുളിർമയേറ്റുവോൾ
ലോകം പുതുമപൂണ്ടെന്ന
സാരസ്യാംശു പൊഴിപ്പവൾ, 28

സുലോചന ദിവാന്തത്തി-
ലങ്ങു ചെൽവതു കാണുവാൻ
പതിവായ്ക്കൂടി പലരും
സ്ഥാനസ്ഥിതികൾ വായ്ച്ചവർ. 29

തൻസവാരികഴിഞ്ഞെത്തും
നേരം സൽക്കാരവേളയാം;
ഉപചാരഗൃഹംതന്നി-
ലുത്സവംതന്നെയാമതു്. 30

ജഡ്ജിമാർ, പണമേറുന്ന
വക്കീലന്മാർ, വണിഗ്വരർ
സചിവോത്തമ,രുദ്യോഗ-
മേന്മ കാട്ടുന്ന വീരരും, 31

പലരും പതിവായ് സായം-
കാലത്തത്തമ്പിതൻ ഗൃഹേ
വന്നു നാട്യകലാലക്ഷ്മീ-
പൂജയിൽ പങ്കുകൊണ്ടുപോൽ. 32

# മൂന്നാം സർഗ്ഗം

അന്നൊരിക്കൽ വസന്തത്തിൽ-
ധര പൂ ചാൎത്തി നില്ക്കവേ,
പതിവൊത്തവളന്തിക്കു
പ്രാപിച്ചു വാൎദ്ധിതൻ തടം. 1

ലോകത്തിൽ ഖ്യാതിയേറുന്ന
മദിരാശികടൽപ്പുറം
സന്ധ്യാൎക്കകരസംശ്ലേഷം-
കൊണ്ടു ശോഭിച്ചിതേററവും. 2

തിരമാലകൾ തുള്ളിപ്പായ്
വാഴും സൈകതഭൂമിയിൽ
ബാലരാൎത്തു കളിക്കുന്നു,
ധാത്രിമാർ നോക്കിനില്ക്കവേ. 3

വിശദം ധരളുകുന്ന
പുഞ്ചിരിച്ഛായ ചേൎന്നതാം
വെണ്മണൽത്തട്ടു വാരാശി-
വേലയ്ക്കൂറുന്ന കാന്തിയെ. 4

ഏലാവനസുഗന്ധത്തെ-
പ്പേറിദ്ദക്ഷിണമാരുതൻ
ചരിപ്പൂ പ്രമദാലോക-
ചേലത്തുമ്പാട്ടി മന്ദമായ്. 5

അവിടെച്ചേഷ്ടയാ,ലിഷ്ട-
നോക്കിനാൽ,ത്തൻ നടപ്പിനാൽ,
ജനമദ്ധ്യത്തിലും കാമി
ജനം പൂജിപ്പൂ മാരനെ. 6



ആ നല്ലേളിസ്ഥലത്തിഷ്ട-
തോഴിമാരൊത്തു തന്വിയാൾ
മണിഭൂഷണവേഷാഢ്യ
വന്നണഞ്ഞൂ സുലോചന. 7

വളർക്കുന്തലിലച്ഛശ്രീ-
മലർമാല്യങ്ങൾ ചൂടിയോൾ
അളകങ്ങളിളംകാററിൽ
മുഖരംഗി വളത്തുവോൾ, 8

ജ്വലൽതാടങ്കരത്നങ്ങൾ
കവിളിൽ കാന്തിയേററുവോൾ,
അണിഞ്ഞ കജ്ജളംകൊണ്ടു
കണ്ണിൽ കാളിമക്കൂട്ടിയോൾ, 9

പക്വദാഡിമശോണാഭ-
മധരത്തിൽ സ്ഫുരിച്ചിടും
മന്ദസ്മിതവിലാസത്താൽ
ലോകമാകെ മയക്കുവോൾ, 10

നീരാളകഞ്ചുകംകൊണ്ടു
മൂടിയുള്ള കുചങ്ങളിൽ
മുക്താദാമമണിഞ്ഞാഭ
ചുററുപാടും പരത്തുവോൾ, 11

ചിത്രവൎണ്ണാംബരം ചാൎത്തി-
പ്പൂവൽമേനി മറയ്ക്കിലും
കാമുകാക്ഷികളിൽക്കാമ-
കൌതുകം പാരമേറുവോൾ, 12

സുലോചന, സുശോഭം വ-
ന്നുദിക്കുന്നിന്ദുപോലവേ,
സൎവ്വമോഹനരൂപം പൂ-
ണ്ടങ്ങു കാണായി സന്ധ്യയിൽ. 13

അവിടെദ്ദൈവഗത്യാ വ-
ന്നെത്തീ വാഴ്സർ നരാധിപൻ,
രാജ്യശാസന കൈയേററി-
ട്ടേറെ നാളായിടാത്തവൻ. 14

ഭോഗതൃഷ്ണയിലീ ലോക-
മാകെച്ചുററിനടക്കിലും
അസംതൃപ്തനനംഗനു
കിങ്കരത്വം വഹിച്ചവൻ. 15

റിവിയേറ, ലിഡോ, പാരി-
സ്സഥ ഷാങ്ഹായ് മുതൽക്കെഴും
പുഷ്പസായകസാമ്രാജ്യ-
രാജധാനികളൊക്കവേ, 16

ഭോഗൗത്സുക്യബലംമൂലം
മാറിമാറിച്ചരിച്ചഹോ
നിജപൈതൃകസമ്പത്തു
പുല്ലുപോൽ ചെലവാക്കിയോൻ. 17

തിരികെ സ്വപുരം ചെന്നു
ചേരാൻ പോകും വഴിക്കവൻ
മദിരാശിയിൽ വന്നെത്തീ
പരിവാരസമന്വിതൻ. 18

ഓരോ കാഴ്ചകൾ കണ്ടിട്ടു
കടൽത്തീരത്തു ഭൂപതി
വന്നുചേർന്നിതു സായാഹ്ന-
ഭംഗി തെല്ലാസ്വദിക്കുവാൻ. 19

തദ്ദൃഷ്ടിപഥമനാകെ
പ്രഭാപൂരം നിറഞ്ഞതായ്
തോന്നുമാറാ നൃപൻ കണ്ടാ-
നവിടെക്കാമൃഗാത്രിയെ. 20

നാനാജാതീയസൌന്ദര്യം
കണ്ടു കണ്ണു മടിച്ചവൻ
അവളെക്കണ്ടു കൺചിമ്മി
നിന്നുപോയ് സ്തബ്ധചിത്തനായ്. 21



"ഇവളാരിതു? ലാവണ്യ-
ക്കടൽപെറ്റുള്ള ലക്ഷ്മിയോ?
അനവദ്യാംഗി, സമ്പൂർണ്ണ-
ലക്ഷണശ്രീ വഹിപ്പവൾ! 22

എന്റെയീ ലോകസഞ്ചാരം
വ്യർത്ഥമെന്നേ നിനച്ചു ഞാൻ,
സൽഗൃഹദ്വാരപാർശ്വത്തിൽ
മങ്കപ്പൂണിവൾ നില്ക്കവേ!" 23

ഈവർണ്ണമകതാരിങ്ക-
ലോർത്തു നിശ്ചേഷ്ടനായ് നൃപൻ
നില്ക്കുന്നതു കണ്ടു തൻതോഴൻ
തൊഴുകൈയോടിതോതിനാൻ: 24

"ഭാവഭേദങ്ങളാൽ, ഭൂമി-
പാല, ഭാവൽക്കചിന്തകൾ
തെളിഞ്ഞു കാണ്മു ഞാൻ; മോഹ-
മിതു നന്നല്ല തെല്ലുമേ. 25

രാജർഷികുലസംജാതൻ
തുല്യബാന്ധവരൊത്തവൻ
അവിടുന്നെങ്ങു? വാരസ്ത്രീ-
യിവളെ?-ഞോർക്കുകന്തരം. 26



ഇവർ വസ്ത്രമുടുക്കുന്നു
പരക്കാഗ്രഹമേറുവാൻ;
അംഗഗോപനമല്ലിന്നു
കാമിപ്പതിവരേതുമേ. 27

സരസാലാപചാതുര്യ-
മുണ്ടവർക്കർത്ഥമെന്തതിൽ?
കൃത്രിമപ്പൂക്കൾപോലൊട്ടും
ഗന്ധമില്ലിവരിൽ പ്രഭോ! 28

വേശ്യാപ്രണയമോർത്താകിൽ-
സ്സന്ധ്യപോൽ ക്ഷണരാഗിലം,
തിരമാലകണക്കെന്നും
ചഞ്ചലം ക്ഷണഭംഗുരം. 29

സവ്വസംഗ്രഹണത്തിങ്കൽ
വൈദഗ്ദ്ധ്യം പരമേറുവോർ
വേശ്യമാരക്കാക്ക നൃപതേ
വിഭവം കപടത്തിനാൽ. 30

പ്രേമാദിനയനൈപുണ്യം,
വാക്കിൽ നിസ്തുലചാതുരി,
മുഖമാധുര്യമിവയാൽ
വഞ്ചിക്കുന്നിതു വേശ്യമാർ. 31



സ്നേഹമില്ലാതെ കത്തുന്ന
പ്രേമത്തിരികൾതന്നൊളി
ചേക്കുകില്ല ഹൃദന്തത്തിൽ
പ്രഭാപൂരമൊരിക്കലും. 32

ഈക്കണ്ടിൽച്ചെന്നുവീഴൊല്ല
നിൻമനം നൃപസത്തമ;
വേശ്യാസക്തനൃപന്മാരിൽ
രാജ്യശ്രീ ചേന്നു നിന്നിടാ." 33

അത്ഥസമ്പുഷ്ടമീ വാക്യം
തോഴൻ ചൊല്ലിതു കേൾക്കിലും
ഉൾത്താരിടറിയില്ലംഗ
ഭൂവിൻ മായാബലത്തിനാൽ. 34

വിഷയാസക്തിയും ധർമ്മ-
ബുദ്ധിയും മത്സരിക്കയാൽ
ഒന്നുമാകാതവൻ നിന്നാൻ
ചിന്താസന്താനനിശ്ചലൻ. 35

പ്രതിമായിതനായ് സ്തബ്ധ-
ഭാവത്തിൽ സ്വാമി നില്പതായ്
കണ്ടു തെല്ലാശ്വസിച്ചോതീ
സചിവൻ വീണ്ടുമീവിധം: 36



"എത്രനാളായി വേർപെട്ടോ-
രമ്മറാണി മനസ്വിനി
ത്വദാഗമനമോർത്തത്രേ
ദിനം പോക്കുന്നു ഭൂപതേ. 37

'വിദേശയാത്ര ചെയ്തെത്തു-
മെൻപ്രാണേശ്വരനിന്നഹോ!'
എന്ന ചിന്തയിൽ വാഴുന്നു,
രാജൻ, നിൻപ്രിയവല്ലഭ. 38

തമ്പുരാൻതൻെറ വരവെ-
ക്കാത്തങ്ങു പുരവാസികൾ
എത്ര നാളായൊരുക്കുന്നു
പട്ടണത്തെരുവൊക്കെയും. 39

ഇവൾതന്റെ കടക്കണ്ണാൽ
ബദ്ധനായിങ്ങു വാഴുകിൽ
അന്തമില്ലാത്ത ദുഃഖങ്ങൾ
പ്രജകൾക്കുളവായിടും. 40

ഇങ്ങു നില്ക്കുവതേ നന്നു;-
ള്ളിവളെക്കാണ്മതും വിഷം;
കാമിപ്പതു മഹാപാപം—
പോക നാമിവിടന്നിനി." 41

തോഴനീവണ്ണമോരോന്നു
കിഴിഞ്ഞു പറയുന്നവ
പാറമേലരുവിക്കൊപ്പ-
മൊഴുകിപ്പോയി നിഷ്ഫലം. 42

തന്നാഗ്രഹമെതിർക്കുന്ന
മിത്രവും വൈരിയെന്നുതാൻ
രോഗധൂസരമാം ചിത്ത-
ദർപ്പണം കാട്ടിടും ദൃഢം. 43

കാമം വളർന്നു തൻനന്മ
കാണുവാനായിടാത്തവൻ
ഭൂപനോതീടിനാനല്പ-
മീർഷ്യാകലുഷവക്ത്രനായ്: 44

"മന്ത്രിസത്തമനൊത്തുള്ള
വാക്യം നീ ചൊന്നിതിത്രയും;
ഭൃത്യോചിതമിനിച്ചെയ്തു-
കൊൾക നമ്മുടെ ശാസനം. 45

ഇവളെന്നവരോധത്തി-
ലവിളംബമണഞ്ഞിടാൻ
യത്നിക്ക വേണ്ടപോ,ലെന്തു
ചെയ്തും സാധിക്ക കാമിതം. 46

എന്തിലാശയവൾക്കെന്നാ-
ലതു ദുസ്സാധമാകിലും
സാധിച്ചു പാട്ടിലാക്കീട-
കീ വരാംഗിയെ നീ സഖേ." 47

ഉല്ലംഘിതാജ്ഞരെക്കൊല്ലു-
മാ നൃപൻ ചൊന്ന കേട്ടവൻ
വിനമ്രശിരസാ നിന്നു
മൗനസമ്മതമേകിനാൻ. 48

# നാലാം സർഗ്ഗം

പിന്നെ, രാജാവരോധത്തിൽ,
രമ്യഗാത്രി സുലോചന
വാണു, രാജാംഗനാശീർഷ-
ഭൂഷാശോഭിതപാദയായ്. 1

സുശിക്ഷിതയവൾക്കുള്ള
വശീകരണശക്തിയാൽ
അചിരാൽ രാജ്ഞിയെത്തന്നെ-
ക്കവിയും സ്ഥിതി നേടിനാൾ. 2

സാരസ്യചതുരാലാപ-
സാമർത്ഥ്യം, വേഷഭംഗികൾ,
രതനൈപുണ്യമിവയാൽ
ഭൂപനെപ്പാട്ടിലാക്കിനാൾ. 3

സുചരിത്ര മഹാറാണി
വല്ലഭസ്നേഹകാതര
മത്സരിപ്പതിനാളായി-
ല്ലവളോടൊന്നുകൊണ്ടുമേ. 4

ഉൽഫുല്ലസുമസമ്പത്താൽ
ശോഭിക്കും പൂവനങ്ങളിൽ,
സ്ഫുടനിർമ്മലനീരം ചേ-
ർന്നുള്ള കേളീകുളങ്ങളിൽ, 5

ഗിരിസാനുക്കളിൽ, വൃക്ഷ-
ച്ഛായയിൽ, പുൽത്തടങ്ങളിൽ,
സുലോചന രമിപ്പിച്ചാൾ
കാന്തനെക്കാമലീലയാൽ. 6



നാനാവിഭവസമ്പന്ന-
മായ രമ്യഗൃഹങ്ങളിൽ
സീധുപാനോത്സുകർ പോക്കീ
വർഷകാലങ്ങളായവർ. 7

യന്ത്രധാരകൾ പെയ്യുന്ന
നീർക്കണങ്ങൾ നിറഞ്ഞതാം
മരുൽപോതങ്ങൾ ഗ്രീഷ്മത്തി-
ലവക്കാററീ രതക്ലമം. 8

ശരൽജ്യോത്സ്നാസുഭഗമാം
രാത്രികാലങ്ങളിൽ സുഖാൽ
ചന്ദ്രശാലകളിൽത്തന്നെ
സുഖിച്ചാർ ഭോഗലോലുപർ. 9

കാലഭേദങ്ങളില്ലാതെ
മറെറല്ലാം വിസ്മരിച്ചവൻ
സ്വസുലോചനയൊടൊത്തേവം
സുഖിച്ചു ദിനരാത്രികൾ. 10

ഭോഗഭോഗിവിഷംകൊണ്ടു
മലിനാശയനാം നരൻ
തന്റെ കാര്യങ്ങളോർക്കില്ല;
ധർമ്മവും വിസ്മരിച്ചുപോം. 11

യുവാവു കാമി ചിത്തത്തിൽ-
ദ്ധർമ്മം വേരൂന്നിടാത്തവൻ
നൃപനപ്പൂട്ടലാക്ഷിക്ക
കാമദാസത്വമാണ്ടുപോയ്. 12

അവൾ ചൊല്ലുന്നതേ സത്യ,-
മവൾവാഞ്ഛകൾ നീതിയാം;
അവൾതൻ ലോചനാന്തത്തി-
ലടങ്ങീ രാജ്യശക്തികൾ. 13

വൃദ്ധാമാത്യർ, ഗുരുക്കന്മാർ,
രാജ്യക്ലേശം വഹിപ്പവർ—
ദുർദ്ദർശനരിവക്കെന്നു
വന്നു വാഴ്‌വർനരാധിപൻ. 14

ആട്ടക്കാർ, പാട്ടുകാർ, ചൂതിൽ
പടുത്വമിയലുന്നവർ,
അലംകരിച്ചാർ നിർല്ലജ്ജം
ഭൂപമന്ത്രസദസ്സിനെ. 15

അനർഘരത്നഖചിതം
പൊൻകിരീടം ത്യജിച്ചവൻ
കൃത്രിമോപലസമ്പന്ന-
മൊന്നണിഞ്ഞതുപോലെയായ്. 16



ഈമട്ടലസമായ് ഭോഗ-
മൊന്നിൽ ചിത്തം ലയിച്ചവൾ
രണ്ടുമൂന്നാണ്ടു സൌഭാഗ്യ-
മുണ്ടു വാണാൾ സുലോചന. 17

ജീവിതക്രമമീവണ്ണം
മാറിപ്പോയതിനൊപ്പമായ്
അവൾതൻ ഗാത്രശോഭയ്ക്കു-
മുണ്ടായ്‌വന്നു വിപര്യയം. 18

സുഖഭോഗങ്ങളും സ്വാദു-
ഭക്ഷ്യപേയങ്ങളും പരം
മാംസമജ്ജകൾ തന്വിക്കു
വർദ്ധിപ്പിച്ചു ക്രമത്തിനാൽ. 19

തൈവല്ലിപോലെ കൃശമായ്-
ക്കണ്ടിരുന്ന കളേബരം
അവ്യുല്പന്നർകണക്കന്നു
ഗ്ഗുരുവാക്കി ലഘുക്കളെ. 20

പാദഭ്രമണവേഗത്താൽ
നൃത്തത്തിൽ കീർത്തി നേടിയോൾ
ദേഹഭാരക്ലമത്താൽ സ-
ഞ്ചരിപ്പാൻപോലുമാർത്തയായ്. 21

സർവ്വസാരസ്യഭേദങ്ങൾ
കാട്ടില്ലോഭിച്ച കണ്ണുകൾ
മദാലസമനങ്ങാതെ
ചിത്രത്തിൽപ്പോലെയായിതേ. 22

അവൾക്കു രൂപനാശത്തി-
ന്നരൂപമവന്നുമേ
ബാധിച്ചു മിതമല്ലാത്ത
രോഗത്താലിന്ദ്രിയക്ഷയം. 23

യൌവനം മാറിടാതുള്ള
കാലത്തും ഷണ്ഡനായതിൽ
തൻസ്ത്രീകൾക്കിടയിൽ ഭൂപൻ
പരിഹാസ്യത പൂണ്ടുപോയ്. 24

രതസംതൃപ്തി നല്കാത്ത
കാന്തനിൽ പ്രീതിവിട്ടവൾ
സുലോചന വരിച്ചാൾ തൻ-
ഭൃത്യർതൻ ഗൂഢസംഗമം. 25

രാജഗേഹത്തിൽ വാണാലും,
സർവ്വഭോഗം ഭുജിക്കിലും,
ഭോഗലാലസമാർക്കുണ്ടോ
മാനമര്യാദചിന്തകൾ? 26

കണ്ടിതന്നൊരുനാൾ ഭൂപൻ
തന്നന്തർഗൃഹസത്മനി
ജാരസംഗതയായ് മാര
ലീലചെയ്യുവൾ വാഴ്വതായ്. 27

നില്ലജ്ജ, രാജതല്പത്തിൽ
ഭൃത്യാലിംഗനതുഷ്ടയായ്
തൻകാന്ത വാഴ്വതേക്കണ്ടു
നടുങ്ങീ ധരണീപതി. 28

ദുർജ്ജീവിതബലത്താൽ തൻ-
ചിത്തം മലിനമാകിലും
നിസർഗ്ഗസിദ്ധം രാജന്യ-
പൌരുഷം തെല്ലുണർന്നവൻ, 29

തൻപൂർവ്വികർ സമാർജ്ജിച്ച
പ്രതാപം മങ്ങിനില്ക്കിലും
മാനഭംഗത്തിനാൽ വീണ്ടു-
മുജ്ജ്വലിച്ചു ലസിപ്പവൻ, 80

തൻകൃപാണം വലിച്ചൂരി-
ക്കൊണ്ടു കോപാരുണേക്ഷണൻ
സംഹാരരുദ്രനെപ്പോലെ-
ച്ചെന്നു തല്പാന്തികം നൃപൻ; 81

പിടഞ്ഞെണീറ്റു, വലയിൽ-
പ്പെട്ട പേമൃഗമെന്നപോൽ,
നില്ക്കും നികൃഷ്ടഭൃത്യന്റെ
തല കൊയ്താൻ നൃപാലകൻ. 82

അഥ, ശോകഭയാക്രാന്ത-
യായിത്തൻകാല്ക്കൽ വീണതാം
സുലോചനയൊടന്നോതി
കോപവിസ്ഖലിതാക്ഷരം: 83

"ഭോഗൈകസക്ത നീ രാജ-
തല്പം മലിനമാക്കിയോൾ
പോയ്ക്കൊൾക നിർഭയം; നാരീ-
ഹത്യ രാജന്യർ ചെയ്തിടാ. 84

ഈ ശുദ്ധാന്തം ദൂഷിപ്പിച്ച
പാതകത്തിനു ശിക്ഷയായ്
കാതറുത്തിട്ടു വിട്ടവേൻ!
പോക നീ വേണ്ടിടത്തിനി.” 85

വിധിച്ച ശിക്ഷയേല്പിപ്പാൻ
ഭൃത്യർക്കാജ്ഞകൾ വേണ്ടപോൽ
നല്കി, വാഴ്ൎനരാധീശൻ
നിഷ്കാസിച്ചിതു നാരിയെ. 86




## അഞ്ചാം സൎഗ്ഗം

കൃത്തശ്രവണയായ്, രൂപ-
വൈകല്യത്താലുഴന്നവൾ
കിംകൎത്തവ്യജഡാ വീണ്ടും
വന്നെത്തീ മദിരാശിയിൽ. 1

അവിടെസ്സുന്ദരേശന്റെ
ഗൃഹദ്വാരമണഞ്ഞവൾ
യാചിച്ചു മധുരാലാപ
പൂൎവ്വകാന്തന്റെ ദൎശനം. 2

വിരൂപയായ് ബഹുസ്ഥൂല-
മാംസളാകൃതിയായ് പരം
അവളെക്കണ്ടു പുച്ഛത്തി-
ലുരച്ചു സുന്ദരേശ്വരൻ: 3

"എന്തു ഭാഗ്യ,മെഴന്നെള്ളി
വാഴ്ർമണ്ഡലനായിക
രാജാവരോധമന്യൂന-
സൌന്ദര്യത്താൽ ജയിച്ചവൾ! 4

സാമ്രാജ്യലക്ഷ്മി ലാളിച്ച
ത്വൽപദാബ്ജങ്ങളെങ്ങനെ
സഹിക്കുമിഗ്ഗൃഹത്തിന്റെ
കർക്കശത്വം, വരാംഗനേ? 5

ഇപ്പൊഴെങ്കിലുമോർത്തല്ലോ
പൂർവ്വസ്നേഹിതരെ,ശ്ശുഭേ!
വലിയോർക്കില്ലോർമ്മയെന്ന
ചൊല്ലിപ്പോളതശ്ശൂന്യമായ്! 6

നിൻസ്ഥിതിക്കൊത്ത സൽക്കാര-
മെങ്ങളാൽ സാധ്യമാവതോ?
സദയം നീ പൊറുത്താലു-
മീഗ്ഗൃഹത്തിന്നനർഹത! 7

എന്തുകൊണ്ടു, വരാരോഹേ,
മുഖം മ്ലാനതയാർന്നുപോയ്?
രാജഭോഗങ്ങളിൽ തീരെ
വിരക്തി തവ ചേർന്നുവോ?” 8

കർണ്ണശൂലങ്ങളീവണ്ണം
നിന്ദാസ്തുതികൾ കേട്ടവൾ
ലജ്ജാവനമ്രമുഖിയായ്
നിന്നുപോയ് മന്ദഭാഗിനി. 9



നിറഞ്ഞ കണ്ണുനീരോടു
ഗൽഗദസ്ഖലിതാക്ഷരം
ചൊന്നു ദുസ്ഥിതിതൻ ഹേതു-
വെല്ലാമന്നു സുലോചനാ 10

ആ ദുഃഖപൂരിതം വാർത്ത
കേൾക്കിലും സുന്ദരേശ്വരൻ
മിണ്ടാതെ നില്പതായ്ക്കണ്ടു
ചൊന്നാൾ കാമിനി പിന്നെയും: 11

“ആരെനിക്കവലംബം നീ-
യല്ലാതീ സ്ഥിതിയിൽ, പ്രഭോ?
കഷ്ടകാലത്തിനാൽ വീണേൻ
ദുർഭാഗ്യക്കുണ്ടിലീവിധം. 12

ചേന്നതല്ല, മഹാഭാഗ,
നിനക്കീ ഹാസ്യഭാഷണം:
ദുഷ്ക്കാലഗതി മർദ്ദിക്ക-
പോരോടാ മുള്ളുവാക്കുകൾ? 13

നിന്റെ കാലടിയേ രക്ഷ;
നീയല്ലാതില്ല മേ തുണ;
നീ നിനച്ചാലെനിക്കുണ്ടാം
വീണ്ടും സമ്പൽസമൃദ്ധികൾ.” 14

കിഴിഞ്ഞീവണ്ണമോതും മാൻ-
മിഴിയോടടുത്തനാളവൻ
സ്പഷ്ടനിന്ദാവചസ്സേവ-
മുരച്ചാൻ സുന്ദരശഠൻ: 15

“ഏതു നാരകഗർത്തത്തി-
ലേതു കൂപത്തിൽനിന്നു ഞാൻ
മുന്നം നിന്നെ വലിച്ചേറ്റി;-
യതുതാൻ പോക നീ ജവാൽ. 16

ഹാ, മലീമസദുർവൃത്തി
ശീലിച്ചതു മറക്കുമോ?
പോയി വാഴുക മുൻപോലെ
വേശ്യാത്തെരുവിലങ്ങു നീ. 17

എത്ര യത്നിച്ചു നിൻകീർത്തി
പാരിടത്തിൽ പരത്തുവാൻ!
എത്ര ചെയ്തിതു നിൻപൂർവ്വ-
ചരിതത്തെ മറയ്ക്കുവാൻ! 18

ഗൃഹവാഹനസാമഗ്രി-
യെന്തെല്ലാം തവ നല്കി ഞാൻ;
സിനിമാനടിമാരിൽ തൽ-
സ്ഥാനം നിസ്തുല്യമെന്നുമായ്! 1



ഭോഗൈകസക്തനാം നാട്ടു-
വാഴിയേകൻ വിളിക്കയാൽ
പോയി, നാഥന്റെ ഞൊടിക്കെ-
ട്ടോടും ശ്വാവുകണക്കിനേ. 20

ദർപ്പവും ദർപ്പകഭ്രാന്തു-
മൊന്നിച്ചുള്ളിൽ നിറഞ്ഞ നീ
ഓർത്തതില്ലത്തവസ്ഥാന-
മുപകാരവുമങ്ങനെ. 21

ദുർവ്വാരലോഭമോഹാന്ധ
നമ്മെ വിട്ടു ഗമിച്ചു നീ;
പുല്ലുപോൽ സന്ത്യജിച്ചല്ലോ
കലാവൃത്തി മനോഹരം. 22

സ്ഥാനസ്ഥിതികളോർത്തന്നു
പോകയാൽ നീ, സുലോചനേ,
ഭർത്സിച്ചിതെന്നെയും ചാരു-
കലാജീവിതമൊക്കെയും! 23

വേണ്ട, കാണേണ്ട, പോയ്ക്കൊൾക,
കൃതശ്രവണയായ നീ;
ഈച്ചലച്ചിത്രലോകത്തി-
ലില്ല തേ സ്ഥാനമിന്നിനി.” 24

സാവജ്ഞമീവിധം തീരെ-
പ്പിൻതള്ളപ്പെട്ട പുംശ്ചലി,
നവജീവിതമൊന്നന്നു
തുടങ്ങീ വേശവീഥിയിൽ. 25

മുൻസ്ഥിതിക്കൊത്തു പഴതാം
പ്രൌഢി കാട്ടാൻ മുതിർന്നവൾ
ചെലവാക്കിയനായാസം
സ്വന്തം കൈമുതൽ മിക്കതും. 26

വിടകുട്ടിനിമാർ ചേർന്നു
സംസർഗ്ഗത്തിൽ നശിച്ചുപോയ്
സിനമാവൃത്തിയിൽ പണ്ടു
നേടിവെച്ചുള്ളതാം ധനം. 27

രൂപവൈകല്യവും സ്ഥൂല-
ദേഹവും ചേർന്ന വേശ്യയിൽ
വഴിപോക്കർക്കുമുണ്ടായി-
ല്ലൗത്സുക്യം തെല്ലുപോലുമേ. 28

ക്രമേണ ഭക്ഷണത്തിന്നും
കാശില്ലാതെ വലഞ്ഞിയോൾ
കാത്താളൊരുദിനം തന്റെ
മാതാവിൻ സ്വൈരജീവിതം. 29

ആരോടുമൊന്നുമോതാതെ
പിറ്റെന്നാളത്തെ വണ്ടിയിൽ
വന്നെത്തിയമ്മതൻ കാല്ക്കൽ
കേണുവീണാൾ സുലോചന. 30

മൃതയെന്നോർത്തു സുചിരം
വിലപിച്ചോരു പുത്രിയെ,
കളഞ്ഞുകിട്ടും നിധിപോ,-
ലമ്മ മാനിച്ചു സാദരം. 31

അവിടെപ്പഥികാഗാര-
നാഥയായ് പല നാളവൾ
പിന്നെയും 'തായി'യായിട്ടു
വാണാൾ മുന്നേക്കണക്കഹോ. 32

പാനഫരെസ്സൽക്കരിച്ചുള്ള
മദ്യപാനോത്സവങ്ങളിൽ
ചിലപ്പോളവൾ ചൊല്ലാറു-
ണ്ടൻപിൽ മുൻപുള്ള വാർത്തകൾ. 3

താനതിഖ്യാതയാം ശ്രേഷ്ഠ-
സിനമ്മാതാരമെന്നവൾ
ഭാവിച്ചഭിനയിച്ചങ്ങു
കാണിക്കും ലാസ്യഭംഗികൾ. 34

ചിരിച്ചു വഴിപോക്കന്മാർ
സ്നേഹപൂർവ്വമുരച്ചിടും:
"സാധുവിപ്പെണ്ണു മോഹിപ്പൂ
സാധ്യമല്ലാത്ത ജീവിതം." 35

അമ്മതൻ കാലശേഷം തൽ-
സ്ഥാനം കൈയേറു കാമിനി
പാനഫലോകസമാരാധ്യ-
യായി വാണീടിനാൾ ചിരം. 36

# അമൃതലഹരി

## I

ചെയ്തു ഞാനലമനേകമൈഹിക-
ഖ്യാതിയിൽ ഭ്രമമെനിക്കു വാച്ചയാൽ;
ശീതളാർദ്രമിഴിയാൽജ്ജഗൽപതേ,
പൂതമാക്കുക മദീയജീവിതം.

വിത്തവും പദവിയും കൊതിച്ചു ഞാൻ
മത്തനായ് പലതു ചെയ്തു ദുഷ്കൃതം;
ഉത്തമോത്തമ, ഭവൽകൃപാമൃതം-
മാത്രമാണിനിയൊരാശ്രയം വിഭോ!

ദുഷ്പ്രഭുക്കളുടെ ഭൃത്യഭാവവും
പുഷ്പസായകവിധേയവൃത്തിയും
ഇപ്രകാരമഖിലം സ്വജീവിതം
നിഷ്പ്രയോജനമതാക്കി ഞാൻ ഹരേ!

ഓർത്തതില്ല തവ പാദപങ്കജം
സ്വാർത്ഥമാത്രസുഖജാഗരൂകനായ്;
ആർത്തബാന്ധവാ, പരിത്യജിക്കൊലാ
ചീർത്ത തിന്മകൾ പൂണ്ടുമെന്നെ നീ.

ശുഷ്കശാസ്ത്രഗണമഭ്യസിച്ചു ഞാൻ
പുഷ്കരാക്ഷ, തവ ചിന്തയെന്നിയേ;
മുഷ്ക ചേർന്ന ബഹുദുർവ്വിനീതമാം
ഭോഷ്ക ചെയ്തു പല മേന്മ നേടുവാൻ.

ആരമിച്ചു രുചിരാംഗിമാർകൾതൻ
കോരകസ്തനഭരങ്ങളിൽച്ചിരം;
ചോരിവായ് സസുഖമാസ്വദിച്ചു ഞാൻ
ഭൂരിഭോഗരസലീനമാനസൻ.

സൌഖ്യലോലുപനറിഞ്ഞതില്ല ഞാൻ
മുഖ്യതത്ത്വമുലകത്തിനാസ്പദം,
ഭക്തസേവ്യ, തവ പാദസേവതാൻ
മുക്തിമാർഗ്ഗമിഹ മർത്ത്യനെന്നതായ്.

ഏറിടും മദ,മസൂയ, മത്സരം,
ക്രൂര ദുർവ്വിഷയഭുക്തിയിൽപ്പരം
ആറിലേറിയൊരു ദോഷമീവിധം
പേറി ഞാൻ മലിനമാക്കി ജീവിതം.

ഖേദമില്ലതിലെനിക്ക നിൻെറ തൃ-
പ്പാദസംസ്മരണയിപ്പൊഴെങ്കിലും
ആത്തുരാഗ്, മനതാരിൽ വാച്ചെഴും
ഭേദബോധമതകററുമെങ്കിലോ.

പർവ്വതപ്പടി വളർന്ന പാപവും
കൈവിരൽക്കൊടിയിൽ നീ വഹിച്ചവൻ
ശർവ്വവന്ദിത, ഭവാനസാധ്യമോ
സർവ്വമെന്നഘമപാകരിക്കുവാൻ?



ചേറിലാണ്ടുതുമെടുത്തു പൊക്കുവാൻ
കൂറുചേർന്നവതരിച്ചു നീ ഹരേ!
ഏറുവോരഘമഹാബ്ധിതൻ കര
യ്ക്കേറുവാൻ തുണ തരാതിരിക്കുമോ?

നക്രബാധിതനിഭേന്ദ്രനും വെറും
പക്ഷിയാകിയ ജടായുവും പുരാ
വക്രയാകിയൊരു കംസദാസിയും
തൽകൃപാമൃതരസം ഭുജിച്ചുപോൽ!

മേന്മയെന്തു തവ സർവ്വസൽഗ്ഗുണം
ചേർന്നെഴുന്നൊരു ജനത്തിനെണ്ണുവാൻ
ജന്മഹീനമനഘം സദാശിവം
ചിന്മയം പദമണച്ചിടുന്നതിൽ?

ആർത്തപാപവിഷാദപങ്കങ്ങൾതൻ
മൂർത്ത കായകളശിച്ച മർത്ത്യരെ
ആർത്തവത്സല, തുണയ്ക്കിലേ ഹരേ,
സാർത്ഥമാകു ഭവദീയമാഹാത്മ്യം.

സത്യവസ്തുതയറിഞ്ഞിടാത്ത ദുർ-
ബ്ബുദ്ധിയായ ചെറുപൈതലെന്നു മാം
നിത്യമോർത്തു സകലം ക്ഷമിക്കണം
ഭക്തവത്സല, ജഗൽപിതാവു നീ.

ദീനബാന്ധവ, ദരിദ്രരായിടും
മാനവർക്കു തുണ നീയൊരാൾ വിഭോ!
ഹീനഹീനരവരും സഹായമായ്
കാണുവോന്നു തവ പാദപങ്കജം.

മൂന്നു ലോകവുമളന്നു നില്ക്കിലും
താഴ്ന്നിടാത്ത തവ തൃപ്പദത്തിനെ
താഴ്ന്നു നിൻതലയിലേറ്റ പുണ്യവാൻ
സാന്ദ്രഭാഗ്യനിധിയോർത്തു കാണുകിൽ.

സങ്കടക്കടലിൽ മുങ്ങിയേറുമാ-
തങ്കമോടു വലയുന്നൊരെന്നെ നീ
ശങ്കരാർച്ചിത, കരയ്ക്കണയ്ക്കണം
നിൻകടാക്ഷമയമായ നൌകയാൽ.

ജന്മനാ പെട്ടമവിദ്യയാൽത്തുലോ-
മെന്മനോനിശയിരുണ്ടതാകിലും,
കന്മഷാന്തക, തെളിഞ്ഞിടേണമേ
നിന്മുഖേന്ദു പൊഴിയും നിലാവിനാൽ.

ആശയില്ലിവനു തെല്ലുമേ ഭവ-
ക്ലേശബന്ധനമറുത്തുകാണുവാൻ
കേശിമർദ്ദന, ഭവൽപദാംബുജം
പേശലം മനസി കാണുമെങ്കിൽ മേ.



അല്പമില്ല കൊതി മുക്തിയിങ്കലും;
ശഷ്പമെന്നു കരുതുന്നു നാകവും;
അപ്രമേയ, നരനാകിൽമാത്രമേ
തൽപദാബ്ജരതിയുള്ളിലാർന്നിടൂ.

മർത്ത്യജന്മമതിദുഃഖകാരിയെ-
ന്നോർത്തു ചൊല്ലുവതു ഭോഷ്ക്കു നിർണ്ണയം,
ആർത്തിനാശക, ഭവൽപ്രശസ്തിയെ
വാഴ്ത്തുവാൻ രസന ചേർന്നിരിക്കവേ.

എത്രയെങ്കിലിഹ ലോകജീവിതം
പത്രിവാഹന, മുദാ വരിച്ചിടാം,
അത്ര നിൻെറ തിരുനാമസങ്കുലമാം
ചിത്തമോട്ടലകിൽ ഞാൻ ജനിക്കുകിൽ.

ഹീനജാതിയിലഹോ പിറക്കിലും
മാനമെന്നു കരുതാമിവൻ ഹരേ!
ദീനരക്ഷക, ഭവൽപദത്തിലാ-
ലീനചിത്തമൊടു ഞാൻ ജനിക്കുകിൽ.

## II

കണ്ടിടട്ടെ വിശദം ഹൃദന്തരേ,
കൊണ്ടൽവർണ്ണ, ഭുവനൈകസുന്ദരം
പണ്ടഹോ വ്രജവധൂക്കൾ കണ്ണിനാൽ
കണ്ട നിന്റെ മഹിതം കളേബരം.



ഉൾത്തടം നവസുധാഭിഷേചനാൽ
നിത്യശീതളത പൂണ്ടിടുംപടി
സത്യരൂപ, ഹരിനീലഭാസുരം
മൂർത്തി, മാധവ, തെളിഞ്ഞുകാണണം.

കേവലം പശുപബാലനായ് ഭവാൻ
ഗോകുലത്തിനെയലംകരിക്കവേ
ഭാവനാമധുരമായിരുന്ന നിൻ-
രൂപമെൻഹൃദി തെളിഞ്ഞുകാണണം.

ഭൂരിരത്നഖചിതം സ്ഫുരൽപ്രഭാ-
പൂരിതാഖിലജഗത്രയാന്തരം
പീലിവെച്ചതിമനോഹരം ഭവ-
ന്മൌലിഭൂഷണമഹോ മഹത്തമം.

ബാലചന്ദ്രവിശദാമലാഭമാം
ഫാലദേശമകളങ്കസുന്ദരം
ലോലനീലചികുരാവൃതം ശുഭ-
ശ്രീലപുണ്ഡ്രസുഭഗം ജഗൽപ്രഭോ.

ഭക്തരക്ഷണവിധാനദക്ഷമായ്,
ദുഃഖമോചനകലാവിദഗ്ദ്ധമായ്,
ചിൽകൃപാലഹരി ചേർന്നിണങ്ങിടും
ത്വൽകടാക്ഷമൂലകത്തിനാശ്രയം.

ഇന്ദിരയ്ക്കു വദനാരവിന്ദവും
കണ്ണിണക്കുമുദയുഗ്മവും സുഖാൽ
ഒന്നുപോലെ വിപുലം വിടർത്തുമാ-
*ക്കണ്ണു മൂന്നുലകിനും വിളക്കുകൾ.

ചിന്നിടുന്ന മണികുണ്ഡലാഭയാൽ
ചന്തമേറിയൊരു ഗണ്ഡദർപ്പണം
കുന്തളാവലിയിലർദ്ധലക്ഷിതം
ഹന്ത! നിൻചെവികളെത്ര മോഹനം!

ചോരിവായ്, ചാരിവാസൽസ്മിതാങ്കുരം,
ചേരി തൂകുവതുപോൽ മനോഹരം
സാരമാം മുരളി ചേർത്തണച്ചു, സ-
മ്പൂരിതാമൃതധരിത്രിമണ്ഡലം.

* സൂര്യചന്ദ്രന്മാരാണ് ഭഗവന്നേത്രങ്ങളെന്നു പ്രസിദ്ധി.

താളമൊത്തു സുഷിരങ്ങളിൽ ക്രമാൽ
കേളിചെയ്തു നിതരാം ലസിച്ചിടും
കോമളാംഗുലികൾ ചാരുപല്ലവ-
സ്തോമശോഭ വിജയിച്ചിടുന്നിവ.

വേണുഗാനസുധയാൽ ഭവാബ്ധിയിൽ-
ത്താണുകേഴുമവരെക്കരേറ്റുവാൻ
പ്രാണദായക, ഈറിഞ്ഞു നല്ക്കുഴൽ-
ക്കൊണ്ടു, വാഴ്ത്തളിരണച്ചുനില്പതും.

ഗോപികാജനസമൂഢചിത്തമാം
വാപിയിൽത്തിരകൾ തല്ലുമാറു നീ
ദീനബാന്ധവ, കനിഞ്ഞു ദിവ്യമാം
ഗാനമമ്പൊടു പൊഴിപ്പതും ഹരേ!

സോമബിംബധവളാംശുശീതളം
പ്രേമവർഷി മധുരസ്മിതോദയം
കോമളം ദശനപംക്തി, പുഞ്ചിരി-
ത്തൂമയാലധികവെണ്മ ചേർന്നതായ്.

കൊണ്ടൽവർണ്ണ, മലർമങ്ക കൈകളാൽ
കണ്ടു കെട്ടിവരിയുന്നതായ് സുഖം,
കംബുവിൻ വിശദകാന്തി ചേർന്ന നിൻ-
കണ്ഠഭംഗി വിവരിച്ചിടാവതോ?

നിത്യദീപിക, രമാധിവാസമാം
ചിത്രരത്നസദനത്തിനെന്നപോൽ
നിസ്തുലാഭയിൽ വിളങ്ങിടുന്ന നൽ-
കൌസ്തുഭം വിവിധവർണ്ണഭാസുരം.

ഭക്തവത്സലത കാട്ടുവാനെഴും
ലക്ഷണം, പരമചിൽകൃപാങ്കുരം,
മുഖ്യമാം മറവു ചിന്നിടും മഹാ-
ഭിഖ്യയാൽ രുചിരമായ മാറിടം

ധന്യസൌരഭനിധാനമായിടും
വന്യമാല വഴിപോലെ ചാർത്തിയും,
ചന്ദനാദിസുഖലേപനങ്ങളാ-
ലിന്ദിരാരമണ, ഭംഗിയേററിയും

അഞ്ജനച്ഛവി കലർന്നു, വിസ്തൃതം
കഞ്ജനാഭ, മണിഹാരശോഭിതം,
മഞ്ജുളാംഗി രമതൻ പരാർദ്ധ്യമാം
മഞ്ചമായി വിലസുന്ന നെഞ്ചിടം

ഉള്ളിലിന്നഖിലലോകവും സുഖാൽ-
ക്കൊള്ളുമാ വയറനന്യമോഹനം
പുണ്യരാശി വിളയുന്ന ക്ഷുപമാം
ധന്യനാഭിയശുഭാപഹക്ഷമം.

മേദുരാഭ പൊഴിയുന്ന കാഞ്ചി, നൽ-
പ്പീതചേലമനവദ്യസുന്ദരം;
നീലലോചന, രമാകരങ്ങളാൽ
ലാളിതം ലളിതമൂരുയുഗ്മകം.

ശങ്കരപ്രമുഖരാമമർത്ത്യർതൻ
പൊൻകിരീടമണികാന്തിയാലഹോ
പങ്കജാക്ഷ, ബഹുധാ ചമൽകൃതം
നിൻകഴൽത്തളിരനന്തപാവനം.

നന്ദഗോപഭവനാങ്കണത്തിനെ-
ദ്ധന്യമാക്കിയൊരു പിഞ്ചുതൃപ്പദം
പൊന്നുകിങ്ങിണിയണിഞ്ഞു ഗോക്കൾതൻ
പിന്നിലോടുമൊരു രക്തപങ്കജം.

അംബുജം, കുലിശ,മങ്കുശം, ധ്വജം,
കംബു, ചക്ര,മഭിരാമലക്ഷണം
അംബുജാക്ഷ,യിവയാൽ സുശോഭിതം
നിൻപദാന്തമുരുസമ്പദാസ്പദം.

ഭാസമാനമുടലീവിധം ഹരേ!
വേഷഭൂഷകളണിഞ്ഞു നിത്യവും
വാസുദേവ, തെളിയട്ടെ വാസനാ-
ധൂസരം ഹൃദയദർപ്പണത്തിൽ മേ.

ഒട്ടു പൊക്കി വലതംഘ്രി നില്ക്കുമാ
മട്ടു കാണണമെനിക്കു മാധവ!
സ്പഷ്ടമാധുരിയിലൂതിടുന്നൊരാ
ശ്രേഷ്ഠമാം മുരളി കാണണം ഹരേ!

കാലിതന്റെ പിറകേ കരങ്ങളിൽ-
ക്കോലുമേന്തി വിഹരിച്ച മൽപ്രഭോ!
കോലുമയ്മ്പിനൊടു കാണണം ഭവൽ-
ക്കോലമങ്ങനെ മനസ്സിലെപ്പൊഴും.

രാധ തൻ വദനമായ താമര-
പ്പൂ തിരഞ്ഞു വിലസും വിലോചനം
ശീതളാർദ്രമടിയന്നു കാണണം
സാദരം മനസി നിത്യമോഹനം.

ഇന്ദിരാനയനഷഡ്പദാവൃതം
സുന്ദരം ശിശിരഭാനുശീതളം
ഇന്ദ്രനീലസുഭഗം മഹൽകൃപാ-
മന്ദിരം വദനമൊന്നു കാണണം.

കർമ്മകന്മഷമകന്നു ശാശ്വതം
ശർമ്മമേകുവതിനുറ്റൊരൗഷധം
നിർവ്വികാര, തവ നാമമൊന്നതെ-
ന്നുർവ്വിയിൽ സകലസമ്മതം മതം.

കൃഷ്ണ! മാധവ! രമാപതേ! ഹരേ!
വൃഷ്ണിനായക! മുകുന്ദ! കേശവ!
ജിഷ്ണുസേവിത! പരാൽപര! പ്രഭോ!
തൃഷ്ണയാററിയരുളേണമേ ശിവം!

ചൊല്ലീടട്ടെ ഭവൽപ്രശസ്തി രസനാ-
ഗ്രം മേ സദാ സാദരം;
മല്ലാരേ, തവ രൂപഭംഗി വിശദം
കാണട്ടെ കണ്ണെപ്പൊഴും;
ഉല്ലാസത്തൊടു മാനസം മമ ലയി-
ച്ചീടട്ടെ നിൻ ചിന്തയിൽ;-
കല്യാണപ്രദ, നിൻകൃപാർദ്രമിഴിയാ-
ലെന്നും കുളുക്കട്ടെ ഞാൻ.

പാപം ചെയ്തതു നിൻകടാക്ഷമഴയാൽ
തീരട്ടെ മേ സർവ്വവും;
കോപം മത്സരമീർഷ്യയെന്നിവയെനി-
ക്കുണ്ടായിടാതാക മേൽ;
സ്വാപത്തിങ്കലുമീശ, നിന്റെ ചരണം
പ്രത്യക്ഷമാകട്ടെ മേ;
ശ്രീപത്മാധവ, നീയൊഴിഞ്ഞു ഭുവനേ
മററാരെനിക്കാശ്രയം?

## 2 ഹൈദരുടെ ആക്രമണം *

ഒട്ടേററം പൊടികൊണ്ടു ദിക്കുകൾ മറ-
　　ഞ്ഞാശാന്തരം മ്ലാനമായ്;
പൊട്ടീ ദിക്കരിവീരർതൻ ചെവികളും
　　ഘോരാട്ടഹാസങ്ങളാൽ;
മുട്ടീ മാർഗ്ഗമഹോ ജനത്തിനു, പെരും-
　　വെള്ളംകണക്കേപ്പുറ-
പ്പെട്ടാ വൻപട നാട്ടിൽ വാട്ടമിയലാ-
　　തെങ്ങും പരന്നീടവേ.

കൊടിയ പടഹഭേരീനാദഘോഷം,
വെടി പൊടിപ്പൂര,മിടത്തിരക്കു ഘോരം,
പൊടി, പലവിധമുള്ള വേഷ—മേവം
പടയിളകുന്നിതൊരുത്സവംകണക്കേ.

* ഹൈദർനായിക്കനിൽനിന്നു്

കടൽകന്നക്ക പരന്നുമുയന്നൊരാ
വെടികളാലിടിവെട്ടിയമട്ടിലും
അടവിപോലെ മൃഗങ്ങൾ നിറഞ്ഞുമാ-
പ്പട നടന്നുതുടങ്ങി ഭയങ്കരം.

ഗദ്യം

താമസംകൂടാതെ ആ മ്ലേച്ഛവാഹിനി കേരളത്തിന്റെ അതിർത്തിയായ താമരശ്ശേരിപ്പാതയേയും ചിത്രഭാനു അസ്താചലത്തേയും പ്രാപിച്ചു.

ഏണാങ്കാസ്യവുമസ്സരോജമുകുള-
പ്പോർകൊങ്കയും പിൻപിലായ്
ചേണാർന്നോരളിവേണിയും മലയജ-
ക്കാററായ നിശ്വാസവും
ശോണാംഭോധരചാരിവായുമിവ ചേ-
ർന്നുൾത്താർ മയക്കീടുമാ-
റേണപ്പെൺമിഴിയായ സന്ധ്യ നൃപനെ
പ്രാപിച്ചിതന്നാൾ സ്വയം.

മധുലഹരിനിമിത്തം ഭൂപവക്ത്രംകണക്ക-
ന്നഹിമകിരണബിംബം രക്തമായ് കണ്ടിതേററം;
അരികിലവിടെ നില്ക്കും സേവകന്മാർമുഖംപോൽ-
സ്സരസിജഗണമേററം വാടിയുൾത്താപമോടെ.

അമ്പിൽശ്ശീകരശീതശാലി മലയ-
    ത്തെത്തെന്നൽ സൌരഭ്യമാം
സമ്പത്താകെ വഹിച്ചു ചന്ദനമര-
    ത്തോപ്പിൽക്കളിച്ചാദരാൽ
ജംഭദ്വേഷിയൊടൊത്തൊരാ യവനഭൂ-
    പാലന്നു കാണിക്കയായ്
മുൻപിൽച്ചെന്നു നമിച്ചു; പോരിൽ വിജിത-
    ന്മാരായ രാജാക്കൾപോൽ.

അടുത്ത ദിവസം നൃപൻ വിനയപൂർവ്വമള്ളാവുത-
ന്നടിത്തളിർ പണിഞ്ഞു തൻ നിയമവൃത്തി ചെയ്താദരാൽ
പടത്തലവരെ ക്ഷണിച്ചതിഗഭീരമാമാജ്ഞയുൽ-
ക്കടസ്വരമുരച്ചു തന്നഭിമതം വെളിക്കാക്കിനാൻ:

"അണഞ്ഞു രണവീരരേ, വിരയെ നാമതിത്തീസ്ഥലം;
പരന്നരികിലുണ്ടിതാ, മഹിതകേരളക്ഷ്മാതലം:
മഹാർണ്ണവതരംഗപോതകപരമ്പരാലാളിതം
മഹാമലയരക്ഷിതം വിഭവപൂർണ്ണമന്യാദൃശം.

ജയാപജയമെന്നതിന്നറിക വയ്യ; സർവ്വേശ്വരൻ
വിധിച്ചപടിതാൻ വരും; കരബലത്തിനെന്താവതാം?
പടച്ചവനിതിൽ തുണപ്പതിനു നാം പണിഞ്ഞീടണം
പദദ്വയി കുറാനിലെപ്പരിപവിത്രസൂക്തങ്ങളാൽ.

എതിർത്തുവരുമ്പോരൊടേററടരിടുന്നതിന്നേതുമേ
കരുത്തു കുറവില്ല, ധീരതയുമുണ്ടു വേണ്ടോളവും;
തിമർത്തുലകുവെന്നതാം രണമിടുക്കമൌദ്ധത്യവും
തരത്തിലറിയാത്തതാരിവിടെയിന്നു വീരാഗ്ര്യരേ?

പറഞ്ഞിടുവതൊന്നുതാൻ: പൊരുതിടുന്നതീ നാം രിപു-
ക്ഷിതീശരൊടുമാത്രമാ,ണിവനു വൈരമില്ലാരിലും;
നിരായുധർ ശിശുക്കൾ ഗോദ്വിജജനങ്ങളും സ്ത്രീകളും,
മറക്കരുതു, രക്ഷ്യരാണവനിപാലനെല്ലായ്പ്പൊഴും.

എതിർക്ക, വിജയത്തെ നേടുക, മുടിക്ക മാററാരെ, നാ-
ടടക്ക, ധനസഞ്ചയം രിപുവിൽനിന്നു കയ്ക്കേറുക,
എടുത്ത പദമിന്നു പിൻതിരികയെന്നതോർക്കാതെ പോ-
രടിക്ക—ജഗദീശ്വരൻ വിളതുണച്ചിടട്ടേ സദാ!''

ഗദ്യം

ഇങ്ങനെ ഭംഗിതിങ്ങിയ പ്രസംഗംവഴിയായി തന്റെ സേനാജനങ്ങൾക്ക് ഉത്സാഹം വളർത്തിയിട്ടു മലയാദ്രിഭാഗത്തെ കടന്നു കേരളക്കരയിലേയ്ക്കു ഹൈദർ പ്രവേശിച്ചു. അപ്പോൾ,

ഹരഹര! ശിവശിവ! ഭൂപൻ കണ്ടൊരു
ധരയുടെ മഹിമ പുകഴ്ത്തീടാമോ?

അലർമകൾതന്നുടെ ലാസ്യത്തിന്നല-
മഴകൊടു തീർത്തൊരു രംഗംപോലെ,

അമരാവതിയുടെ നൽപ്രതിബിംബം
ക്ഷിതിമുകുരത്തിൽ കാണുംപോലെ,

ഇച്ഛയിലുലകിടമിന്നണിയുന്നൊരു
പച്ചക്കല്ലുകഴുത്തിലപോലെ,

ശ്രീവത്സാംഗൻ ഭഗവാൻതന്നുടെ
മാറിലെഴും വനമാലികപോലെ,

പശ്ചിമജലനിധി പെററു വളത്തൊരു
പുത്തൻപാൽക്കടൽമാനിനിപോലെ,

സഹ്യമഹീധരമുടലിൽച്ചാത്തിയ
മോഹനകഞ്ചുകമെന്നതുപോലെ,

സുസ്ഥിരമാകിയൊരിന്ദ്രധനുസ്സുക-
ളൊത്തൊരുമിച്ചു കിടപ്പതുപോലെ,

ദിവ്യമഹാൎഘമണിപ്രവരങ്ങൾ
താനേ വിളയും ക്ഷേത്രംപോലെ,

കാണികൾതന്നുടെ നേത്രങ്ങൾക്കൊരു
ചാരുരസായനമെന്നതുപോലെ,

ചന്ദ്രിക ചന്ദനനീരിൽ ചാലി-
ച്ചെന്നും നന്നായ് തൂകിയപോലെ,

വാരിവിതച്ചൊരു രത്നഗണങ്ങൾ
കംബളമായിള മൂടിയപോലെ,

കേരളദേശം നൃപന്റെ കണ്ണിൽ
ചാരുതയോടേ കാണായ്‌വന്നു.

കനകവിഭൂഷകൾ ചാർത്തിയ തന്വീ-
മണികൾകണക്കലർ ചൂടും ചെടികൾ,

ഏലക്കൊടി ചല ചുററിപ്പിണയും
ചേലാം ചന്ദനവൃക്ഷസമൂഹം,

വെററിലവള്ളികൾ ചുററിപ്പരിചിൽ-
പ്പററിക്കൂടും ക്രമുകക്കൂട്ടം,

നീലിമ കലരും കദളീവനനിര,
ബാലരസാലത്തോപ്പുകളനവധി,

സരസിജമുൽപ്പലമെന്നിവ തിങ്ങി-
സ്സരസം വിലസും പൊയ്കകളനവധി,

മദകരി സിംഹം പുലിയെന്നിവയാൽ
സതതനിഃഷേവ്യം കാടുകളനവധി,

മധുരമനോഹരകേരളദേശം
നൃപന്റെ കണ്ണിൽ കാണായ്‌വന്നു.

നന്മയിലമൃതം പൂരിപ്പിച്ചൊരു
പൊന്മയകലശം തലയിലെടുത്തും

ഭംഗിയിൽ നില്ക്കും ഭൂതകഗണംപോ-
ലെങ്ങും തെങ്ങുകൾ തിങ്ങിനിറഞ്ഞു.

കനകവിതാനം കതിരുകളിൽച്ചേ-
ത്തനിതരഭംഗി വളൎത്തും നല്ലൊരു
വയലുകൾ നെൽകൃഷികൊണ്ടു ജഗത്തിൻ
കലവറപോലൊരു മേന്മ വഹിച്ചും
പരദേശങ്ങളിൽനിന്നു ചരക്കുകൾ
നിറയെക്കേററി വരുന്നൊരു നൌകകൾ
തുറമുഖപങ്ക്തികളിൽ പലമട്ടിൽ
പെരുമയൊടിന്നു കിടന്നും നിയതം
ഇങ്ങനെ പലവിധമോടികൾ തിങ്ങി-
പ്പൊങ്ങിയ പുകഴാൽ വെണ്മ പരത്തി
ചാരുത ചേൎന്നൊരു കേരളദേശം
നേരേ നൃപമണി കണ്ടിതു കുതുകാൽ.

## 3 കുന്നുരുട്ടിനും മാധവിയും *

ചേലം പട്ടുടയാട ചാർത്തിയുടലിൽ
പൂശി സുഗന്ധദ്രവം;
മൈരേയം ചെറുതാസ്വദിച്ചു മദന-
ക്രീഡാരസോത്തേജകം;
സ്വൈരം തൻമുകുരത്തിൽ നോക്കിയഭിന-
ന്ദിച്ചു സ്വയം വേഷശൃം-
ഗാരങ്ങൾ—വിടസാർവ്വഭൗമനവനോ
മാരന്റെ പാഴ്പ്പാവയായ്!

അന്നേരം മലയാദ്രി പെറ്റൊരു കുളുർ-
ത്തെത്തെന്നൽ വീശീ; സുഖം
ചിന്നും വെണ്മതി പൂനിലാവു വിതറി-
പ്പൊങ്ങീ നഭോവീഥിയിൽ;

* ഫൈഡർനായിക്കനിൽനിന്ന്

കന്ദർപ്പൻ നിശിതാസ്ത്രചാളി ചിലയിൽ
ചേർത്തീ ജഗന്മണ്ഡലം
വെന്നമ്പോടു നടന്നു മേന്മകൾ നടി-
ച്ചന്യാദൃശപ്രാഭവാൽ!

അഥ സമയമതിക്രമിക്കവേയ-
ക്ഷമയൊടു ദീപ്തമനോജവൃത്തികാരൻ
അവളുടെ വരവും കൊതിച്ചു ധൂർത്ത-
പ്രഭു യവനൻ പല ഗോഷ്ഠി കാട്ടി വാണു.

ഇരിക്കു,മൊട്ടക്ഷമമാർന്നെഴീക്കും,
നടക്കുമുൾഗ്ലാനി വെടിഞ്ഞൊരല്പം,
ഇടയ്ക്കു കണ്ണാടിയിൽ നോക്കു,മേവം
മിടുക്കു വിട്ടാ പ്രഭു കാട്ടി ജാള്യം.

കുളുർമുലകൾ പുണർന്നു, ചോരിവായ്ത്തേൻ നുകർന്നു
വിവിധലളിതലീലാചേഷ്ടയാൽ മെയ് തളർന്നു—
ഇതി നവരതസമ്പത്താണ്ഡവം ദുഷ്ടചിത്തൻ
സുചിരമനുഭവിച്ചാ ഭാവനാവൈഭവത്താൽ.

അഞ്ചല്ലമ്പുക,ളുമ്പതുണ്ടു മദന-
നെന്നായ് ശപിച്ചീടിനാൻ;
നഞ്ചുംതാൻ ചൊരിയുന്നു ശീതകരനെ-
ന്നോർത്താർത്തി പൂണ്ടീടിനാൻ;

വഞ്ചിപ്പൂ നിമിഷങ്ങൾ മന്ദഗതിയാ-
ലെന്നാധികൊണ്ടീടിനാൻ;
തേൻചൊല്ലാൾവരവോർത്തു വാണു വിഷമി-
ച്ചാനേവമദ്ധ്വഗൻ.

വിഷമാസ്ത്രനിങ്ങളെയമന്ദമെയ്തിടും
വിഷലിപ്തമായ ശരപങ്ക്തിയേററുതാൻ
വിഷമിച്ചു മൂർഖയവനൻ വലഞ്ഞുതേ:
വിഷയോത്സുകക്കു സുഖമെങ്ങു ചേർന്നിടും?

അപ്പോൾ തരംഗരുചിയാലവിടം വെളുപ്പി-
ച്ചപ്പൂനിലാവു പൊഴിയുന്ന നവേന്ദുപോലെ,
അല്പേതരാഭരണഭൂഷിതയായവൻെറ
തല്പാന്തികത്തിനെയണഞ്ഞിതു ചഞ്ചലാക്ഷി.

തരളഷഡ്പദലാളിതകൈശികം
കനകഭൂഷകൾ പൂണ്ട കളേബരം
രുചിരവസ്ത്രവിലാസഗുണോജ്ജ്വലം
തരുണിതൻ വരവെത്ര മനോഹരം!

പരിമളമിളകുന്ന മുല്ലമാല്യം
തലമുടി കെട്ടിയതിൽസ്സുഖാലണിഞ്ഞും
ഇളകുമളകപങ്ക്തി ചാരുനെററി-
ത്തടമതിനുററൊരു ഭംഗി ചേർത്തണച്ചും

സുഖലളിതവിലാസകാന്തിയോലും
മിഴികളിലഞ്ജനമിട്ടു ശോഭ ചേർത്തും
മരതകമണി ചേർന്ന തോടയാടി-
ക്കവിളിണ നീലിമ തെല്ലു പൂണ്ടുകൊണ്ടും

ഒളി വിതറിയ യാവകത്തിനാൽ, ചെം-
ചൊടി സവിശേഷമഹോ പരിഷ്കരിച്ചും
മൃദുഹസിതവിലാസഭംഗിയാലേ
സുമഹിതചന്ദ്രിക പുറമേ പൊഴിച്ചും



നിറകുടമിണയായ കൊങ്കരണ്ടും
കസവണി ചെറിയ മുണ്ടുകൊണ്ടു മൂടി,
അടിയിലണിയുമശ്മഹാരകാന്തി-
പ്രചുരിമകൊണ്ടു തിളക്കമേറിവെച്ചും

രസികത വിതറുന്ന ചാരുചേഷ്ടാ-
ശതരുചിരം ഗതിയാൽ മനസ്സലിച്ചും
കുസുമവിശിഖവൈജയന്തിപോലാ
യുവതിയണഞ്ഞു തുരുഷ്ക്കസന്നിധാനം.

ഗദ്യം

ഇപ്രകാരം സാരസ്യദേവതപോലെ, സകലശൃംഗാരഭംഗികളുടെ നിധാനംപോലെ, കൂലംകഷമായി പ്രവഹിക്കുന്ന വിലാസനിർഝരികപോലെ, ദിഗന്തരകാന്തി

ചിന്തി പാരിടമാസകലം പാല്ക്കുഴമ്പു പുരട്ടുന്ന ശാരദജ്യോത്സ്നിക യോഷാവേഷമെടുത്തതുപോലെ, ആ നൃപകന്യക തന്റെ അരികിലെത്തിയപ്പോൾ, കമ്മുറുദ്ദീൻ,

ക്ഷാമബാധിതനായി വളരെനാൾ ഭക്ഷിക്കാതെ കിടന്ന ഒരു ദരിദ്രൻ ആകസ്മികമായി തന്റെ മുമ്പിൽ ഒരു കനകതളിമം നിറയെ അതിസ്വാദിഷ്ഠമായ ഭക്ഷണസാധനങ്ങൾ കണ്ടാലെന്നപോലെയും, മരുഭൂമിയിൽ മൃഗതൃഷ്ണികകൾ കണ്ടു നിരാശാഭരിതനായി ദാഹിച്ചു വലഞ്ഞ ഒരു പാന്ഥൻ പൊടുന്നനെ ശീതജലസമ്പൂർണ്ണമായ ഒരു നീരാഴിയുടെ കരയിലെത്തിയാലെന്നപോലെയും, തന്റെ ഭാഗ്യോദയത്തിൽ വിശ്വാസമില്ലാത്തപോലെ അല്പനേരം ഇതികർത്തവ്യതാബോധമില്ലാതെ അമ്പരന്നുപോയി. ക്ഷണനേരംകൊണ്ടു വീണ്ടും സന്തോഷഭാവം കൈവന്ന ശേഷം, ലളിതമായ ഉപചാരവാക്കുകൾകൊണ്ടു് അഭിവാദ്യംചെയ്തു നിരത്തിവെച്ചിരുന്ന ഭക്ഷണപാനീയാദികളിൽ തന്നോടൊന്നിച്ചു പങ്കുകൊള്ളുന്നതിന്നു കമ്മുറുദ്ദീൻ അവളെ ക്ഷണിച്ചു. ഈ ക്ഷണത്തിനു മറുപടി കിട്ടായ്കയാൽ അനുനയവാക്കുകൾകൊണ്ടു് അവളെ അനുകൂലിപ്പിക്കുന്നതിനു് അവൻ ശ്രമിച്ചു. എന്നിട്ടും ഫലമില്ലായ്കയാൽ ബലംപ്രയോഗിക്കതന്നെ എന്നു തീർച്ചപ്പെടുത്തി ആ കാമി അവളോടടുത്തു.

ഒന്നും മിണ്ടാതെ പുഞ്ചിരി വിതറി വിള-
ങ്ങീടുമാസ്സാദ്ധ്വിതന്നെ-
ച്ചെന്നാമോദേന പുല്കുന്നതിനു വിടനവൻ
ധാർഷ്ട്യമോടുദ്യമിക്കേ,

അന്നാരീമൌലി സൂക്ഷിച്ചരയിടയിലൊളി-
ച്ചന്നു വെച്ചുള്ള ഖഡ്ഗം
വന്നാഗത്താൻകണക്കന്നവളുടെ കരതാ-
രിങ്കൽ മിന്നിത്തിളങ്ങി.

മിന്നൽപോലിളകി,യാത്തകോപനാം
പന്നഗം ഫണമുയർത്തണഞ്ഞപോൽ
തന്നപിതൻ കറിയ വാളു കണ്ടവൻ
ഛന്നധൈര്യനഥ നിന്നു നിശ്ചലം.

ചീളും കോപമിയന്നു രാജസുതയാൾ
വീശുന്ന കായംകുളം-
വാളിൻ വായ്ത്തലയാ മുഗമ്മദചമൂ-
നാഥൻെറ കണ്ഠത്തെയും
മായം വിട്ടു പരനാരികരളുമഥി-
ഖണ്ഡത്തിനുണ്ടായൊരാ
മാനക്കേടിനെയും ജവാലുടനറു-
ത്തൊരന്നാടെയിട്ടു ദ്രുതം.

# 4. കേരളവർണ്ണനം

[ഭൂപസന്ദേശം]



൧

നേരം വൈകുമ്പൊഴുതവിടെനി-
ന്നിട്ടു തീവണ്ടി കേറി
സ്വൈരം രാവൊന്നഥ പഥി കഴി-
ച്ചിട്ടുണർന്നീടുമപ്പോൾ
പാരിൽ പാരം പുകൾ ചൊരിയുമ-
ക്കേരളക്ഷോണിഭാഗം
നേരേ കാണായ്‌വരും, മറ്റു തവാ-
ക്ഷ്ണിക്കു പീയൂഷമാകും.

൨

കാർ തിങ്ങീടും മലകളുടെയും,
മമ്മരംകൊണ്ടു കാതിൽ
താർതേൻ ചേക്കും നദികളുടെയും,
കാകനിപ്രൌഢിയാലേ
പേർകൊണ്ടീടും വനപനസകേ-
രാദിവൃക്ഷങ്ങടേയും
നേർ കണ്ടീടാനവനിയിലൊരേ-
ടത്തുമില്ലെന്നു നൂനം.

൩

ഓരോ കല്ലും മണലുമവിടെ-
പ്പുണ്യമുള്ളോന്നു, നല്ലോ-
രാറും കാടും ഗിരികളുമെനി-
ക്കോക്ക തീത്ഥങ്ങളത്രേ;
നേരേ ചൊല്ലാമവിടെ വളരു-
ന്നോരു ജന്തുക്കളും ഏ-
ത്താരിൽ കാണ്മൂ സുവര! മമ
കൂടപ്പിറപ്പെന്നുതന്നെ.

൪

ആകല്പാന്തം ജലധി തടവി-
ധന്യകന്യാകുമാരീ-
ഗോകണ്ണാന്തം പരിചൊടു കിട-
ക്കുന്ന ഭൂമീവിഭാഗം

ആകെക്കൂടെച്ചെറുതു തവ വ-
ർണ്ണിപ്പതിന്നെങ്ങനേ ഞാൻ?
ലോകത്തിങ്കൽ പരമിതുകണ-
ക്കിന്നു വേറില്ല ദേശം.

൭

ലാളിക്കുന്നു സുഖമൊരു വശം
നീലമംഭോധി; മറ്റേ-
പ്പാളിക്കിന്നുണ്ടഗഝവിപിനം
ചേർന്ന സഹ്യാദ്രിവർഷ്മൻ;
മേളിക്കുന്നു വപുഷി പെരിയാർ
പമ്പതൊട്ടുള്ള തീർത്ഥം;
കേളിക്കിന്നീവിധമെവിടെ മ-
റ്റുള്ള ലേശം പ്രദേശം?

൮

നന്നായിട്ടിന്നുഴുതഥ വിത-
ച്ചീടുവാൻ പാകമായോ,
ഒന്നായ്ത്തന്നേ തെളിവൊടു വള-
ർന്നിട്ടഹോ പച്ചയായോ,
തന്നത്താനേ കതിരുകൾ വിള-
ഞ്ഞിട്ടു ഹേമാഭമായോ,
കണ്ണിൽ കാണാം വയലുകൾ നിന-
ക്കെന്നുമെല്ലായിടത്തും.

൭

ചെമ്മേ ചെന്താമരകൾ നിറയും
നല്ലുളിപ്പാംകുളങ്ങൾ,
തേന്മാന്തോപ്പും ക്രമുകനിരയും
ചേൎന്ന നാട്ടിൻപുറങ്ങൾ,
സമ്മാന്യോരുപ്രതിമകളെഴു-
രംഗമാമങ്കണങ്ങൾ-
കാണ്മാനില്ലീവിധമഴക മ-
റെറങ്ങുമേ ഭൂമിതന്നിൽ.

൮

പുണ്യം ചേരും സുകൃതിവരരാം
ഭൂസുരന്മാരുടേയോ
മന്നിൽക്കീൎത്തിച്ചുട വിതറിടും
പണ്ഡിതന്മാരുടേയോ
വിണ്ണോർസ്ത്രീകൾക്കെളിമ പുലരി-
പ്പിച്ച പെണ്ണുങ്ങടേയോ
എണ്ണാവല്ലാത്തൊരു ഗുണഗണം
വൎണ്ണനംചെയ്യുതാമോ?

൯

ചൊല്ലാവല്ലേ നൃവര, മലയാ-
ളത്തിലെക്കേൾവിചേരും
നല്ലാൎവൎഗ്ഗത്തിനു തികയുമ-
സ്സൽഗുണശ്രേണി തെല്ലും;

എല്ലാമോർത്താൽ കസുമശരസാ-
മ്രാജ്യസംരക്ഷണത്തെ-
ച്ചില്ലീവില്ലിൻകളിയിലവർതാൻ
നിർവ്വഹിക്കുന്നു നിത്യം.

൧൦

ലാവണ്യശ്രീ തികയുമവർത-
ന്നംഗഭംഗിക്കു തുല്യം
ഭൂവിൽ ചൊല്ലാനവരുടെ നിരാ-
ലസ്യസാരസ്യമൊന്നേ;
തേജസ്സിന്നൊത്തകമലരിനും
സദ്വികാസം കലർന്നി-
ട്ടേവം കാണ്മാനബലകളയേ
മറ്റൊരേടത്തുമില്ല.

൧൧

ധർമ്മക്ഷേത്രം വരമതു മഹാൻ
'ശങ്കരൻ'തൊട്ടു ഭൂമൌ
വന്മാഹാത്മ്യം തടവിന യതി-
ശ്രേഷ്ഠരെപ്പെററ ദേശം;
ചെമ്മേ ക്ലുപ്തീടണമതു മന-
സ്സാലെ നീ; കേരളത്തെ-
ക്കാണ്മാൻ സാധിച്ചതുമൊരു മഹാ-
ഭാഗ്യമെന്നോർത്തിടേണം.

# 5. പാരീസ്സ്

I



നല്പരിഷ്കാരലക്ഷ്മി
    വാണീടും തലസ്ഥാനം,
ചൊല്പെറും വാണീദേവി-
    തന്നുടെ ലീലാരംഗം,

സാരസ്യസൌന്ദര്യങ്ങൾ-
    ക്കെന്നുമേ വിളനിലം,
പാരിസ്സേ, തവ കീർത്തി-
    യെങ്ങനെ വാഴ്ത്തേണ്ടു ഞാൻ?

## II

ഇന്നു നിൻതെരുവിങ്ക-
ലോരോരോ ശിലകളും
മന്നിടം കുളുർപ്പിച്ചു
കീർത്തിയെച്ചൊല്ലീടുന്നു;

വേദങ്ങൾക്കോങ്കാരത്തി-
ലെന്നപോൽ, നിൻനാമത്തി-
ലൈറോപ്യചരിത്രങ്ങ-
ളൊക്കെയും ലയിക്കുന്നു.

പണ്ടു നീ സർവ്വദുഷ്ട-
ശക്തിയോടൊന്നിച്ചേറ്റു
വേണ്ടുംപോലടർചെയ്തു
പാരിടം ജയിച്ചപ്പോൾ[1]

"വ്യത്യാസം മനുഷ്യനി,-
ല്ലെല്ലാർക്കും സ്വാതന്ത്ര്യംതാ-
നത്യാവശ്യ"മെന്നായ്
പ്രൗഢിയിലുദ്ഘോഷിച്ചു

---

(1) പരന്ത്രീസ്സുകലാപകാലത്തു സ്വേച്ഛാധികാരം നടത്തിവന്ന രാജാക്കന്മാർ എല്ലാവരും ഒത്തുചേർന്നു പാരിസ്സിനോടു യുദ്ധം ചെയ്തതിൽ പരന്ത്രീസുശക്തി ജയിച്ചതിനെപ്പറ്റിയാണു് പറഞ്ഞിരിക്കുന്നതു്.

സത്യഗാഢതാനിന്നും
 സർവ്വത്ര മുഴങ്ങുന്ന-
തിദ്ധരയിങ്കൽ പാഞ്ച-
 ജന്യസദ്ധ്വനിപോലെ!

അക്കുരുക്ഷേത്രത്തിങ്കൽ,
 നീ ജഗൽക്ഷേമത്തിന്നു
സദ്ഗുരോ, പ്രഖ്യാപനം-
 ചെയ്യോരാഗ്ഗീതാവാക്യം

'സമത്വം', 'സ്വാതന്ത്ര്യം', 'സൌ-
 ഭ്രാത്ര'മെന്നിവ[2] മൂന്നു
വിശിഷ്ടധർമ്മം മർത്ത്യ-
 ക്കിന്നസ്സും കൊടുത്തതല്ലോ.

"ജീവിപ്പിൻ സ്വതന്ത്രരാ-
 യല്ലെങ്കിൽ മരിക്കതാൻ
നല്ലതീ ലോകത്തിങ്ക"-
 [3]ലെന്ന നിൻമുദ്രാവാക്യം

---

(2) Liberty, Equality, Fraternity—The three mottos of the French Revolution.

(3) Live Free or die എന്ന ഫ്രഞ്ചുകാരുടെ രാഷ്ട്രീയാദർശം.

സ്വേച്ഛാധികാരമത്ത-
രാകിയ രാജാക്കൾക്കു
വാച്ചൊരു ഭീതിയിന്നും
നല്കുന്നു നിസ്സംശയം.

III

അന്നു നീ ദുസ്സഹതര-
ദൈത്യശക്തിയോടേറ്റു
നിന്നപ്പോൾ നിനക്കെന്തു
വിക്രമം സാധിച്ചില്ല?

അന്നു നിൻരണശൂര-
ന്മാരായ ഭടന്മാൎക്കു
കുന്നുമാഴിയും കാട-
മൊന്നുപോൽ തൃണപ്രായം;

അന്നു വൻനൃപവീരർ
നിന്നുടെയടിയാന്മാർ;
മൂന്നു ലോകവും നിന-
ക്കൊന്നുപോലധീനംതാൻ.

ആ മന്ത്രം മറന്ന നിൻ-
സേനാനി [4]മദോന്മത്തൻ
ഭൂമിക്കു നാഥനെന്ന
ഭാവത്താൽ ഞെളിഞ്ഞപ്പോൾ

(4) നെപ്പോളിയൻചക്രവൎത്തിയുടെ കഥയെ സൂചിപ്പിക്കുന്നു.

സൂൎയ്യനോടടുത്തോരു
ശല്ഭത്തിൻ കഥപോലെ,
വീഴ്മററധോഗതി
നിശ്ചയം പ്രാപിച്ചല്ലോ.

“ജീവിപ്പിൻ സ്വതന്ത്രരാ”-
യെന്ന നിൻസന്ദേശംതാൻ
ജീവിക്കു മന്ത്രമിന്നും
പ്രാബല്യം നേടിടുവാൻ.



IV

പ്രാഭവമേററം ചേൎന്ന
സേനാനിമാരാൽപ്പോലെ,
ശോഭനകവികളാൽ,
പണ്ഡിതഗണത്താലും,

ധന്യയാം ഭവതിത-
ന്നേകച്ഛത്രാധിപത്യം
മന്നിടത്തിങ്കിൽ സൎവ്വ-
സമ്മതമത്രേ നൂനം.

ആരുതാൻ ചാരിസ്സിൻെറ
മേന്മയിന്നറിവീല?
ആരതിൻ സുജ്ഞാന-
ഗന്ധമാസ്വദിപ്പീല?

മോഹമാം കാററടിച്ചു,
    വിദ്യയാം സ്നേഹം വററി
മൂഢവിശ്വാസധൂമം-
    കൊണ്ടു കാണാതെയായ

ജ്ഞാനമാം മണിദീപം
    നീതാനേ തെളിച്ചുന്നു
നൂനമീലോകോൽഗതി-
    ക്കുള്ള കൈവിളക്കാക്കി[5]



ആ നവസംരംഭത്തിൽ-
    നിന്നു പൊങ്ങിയ വാണി
മാനുഷോൽക്കർഷത്തിന്റെ
    നാന്ദിയായിത്തീർന്നു.

V

പാൽക്കടലിങ്കൽനിന്നു
    പത്മയെന്നതുപോലെ,
പാരിസ്സേ, നിന്നിൽനിന്നു
    സംജാതം രസമെല്ലാം;

---

(5) ഇവിടെ Enlightenment എന്നു പറഞ്ഞുവരുന്ന വാൾട്ടയർ, റൂസ്സോ, കൊൺഡോർസേ മുതലായവരുടെ കാലത്തെയും അവർ ശാസ്ത്രീയവിജ്ഞാനത്തിനു ചെയ്തിട്ടുള്ള പരിശ്രമത്തെയും പററിയാണ് പറഞ്ഞിരിക്കുന്നതു്.

സാരസ്യവസ്ത്രം ചാൎത്തി,-
ശൃംഗാരമണിമഞ്ച-
മേറി നീ ലാളിത്യമാം
വെൺകൊററക്കുട ചൂടി

വാഴ്കവേ, ജയഗീതി-
യാപ്പായി മുഴങ്ങുന്ന
നാദത്താലുലകിടം
മാറെറാലിക്കൊണ്ടീടുന്നു.

വൈദ്യുതദീപാവലീ-
ശോഭനഭൂഷയോടും,
സാദരം "സീന്"മായ
നീലാശ്മഹാരത്തോടും,

വാനമാം മേല്ക്കട്ടിക്കു
കീഴെയായ് വിരിച്ചുള്ള
കോമളമണിമെത്ത-
യേറി നീ നിശതോറും

വാസകസജ്ജയായ
നായികയെന്നപോലെ
ഭാസുരേ, തരുണൎക്കു
സൽകൃതിചെയ്യുന്നുപോൽ.

---

6 Seine—സെയിൻനദി.

നന്മദിരാസ്വാദനം-
മൂലമായ്ക്കളിക്കുന്ന
കണ്മുനകൊണ്ടു സർവ്വ-
ശൃംഗാരവ്യാഖ്യാഭേദം

അനഘം സൂത്രഭാഷ്യ-
വ്യത്യാസത്തോടു കാട്ടും
നിന്നുടെ മന്ദസ്മിത-
മാരുതാൻ മറന്നീടും?

കന്യകയല്ല, ഹന്ത
നല്ക്കുടുംബിനിയല്ല,
നിർണ്ണയം നവവധൂ-
തന്നെ നീ സകലർക്കും!

നല്പരിഷ്കാരലക്ഷ്മി
വാണിടും തലസ്ഥാനം,
ചൊല്പെറും വാണീദേവി-
തന്നുടെ ലീലാരംഗം,

സാരസ്യസൌന്ദര്യങ്ങൾ-
ക്കെന്നുമേ വിളനിലം—
പാരിസ്സേ! തവ കീർത്തി-
യെങ്ങനെ വാഴ്ത്തേണ്ടു ഞാൻ?

Paris,
1926 June

# 6. സ്പെയിനിൽ

## I



നിശ്ശബ്ദമായിത്തീർന്ന
മേലെ,മപ്പുകയററാ-
രണിവൃത്തം, പക്ഷ-
മൊടിഞ്ഞ ഗൃധ്രശ്രേഷ്ഠൻ,

സൈനികനിരവിട്ട
നായക,നിവപോലെ
ഹാ, നിനക്കൊരു കീർത്തി
പൂർവ്വശക്തിയാൽമാത്രം.

ഭൂലോകം പകുത്തോരു
    നിന്നുടെ മാഹാത്മ്യമി-
ക്കാലത്തു പുരാവൃത്ത-
    മൊന്നുതാനായിത്തീൎന്നു.

## II

സാഗരകാഞ്ചിയായ
    സാമ്രാജ്യമതിൽ മുന്നം
സാൎവ്വഭൌമതേ്വമോടു
    വാണു നീ ചിരകാലം;

നിൻകരപരാക്രമ-
    നന്ദികേശ്വരൻതന്റെ
വൻക്രീഡയ്ക്കുതകുന്ന
    വാടിയായ് നിൎമ്മിച്ചപോൽ,

ധീരനാം കൊളുമ്പസ്സി-
    നുന്നതവൈഭവകൃതി
ദൂരവേ പരന്നുള്ള
    നൂതനഭൂഖണ്ഡത്തെ.

ഊക്കേഴും കടൽ കോപി-
    ച്ചാക്രമിപ്പതുപോലെ,
തുൎക്കികൾ പരിഷ്കാര-
    ധ്വംസനംചെയ്തോരപ്പോൾ,

നിൻബലമൊന്നുതന്നേ
യൂറോപ്പിൻ രക്ഷയ്ക്കായി-
ക്കന്മേഷമററുറച്ച
പർവ്വതംപോലേ നിന്നു.

പുഷ്ടാഭിമാനമായോ-
രഗ്നിജ്വാലയാൽ 'ബോണ-
പ്പാർട്ടി'ന്റെ സേനാബലം-
പോലും നീ നശിപ്പിച്ചു;

മുക്കണ്ണൻതിരുവടി
തൻഫാലനേത്രംകൊണ്ടു
മുപ്പുരം നിമേഷത്താൽ
ഭസ്മമാക്കിയപോലെ.

III

ആ മേന്മയിന്നെങ്ങാണു?
കോയ്മ നീ നടിച്ചുള്ളോ-
രാ മഹാസാമ്രാജ്യവു-
മെങ്ങു പോയ്മറഞ്ഞിപ്പോൾ?

ലോകത്തിൻ ഗതിയായൊ-
രാ പ്രവാഹത്തിൽ പൊങ്ങും
പോളകളല്ലോ രാജ-
ശക്തിയുമൈശ്വര്യവും.

ഇന്നു സാമ്രാജ്യച്ചെങ്കോൽ
പിടിക്കും കൈകളത്രേ
മണ്ണു വാരുവാൻ നാളെ-
യീശ്വരനെടുക്കുന്നു.

ഇന്നു നീ ദാസ്യവൃത്തി-
യേററുള്ള കുലീനപോൽ
ഖിന്നയായടിമത്ത-
മാസ്വദിച്ചിരിക്കുന്നു.

സ്വേച്ഛാധികാരശക്തി
ദുർമ്മദനൃത്തംചെയ്തു
സ്വച്ഛന്ദം, ബലമററു
വീണ നിൻതിരുമാറിൽ.

ലോകമാം തറവാട്ടിൽ
നീ ബഹിഷ്കൃതപുത്രി;
സ്വാഗതം നിനക്കില്ല-
യെങ്ങു നീ ചെന്നെന്നാലും.

## IV

ആരു നിൻമഹിമയെ
വാഴ്ത്തുന്നതിപ്പോൾ? നിൻെറ
പേരുകേട്ടുള്ള കാവ്യ-
കൃത്തുകളെങ്ങായ്ത്തീന്നു?

ഹന്ത! 'സെർ വാൻറസ്സി'ൻെറ
    പുണ്യരാജ്യത്തിൽ പാര-
തന്ത്ര്യമാം മൃതിക്കുള്ള
    ദുഃഖഗീതമേയുള്ളൂ.

വിദ്യയും കലകളും
    പാണ്ഡിത്യമിവയെല്ലാ-
മിദ്ധരയിങ്കലുണ്ടോ
    ദാസ്യമാന്നവക്കേതും?

Vigo, }
Dec. 1925 }



## 7. പരാജയഗാനം




1

ആരുമേ വാഴ്ത്തുന്നതില്ലിഹ ജീവിത-
പ്പോരിൽ പരാജിതരായവരെ;

ചിത്രകാരന്മാർ വരപ്പീലവരുടെ
ചിത്രങ്ങൾ; വിഗ്രഹം നിർമ്മിപ്പീല.

സൽക്കവീന്ദ്രന്മാർ സ്തുതിപ്പതും, കാവ്യങ്ങൾ
ഉൾക്കൊണ്ടു ഹർഷേണ നിർമ്മിപ്പതും,

ഗായകന്മാർ സദാ പാടുന്നതും, ജയ-
ശ്രീയുടെ കീർത്തികൾമാത്രമല്ലോ.

## II

പാടുക നമ്മൾ, പരാജയലക്ഷ്മിതൻ
കേടകന്നുള്ള ഗുണഗണങ്ങൾ;

വാഴ്ത്തുക, ജീവിതയുദ്ധത്തിൽ തോറേറാരാം
മർത്ത്യക്കെഴും വൻമഹനാമഹത്വം:

നിഷ്കാമകർമ്മത്തെയോർപ്പവർ നോക്കുമോ
തോല്ക്കലും നേടലും ഭിന്നങ്ങളായ്?

## III

ഏററുപൊരുതുവാൻ ബുദ്ധിയില്ലാതുള്ള
കൂററരും പോരുന്ന കാര്യമല്ലോ;

തോൽവിയിൽ പിന്നൊഴിഞ്ഞീടുവാനുള്ളൊരു
ധൈര്യമേ പൂരുഷധൈര്യമാവൂ.

ബുദ്ധിഹീനന്മാർ വരിക്കട്ടെ മൃത്യുവെ
നിത്യം പുകൾത്തുന്ന യുദ്ധവീര്യം.

പാഴായ് നരബലിചെയ്തു നേടും ജയം
പാഴരേ നല്ലതായ് കാണുകയുള്ളൂ.

## IV

ലോകശകടത്തിൻ ചക്രങ്ങൾ മേലേറി
ചാകാതെ ചതയരഞ്ഞുള്ള ജനം

തങ്ങൾതൻ ജീവിതം നല്കിത്താൻ മാററുന്നു
ഭംഗങ്ങൾ ലോകത്തിൻ മുൻഗതിക്കായ്.

സാധുക്കളായവർ തോല്ക്കയോ, കാണികൾ
ഗർവ്വിഷ്ഠരായ് ജയം നേടിനില്ക്കേ.

## V

ഉമ്പർകോൻതൻ വൈഭവം പ്രൌഢി ഭാവിക്കയോ,
വമ്പെഴും സൌധത്തിൽ പാർക്കുകയോ,

ദുർമ്മദാഹംകാരമൂർച്ഛയിൽ സാധുക്കൾ-
തൻമൂർദ്ധ്നി നൃത്തങ്ങൾ വെയ്ക്കുകയോ,

അന്തസ്സും മേനിയും പേരും പദവിയിൽ
ചന്തത്തിൽ കേമനായ് വാഴുകയോ,

ജീവിതയുദ്ധത്തിൽ നേടും ജയത്തിന്റെ
ശോഭനമാകുന്ന ലക്ഷണങ്ങൾ?

## VI

മാനവും നേരും ത്യജിച്ചും തൻപൌരുഷ-
ഹാനി വരിച്ചും ധനം നേടുവോർ,

ദുഷ്പ്രഭുസേവയാൽ സാധുജനങ്ങളെ-
യെപ്പോഴും മർദ്ദിച്ചു വാഴുന്നവർ,

ബുദ്ധിയും ദേഹവും പാഴായ് വിലയ്ക്കേകി-
യുദ്ധതാണ്ഡവം നടിച്ചിടുന്നോർ—

അനപഘമീ വകക്കാരുടെ മേന്മകൾ-
തന്നെയോ ജീവിതയുദ്ധജയം?

എങ്കിൽ നാം വാഴ്ത്തുക, തോൽവിതൻ നല്ലൊരു
മംഗളഗാനങ്ങളെല്ലാടവും.

## VII

പാടുക നമ്മൾ, പരാജയലക്ഷ്മിതൻ
കേടകന്നുള്ള ഗുണഗണങ്ങൾ.

ഗാഢാനുരാഗമറിയാത്ത പെണ്ണിൻെറ
വാടുന്ന സൌന്ദര്യമോടികൾക്കും

ഉള്ളിലൊളിച്ചിരുന്ന പുറത്തു വരാത്തുള്ള
നല്ല കവീന്ദ്രൻെറ കാവ്യത്തിനും

നിശ്ശബ്ദനായ്ത്തീൎന്ന ഗായകൻതന്നുടെ
നിശ്ശേഷമോഹനഗാനത്തിനും

മററു പരാജിതരായുള്ള സൎവ്വൎക്കും
കററമററനപഘം ക്ലൃപ്തക നാം.

Srinagar.
April 1928

## 8. മഹാമാന്യൻ

ധർമ്മിഷ്ഠൻതന്നെ നീ, ലൌകികമായുള്ള
കർമ്മത്തിലേതും പിഴച്ചതില്ല.

വഞ്ചിച്ചതില്ല തെല്ലാരെയും സമ്പത്തു
സഞ്ചയിച്ചില്ല നീ ദ്രോഹത്തിനാൽ:

മര്യാദയെന്നതിൽ വിശ്വസിച്ചത്രേ നീ
നിര്യാണമാർന്നിതു മാന്യനായി:

പാരം പുകഴ്ത്തുന്നു നിന്നെ മഹാലോകർ;
സ്മാരകം തീർക്കുവാൻ ക്ലേശിക്കുന്നു.

ആരുമൊരു ദോഷമേതും പറവതി,-
ല്ലാര്യനെന്നെല്ലാരും ഘോഷിക്കുന്നു!

കഷ്ടം,മീ ലോകമറിഞ്ഞതില്ലേതും നിൻ-
സൂക്ഷ്മസ്വഭാവം മനസ്ഥിതിയും;
പ്രൌഢിയിൽ നീ വാണു, നിന്നുടെ വാസ്തവം
മൂടിപ്പൊതിഞ്ഞതല്ലോ വെച്ചിരുന്നു.

ഭീരു നീ, വാസ്തവം ചൊല്ലട്ടെ, നേരിനായ്
നേരിട്ടു പോരാടിനിന്നതില്ല.
പാതകിമാരോടെതിർത്തില്ലേതും നീ;
ഭീതനായ് കൈകൂപ്പി മുന്നിൽ നിന്നു.
ദുഷ്ടമ്മചാരികൾ തന്നുടെ ശക്തിയെ-
ധിക്കരിക്കാനായ് മുതിർന്നതില്ല;
തെററുകൾ തീർത്തഹോ നന്മയെപ്പാലിക്കാൻ
ചെററുമൊരുമ്പെട്ടിറങ്ങിയില്ല.

സ്ഥാനം സ്ഥിതി ശക്തിയെന്നിവയ്ക്കൊന്നുമേ
നൂനം വഴങ്ങിത്താൻ വാണിരുന്നു.
താഴ്മ നടിച്ചു നീ സ്വാഗതംചെയ്തിതു
ശ്രീമത്വം ചേർന്നൊരു ദുർജ്ജനത്തെ;
നിശ്ശബ്ദനായ് നിന്നിതന്യായം കാൺകവേ
സ്വച്ഛന്ദജീവിതവാഞ്ഛമൂലം!

നീ മഹാമാന്യനെന്നെല്ലാരും വാഴ്ത്തട്ടെ;
നാമറിയുന്നു നിൻസൂക്ഷ്മതത്വം.
ഭീരു നീ ജീവിതയുദ്ധത്തിൽനിന്നഹോ
മാറി,യൊളിച്ചല്ലോ വാണിരുന്നു.



